# A DICTIONARY

## OF HIGH AND COLLOQUIAL

# MALAYALAM AND ENGLISH






AMS

## B. BAILEY

PRICE Rs. 45

# INDEX

ബഞ്ചമിൻ ബെയ്ലിയുടെ

# മലയാളം-ഇംഗ്ലീഷ് നിഘണ്ടു






Gurunadhan Publication No. 12



ബെയ്‌ലിമന്ദിരത്തിന്റെ ഒരു ദൃശ്യം. ബെയ്‌ലിതന്നെ
പണികഴിപ്പിച്ച ഈ ഭവനത്തിലിരുന്നാണ് അദ്ദേഹം നിഘണ്ടു നിർമ്മിച്ചതു്.

The
New Testament
of
Our Lord and Saviour
Jesus Christ,
Translated into the
Malayalam.

Part 1.
Containing the Four Gospels

Bombay
Printed at the Cour...

ബെയ്‌ലിയുടെ ഇംഗ്ലീഷ് കൈയ്യക്ഷരം.

തന്റെ പ്രിയപ്പെട്ട മലയാളം ബൈബിളിലെ ആദ്യപേജുകൾ (Title Pages) നഷ്ടപ്പെട്ടപ്പോൾ ബെയ്‌ലി സ്വന്തം കൈയ്യക്ഷരത്തിൽ അവ എഴുതിച്ചേർത്തതാണ്.

മലയാളം കൈയ്യക്ഷരത്തിന് മറുവശം കാണുക.



ബെയ്‌ലി നിർമ്മിച്ച തടിപ്രസ്സ്.

## ചില ഗുരുനാഥൻ പ്രസിദ്ധീകരണങ്ങൾ

പുരാണനിഘണ്ടു
(പുരാണിക് എൻസൈക്ലോപീഡിയാ)
ലഘുപുരാണനിഘണ്ടു
രാമചരിതം
രുക്മിണീസ്വയംവരം
സുന്ദരകാണ്ഡം (മൂലപദ്യങ്ങൾ ഉൾപ്പെടെ)
മലയാളം ഇംഗ്ലീഷ് നിഘണ്ടു ,ബെയ്‌ലി)

S. 12 B 12 2/70 Cr. 1/4 2- 3000 CW 10.9

# ബെയ്ലി

## ഇതുവരെ ശ്രദ്ധിക്കാപ്പെടാതിരുന്ന ഒരു പ്രതിഭാസം

അന്വേഷിച്ചാൽ കണ്ടെത്തുമെന്ന പ്രമാണമുണ്ട്. പക്ഷെ, ആരും അന്വേഷിച്ചില്ല. അവൻ നിശ്ശബ്ദനായി വന്നു; മൂന്നുവ്യാഴവട്ടക്കാലം മലയാളഭാഷയെ നിശ്ശബ്ദനായി സേവിച്ചു. ആരുടെയും പ്രശംസയ്ക്കു കാത്തുനില്ക്കാതെ അദ്ദേഹം കപ്പൽകയറി സ്വന്തനാട്ടിലേക്കു മടങ്ങിപ്പോയി— ഇന്ന് അദ്ദേഹത്തിന്റെ പാദമുദ്രകൾ തപ്പിത്തപ്പി നടന്നു ചരിത്രത്തിന്റെ സഞ്ചി നിറയ്ക്കുന്നതിനുള്ള കരുക്കൾ ശേഖരിക്കുന്ന നമ്മെ നിശ്ശബ്ദനായി നോക്കി മന്ദഹസിക്കുകയാണ്—ആ മഹാനായ ബെയ്ലി.

ഇന്നു നിലവിലുള്ള കേരളസാഹിത്യചരിത്രഗ്രന്ഥങ്ങളിൽക്കൂടി സഞ്ചരിക്കുന്ന ഒരുവൻ ബെഞ്ചമിൻ ബെയ്ലിയെ കണ്ടെത്തിയെന്നു വരികയില്ല. കാരണം ഇതഃപര്യന്തം രംഗപ്രവേശം ചെയ്ത് അപ്പോസ്വാങ്ങി അണിയറയിലേക്കു വലിഞ്ഞ ഭീമകായന്മാരായ സാഹിത്യചരിത്രകാരന്മാരാരും ബെയ്ലിയെ ശരിയായിക്കണ്ടിട്ടില്ല. ഒരു സാഹിത്യകാരനു് സിഗററു കത്തിക്കാൻ തീപ്പെട്ടി കൊടുത്തവന്റെ സ്ഥാനമേ അവർ ബെഞ്ചമിൻ ബെയ്ലിക്കു കൊടുത്തിട്ടുള്ളു. അവർ ബെഞ്ചമിൻ ബെയ്ലിയെപ്പററി പരമാവധി പറഞ്ഞിട്ടുള്ളതിന്റെ ആകെത്തുക ഒരു വാക്യത്തിലൊതുക്കിയാൽ ബെഞ്ചമിൻബെയ്ലി എന്ന സായിപ്പ് രണ്ടുമൂന്നു ഗ്രന്ഥങ്ങളെഴുതിയെന്നു മാത്രമാണ്. ഒന്ന്, ഒരു മലയാളം ഇംഗ്ലീഷ് നിഘണ്ടു; രണ്ടാമത്തേത് ഒരു ഇംഗ്ലീഷ് മലയാളം നിഘണ്ടു; പിന്നെ ബൈബിളിലെ ഏതാണ്ടല്പത്തിന്റെ തർജ്ജമയോ മററോ— അങ്ങനെ വിലയിരുത്തി ആ സാഹിത്യാചാര്യനെ അവസാനിപ്പിച്ചു. പക്ഷേ, അവിടെ നാരായം കുത്തി അവസാനിപ്പിക്കേണ്ടവനല്ല ഈ ആചാര്യൻ!

കേരളക്കരയിലെ രണ്ടുകോടിജനങ്ങൾ ഇന്ന് ഉപയോഗിക്കുന്ന മലയാളലിപിയുടെ ജനയിതാവ് ബെഞ്ചമിൻബെയ്ലിയായിരുന്നുവെന്നു പറയുമ്പോൾ അദ്ദേഹത്തിനു മലയാളസാഹിത്യത്തിലുള്ള സ്ഥാനം ഏതാണ്ടൊന്നു മനസ്സിലാക്കാവുന്നതാണ്. അദ്ദേഹത്തിന്റെ കാലത്തിനുമുമ്പ് മലയാളലിപി ആരും ഉപയോഗിച്ചിരുന്നില്ലെന്നല്ല ഇതിന് അർത്ഥം. ബെയ്ലിക്കുമുമ്പ്, ഗോവായിലും കൊച്ചിയിലും, കൊടുങ്ങല്ലൂരും, അമ്പഴക്കാട്ടും, ബോംബെയിലും അച്ചുകൂടങ്ങൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ടെന്നും അവിടെ എല്ലാം മലയാളഗ്രന്ഥങ്ങൾ അച്ചടിക്കപ്പെട്ടിട്ടുണ്ടെന്നുമുള്ള വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷേ, അന്നെല്ലാം മലയാളഭാഷയിലെ അക്ഷരങ്ങൾ പ്രായേണ ചതുരവടിവിലാണ് അച്ചടിക്കപ്പെട്ടുകൊണ്ടിരുന്നത്. (ബോംബെയിൽ കൂറിയർപ്രസ്സിൽ അച്ചടിച്ച ബൈബിളിന്റെ ഒരു ഭാഗം ബ്ലോക്കുചെയ്തു നോക്കുക) ഈ ചതുരവടിവിൽ ഇന്ന് കേരളത്തിലാരും മലയാളലിപി കൈകാര്യംചെയ്യുന്നില്ല. ബെയ്ലിയാകട്ടെ, ഉരുണ്ടവടിവിൽ അക്ഷരങ്ങൾ രൂപപ്പെടുത്തി പുതിയ അച്ചുകൾ ഉണ്ടാക്കുകയും പ്രസ്തുത അച്ചുകളിൽ വാർത്ത അക്ഷരങ്ങൾ ഉപയോഗിച്ച് അച്ചടി ആരംഭിക്കുകയും ചെയ്തു. പിന്നീടുണ്ടായ അച്ചടിശാലക്കാരെല്ലാം ബെയ്ലിയുടെ അക്ഷരങ്ങളെ പിൻതുടരുകയാണുചെയ്തതു്.

ഗദ്യഭാഷയുടെ വളർച്ചയിൽ ചിഹ്നനങ്ങൾക്കു് ഒരു പ്രത്യേകസ്ഥാനമുണ്ട്. മലയാളികൾ ബെയ്ലിക്കു് മുൻപുവരെ ചിഹ്നനങ്ങൾക്കു് വലിയ പ്രധാന്യം കൊടുത്തിരുന്നില്ല. സംസ്കൃതത്തിന്റെ മാതൃകയിൽ നാരായം നാട്ടിനിറുത്തിയതുപോലുള്ള പൂർണ്ണവിരാമങ്ങൾ പഴയ ഗ്രന്ഥങ്ങളിൽ കാണാം. അർദ്ധവിരാമം, കോമാ, ഉദ്ധരണി മുതലായ ചിഹ്നങ്ങൾ ആരുംതന്നെ ഉപയോഗിച്ചിരുന്നില്ല. 1846-ൽ പ്രസിദ്ധീകൃതമായ ബെയ്ലീ നിഘണ്ടുവിൽ, ഇംഗ്ലീഷ്‌രീതി അനുസരിച്ച് എ[illegible] ചിഹ്നങ്ങളും ഉപയോഗിച്ചിട്ടുണ്ട്. അതിനെത്തുടന്നാണ് മലയാളഗദ്യത്തിൽ ചിഹ്നനങ്ങൾ സാർവ്വത്രികമായിത്തീർന്നിട്ടുള്ളതു്. 1852-ൽ റവ: ജോർജ്ജുമാത്തൻ എഴുതി പ്രസിദ്ധീകരിച്ച മലയാഴ്മയുടെ വ്യാകരണത്തിൽ ചിഹ്നനങ്ങളെപ്പററി പ്രസ്താവിച്ചിട്ടുമുണ്ട്. ആധുനികരീതിയിലുള്ള മലയാളഗദ്യം രൂപംകൊണ്ടതും

ഏകദേശം ഈ കാലഘട്ടത്തിലാണ്. ആധുനികഗദ്യത്തിന് രൂപംകൊടുത്തവരിലും ബെയ്‌ലിക്ക് ഉന്നതമായ ഒരു സ്ഥാനമാണുള്ളത്. ''ക്രിസ്തുവർഷം 19–ാംനൂററാണ്ടുവരെ മലയാളത്തിൽ സുസമ്മതവും സുസ്ഥിരവുമായ ഒരു ഗദ്യരീതി സംജാതമായിരുന്നതായി നാം കാണുന്നില്ല. താമ്രശാസനങ്ങൾ തുടങ്ങിയ അതിപ്രാചീന കൃതികൾ അന്നത്തെ നാടോടിഭാഷയായ തമിഴിലാണ് എഴുതപ്പെട്ടിരുന്നത്. കൗടലീയം ബ്രഹ്മാണ്ഡപുരാണം മുതലായ കൃതികൾ, തമിഴിന്റെ ആധിപത്യത്തെ അന്നും സമ്മതിച്ചുപോന്നു. ദൂതവാക്യം, സുന്ദരകാണ്ഡം, ഉത്തരരാമായണം മുതലായ ഗദ്യകൃതികളുടെ കാലത്ത് സംസ്കൃതത്തിന്റെ അധികാരം കുറെയേറെ തലപൊക്കിത്തുടങ്ങിയതായിക്കാണുന്നു. കാലഭേദത്തെക്കാൾ ദേശഭേദവും ഈ മാററത്തിനു പ്രേരകമായിത്തീർന്നിരിക്കാം. സംസ്കൃതമയങ്ങളായ നെടുനെടുങ്കൻ വാചകങ്ങളാണ് അവയിൽ പലതിലും കാണുന്നത്. സംസ്കൃതഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളിലും അനുവാദങ്ങളിലും കാണുന്ന രീതിയും മിക്കവാറും ഇതുതന്നെ. ഗ്രന്ഥവരികളിലും കരാർകരണങ്ങളിലും വിളംബരങ്ങളിലും മററും കാണുന്നരീതി ആരേയും വീർപ്പുമുട്ടിക്കുന്ന ഒന്നത്രെ. വായന അവസാനിച്ചാൽ മാത്രമേ, വായനക്കാരനു ശ്വാസം നേരെവിടാൻ സാധിക്കയുള്ളു. ഇത്തരത്തിൽ തുടക്കംമുതൽ ഒടുക്കംവരെ ഒററ വാചകമായിപ്പറയുന്ന സമ്പ്രദായമാണ് അവയിൽ പലതിലുമുള്ളത്. മിഷ്യനറിമാരുടെ കൃതികൾ മേല്പറഞ്ഞവയിൽനിന്നും അല്പം ഭിന്നമായി കാണപ്പെട്ടിരുന്നു. സംസ്കൃതപദബാഹുല്യവും ദീർഘസമാസങ്ങളും നിരന്വയമായ രീതിയും അവരുടെ കൃതികളിൽ കുറവായിരുന്നു. സാമാന്യജനങ്ങളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന ഒരു ഭാഷയാണ് അവർ കൈക്കൊണ്ടതു''' *

ബെയ്‌ലിയുടെ മലയാളം ഇംഗ്ലീഷ്നിഘണ്ടു, ഒരു നിഘണ്ടു എന്ന നിലയിൽമാത്രം വിലയിരുത്തപ്പെടേണ്ട ഒരു ഗ്രന്ഥമല്ല. അതു ഭാഷാഗദ്യസാഹിത്യചരിത്രത്തിലെ ഒരു നാഴികക്കല്ലാണ്. അതിനു ചരിത്രപരമായും ഭാഷാസംബന്ധമായും ഗണ്യമായ പ്രാധാന്യമുണ്ട്. ബെയ്‌ലീനിഘണ്ടുവിലെ ഭാഷാപരമായ പഴമകൾ താഴെക്കൊടുക്കുന്നു.

1 വരയ്ക്കുന്നു, കനയ്ക്കുന്നു, നനയ്ക്കുന്നു മുതലായ കൃതികളിലെ 'യ'ാഗമം ബെയ്‌ലിയുടെ ഭാഷയിൽ കാണുന്നില്ല. ക്രിയയുടെ ഉച്ചാരണത്തിൽ 'യ'കാരത്തിന്റെ ചുവയുണ്ടാക്കുന്നതിന് ബെയ്‌ലി ക്രിയാധാതുവിനെ എകരാന്തമാക്കി എഴുതിവന്നു.

| ഉദാ:– | പുതിയരൂപം | | ബെയ്‌ലി |
|---|---|---|---|
| | നനയ്ക്കുന്നു | — | നനെക്കുന്നു |
| | വരയ്ക്കുന്നു | — | വരെക്കുന്നു |
| | ചവയ്ക്കുന്നു | — | ചവെക്കുന്നു |
| | വയ്ക്കുന്നു | — | വെക്കുന്നു |

2 വർണ്ണവികാരസിദ്ധാന്തമനുസരിച്ച് ചില തമിഴ്പദങ്ങൾ മലയാളത്തിൽ വന്നപ്പോൾ എകാരം കൂട്ടലുണ്ടായതായി കേരളപാണിനീയം പീഠികയിൽ കാണുന്നു. അങ്ങനെയാണല്ലോ തമിഴിലെ പരുമാററം മലയാളത്തിൽ പെരുമാററമായതു്. എന്നാൽ, ബെയ്‌ലി തമിഴ് രീതി അനുസരിച്ച് 'പരുമാററം' എന്നുതന്നെയാണ് നിഘണ്ടുവിൽ ചേർത്തിരിക്കുന്നത്.

3) സമാസത്തിൽ ഉത്തരപദാദിയിലെ ദൃഢവർണ്ണം ഇരട്ടിക്കണമെന്നു ബെയ്‌ലിക്കു നിർബ്ബന്ധമില്ലായിരുന്നു. ഇരട്ടിച്ചതും ഇരട്ടിക്കാത്തതുമായ രൂപങ്ങൾ ബെയ്‌ലിയിലുണ്ട്.

ഉദാ:– കോഴിപ്പക്ഷി
മച്ചിപ്പശു
പുത്തരിചുണ്ട
കൊററകുട

---

* ഭാഷാഗദ്യസാഹിത്യചരിത്രം

4) ഔ എന്ന സ്വരാക്ഷരത്തിനു് അനാവശ്യമായ ഒരു പുള്ളികൂടെ ബെയ്ലി ഉപയോഗിച്ചിരുന്നു.
ഉദാ:– സൌഖ്യം, ദൌത്യം

5) ബെയ്ലി സംവൃതോകാരം ഉപയോഗിച്ചിരുന്നില്ല.

| പുതിയരൂപം | | ബെയ്ലി |
|---|---|---|
| ഉദാ:– കാട്ടു് | — | കാട |
| വരവു് | — | വരവ |

6) മീത്തലിനു പകരം ബെയ്ലി അക്ഷരത്തിന്റെ മുകളിൽ ` എന്ന ഒരു ചിഹ്നം ഉപയോഗിച്ചു കാണുന്നു.

ഉദാ:– ദിവൌകസ് ദിവ്യചക്ഷുസ്

7 പദാന്ത്യത്തിലെ 'എ'കാരവും അദ്ദേഹം വിട്ടുകളഞ്ഞു.

| പുതിയരൂപം | | ബെയ്ലി |
|---|---|---|
| ഉദാ:– കൂടെക്കൂടെ | — | കൂടക്കൂട. |

8) കാരം എന്ന അർത്ഥത്തിൽ 'കിൽ' പ്രയോഗിച്ചു കാണുന്നു.

ഉദാ:- പോകകിൽ പാർക്കുന്നതുകൊള്ളാം. (പോകുന്നതിനേക്കാരം പാർക്കുന്നതു കൊള്ളാം എന്നർത്ഥം)

9) ഏ, ഓ എന്നീ രണ്ടു ലിപിരൂപങ്ങരം ബെയ്ലീ നിഘണ്ടുവിലില്ല. അവയ്ക്കു പകരം എ, ഒ എന്ന ഹ്രസ്വരൂപങ്ങരംതന്നെയാണു് ഉപയോഗിച്ചിരിക്കുന്നതു്.

| പുതിയരൂപം | | ബെയ്ലി |
|---|---|---|
| ഉദാ:– പോക്കു് | — | പൊക്ക |
| ഏലം | — | എലം. |

10) പല മലയാള പദങ്ങളും ഇന്നത്തേതിൽനിന്നു് വ്യത്യസ്തമായ രീതിയിലാണു് ബെയ്ലി എഴുതിയിരിക്കുന്നതു്.

| പുതിയ രൂപം | | ബെയിലി |
|---|---|---|
| കൈനിറയെ | — | കൈനിറ |
| മുക്കുവൻ | — | മുക്കവൻ |
| ഗോതമ്പു് | — | കോതമ്പു് |
| കൃമി | — | ക്രിമി |
| ഗഡു | — | കെട്ട |
| തരിശുനിലം | — | തരിശനിലം |
| പോക്കുവരവു് | — | പൊക്കവരത്ത |
| കൈച്ഛേദം | — | കൈച്ഛേതം |
| കൈതമൂർഖൻ | — | കൈതമൂക്ക്വൻ |
| ഗൂഢാർത്ഥഭാഷിതം | — | കൂടാർത്ഥഭാഷിതം |
| ക്രിസ്ത്യാനി | — | ക്രിസ്തിയാനി |
| ഛർദ്ദി | — | ഛർദി |
| അഥവാ | — | അധവാ |
| നെയ്കടി | — | നെയിക്കടി |
| എതിർക്കുക | — | എതൃക്കുക |
| പൂശപ്പെട്ടതു് | — | പൂചപ്പെട്ടതു് |

| | | |
|---|---|---|
| ഇസ്ക്കുലി | — | ഇട്ടലി |
| ഉച്ഛിഷ്ടം | — | ഉഛരിഷ്ടം |
| പ്രവത്തിക്കുന്ന | — | പ്രവൃത്തിക്കുന്ന. |
| പിട | — | പെട |
| ശ്ലോകം | — | ശ്ലോഗം |
| വേലിയേററം | — | വേലിയെററം |

11) കമ്മണിപ്രയോഗം അദ്ദേഹം അലക്ഷ്യമായി കൈകാര്യം ചെയ്തിരുന്നതായിക്കാണുന്നു. ഉദാ:— ഭയദ്രുതൻ എന്ന പദത്തിന് ബെയ്ലിയിൽ അത്ഥം കൊടുത്തിരിക്കുന്നതു പേടിച്ചോടപ്പെട്ടവൻ എന്നാണ്. അതുപോലെ മറെറാരുസ്ഥലത്തു് ഇളകപ്പെട്ട എന്നും പ്രയോഗിച്ചു കാണുന്നു.

12) ബെയ്ലീ നിഘണ്ടുവിലെ അത്ഥവിവരണത്തിൽ അപൂവ്വമായ തമിഴ് പ്രഭാവം കാണാം.

| പുതിയരൂപം | | | ബെയ്ലി |
|---|---|---|---|
| ഉദാ:— | മുഴം | — | മുളം |
| | ഇടങ്ങഴി | — | ഇടങ്കഴി |
| | വിഷം | — | വിഴം |
| (പഞ്ജരം എന്ന പദത്തിൻെറ അത്ഥം) | പക്ഷിയെ വളത്തുന്ന കൂട | — | പക്ഷിവളക്കുംകൂട |
| | നാളികേരം | — | നാരികേളം |
| (പതിംവരാ എന്ന പദത്തിൻെറ അത്ഥം) | | | |
| | ഭത്താവിനെ വരിക്കുന്നവ൦ | — | ഭത്താവിനെ വരിപ്പവ൦ |
| | പരുന്തു് | — | പരിന്ന |
| (രാങ്കവം എന്ന പദത്തിൻെറ അത്ഥം) | | | |
| | മാൻരോമംകൊണ്ടുള്ള വസ്ത്രം | — | മാൻമയിർ പടം |
| | വേട്ടയാടുന്ന | — | വേട്ടകോലുന്ന |

13) വാമാംനി എന്ന ഒരു പദവും അതിന് woman, സ്ത്രീ എന്ന വിശദീകരണവും കാണുന്നു. ഈ പദം അമരകോശത്തിൽപോലും കാണുന്നില്ല.

14) ഇക്കാലത്തു് കാണാത്ത പലകൂട്ടക്ഷരങ്ങളും ബെയ്ലി അച്ചടിച്ചിരുന്നു.

| ഉദാ:— | ബെയ്ലി |
|---|---|
| ഴ്ക | ഴ്ക |
| ശ്ന | ശ്ന |
| ഗ്ധ | ഗ്ധ |
| ഭ്ര | ഭ്ര |
| ത്ക | ത്ക |
| ത്പ | ത്പ |
| ച്ല | ച്ല |
| ഴ്കു | ഴ്കു |

15) 'ര്' കാരത്തിന് 'I' എന്ന ചിഹ്നം ബെയ്ലി കൊടുത്തു കാണുന്നു.

നേർകാററു് — നെക്റററ

ബെയ്ലീ നിഘണ്ടുവിൽക്കാണുന്ന ഭാഷാപരമായ പഴമകളെപ്പററിയാണ് ഇതുവരെ പ്രസ്താവിച്ചതു്. ഒരു പഴയഗ്രന്ഥം പുനഃപ്രകാശനം ചെയ്യുമ്പോൾ ഭാഷാപരമായ പഴമകൾക്കു ഭംഗം വരാതെകാത്തു സൂക്ഷിക്കുകയാണ് ഗ്രന്ഥകാരനോട് ചെയ്യുന്ന നീതി. പക്ഷേ, ഞങ്ങൾ ബെയ്ലിയുടെ മലയാളം ഇംഗ്ലീഷ് നിഘണ്ടുവിലെ പഴമകൾ പലതും മാററിയാണ് പ്രകാശനം ചെയ്തിരിക്കുന്നതു്. അങ്ങനെ ചെയ്യുന്നതിനുണ്ടായ സാഹചര്യത്തെപ്പററിയും രണ്ടുവാക്കു പറയാതെ നിവ്വാഹമില്ല.

ഒരു മലയാളം ഇംഗ്ലീഷ് നിഘണ്ടുവിന്റെ ഉപയോഗം വരുന്നത് ഏറിയകൂറും സാമാന്യജനങ്ങൾക്കാണ്. ഗവേഷണ കുതുകികളും ഭാഷാപണ്ഡിതരുമായ ഒരു ന്യൂനവിഭാഗക്കാർക്കുവേണ്ടി ഈ നിഘണ്ടു യാതൊരു പരിഷ്കാരവും ചെയ്യാതെ പഴയരൂപത്തിൽത്തന്നെ അച്ചടിച്ചാൽ സാമാന്യജനങ്ങൾക്കു ഇതിലെ മിക്ക മലയാളപദങ്ങളും പിടികിട്ടിയെന്നു വരികയില്ല. ചില ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

| ആധുനികരൂപം | | ബെയ്‌ലീരൂപം |
|---|---|---|
| ഓടിപ്പോകുക | — | ഒടിപ്പൊകുക |
| സൂത്രവേല | — | സൂത്രവെല |
| അതിവേദന | — | അതിവെദന |
| നീലവേപ്പ് | — | നീലവെപ്പ |
| കിഴക്കോട്ട് | — | കിഴക്കൊട്ട |
| കാശ്ശ് | — | കാശ |
| കൂടെക്കൂടെ | — | കുടക്കൂട |
| കൂട്ടുകെട്ട് | — | കൂട്ടക്കെട്ട |
| തോൽ | — | തൊൽ |
| കെട്ട്ചോര | — | കെട്ടചൊര |
| കാട്ടുകച്ചോലം | — | കാട്ടുകച്ചൊലം |
| പോക്കുവരവ് | — | പൊക്കുവരത്ത |
| പിടക്കോഴി | — | പിടക്കൊഴി |
| താറ് | — | താറ |
| ചൂത് | — | ചൂത |
| ഓട്ടം | — | ഒട്ടം |
| വളരെ | — | വളര |
| തേള് | — | തെള |
| നേർകാററ് | — | നെർകാററ |
| തോട് | — | തൊട |
| ചാല് | — | ചാല |
| ഓമ്മ | — | ഒമ്മ |
| കോണ് | — | കൊണ |
| ഓവ് | — | ഒവ |
| പോത് | — | പൊത |
| കിഴക്കായ | — | കിഴെക്കായ |
| കനക്കുന്നു | — | കനെക്കുന്നു |
| കാൽപെരുമാററം | — | കാൽപരുമാററം |
| മച്ചിപ്പശു | — | മച്ചിപശു |
| കൊലപാതകം | — | കുലപാതകം |
| സൗഖ്യം | — | സൌഖ്യം |

ഇങ്ങനെ അർത്ഥഗ്രഹണത്തിനു് ക്ലേശമുണ്ടാക്കുന്നതും സാമാന്യജനങ്ങളുടെ നിത്യോപയോഗത്തിനു് വിലങ്ങുതടിയായി നില്ക്കുന്നതുമായ നിരവധി പദങ്ങൾ ബെയ്‌ലിയിലുണ്ട്. അവയിൽ ഏറിയപങ്കും ഏ, ഓ എന്നീ ദീർഘസ്വരങ്ങളുടെയും സംവൃതോകാരത്തിന്റെയും അഭാവംകൊണ്ടുമാത്രം വന്നിട്ടുള്ളതാണ്. അങ്ങനെയുള്ള പദങ്ങൾ ദീർഘസ്വരമോ സംവൃതോകാരമോ ചേർത്തു പുതുതാക്കുകയോ മററു അത്യാവശ്യ മാററം വരുത്തുകയോ ചെയ്യുവെന്നതാണ് ഞങ്ങൾ ഈ നിഘണ്ടുവിൽ ചെയ്തിട്ടുള്ള ഒന്നാമത്തെ വ്യതിയാനം.

രണ്ടാമതു ഞങ്ങൾ ചെയ്തതു് നാമപദങ്ങളുടെ സംബന്ധികാ വിഭക്തിരൂപം മാററിയെന്നുള്ളതാണ്. ബെയ്‌ലി എല്ലാ നാമപദങ്ങളുടേയുംകൂടെ അതാതിന്റെ സംബന്ധികാരൂപംകൂടി ചേർത്തിരുന്നു.

ഉദാ:— ചന്ദ്രൻ, ൻെറ — S· the moon
ചന്ദ്രനാഗം, ത്തിൻെറ. — S· A black Serpant
ചന്ദ്രബാല, യുടെ — S· Large cardamom ഏലം
ചന്ദ്രബിംബം, ത്തിൻെറ — S· the moon's disk

ഇങ്ങനെയാണ് ബെയ്‌ലിയുടെ പോക്കു്. മലയാളം പഠിക്കേണ്ട സായിപ്പന്മാക്ക് നാമത്തിൽ വിഭക്തിപ്രത്യേയം ചേക്കുമ്പോൾ വരുന്ന രൂപഭേദം മനസ്സിലാക്കുന്നതിനുവേണ്ടിയാണ് ബെയ്‌ലി ഇങ്ങനെ ചെയ്തിരുന്നതു്. സംബന്ധികാവിഭക്തിയായിരിക്കണം സായിപ്പന്മാരെ ഏററവും ഉപദ്രവിച്ചതു്. അതിനെ കൈയിലെടുത്തു കൊടുത്താൽ ശേഷമുള്ളവ താനേ വന്നുകയറിക്കൊള്ളുമെന്ന തത്വം ബെയ്‌ലി ഗ്രഹിച്ചു. മലയാളികൾക്കതിൻെറ ആവശ്യമില്ല. മാത്രവുമല്ല വേലിചാടിപ്പശുക്കളുടെ കഴുത്തിൽ ഒരു കമ്പുകെട്ടിത്തൂക്കിയിട്ടു് വിടുന്നതുപോലെ സകല നാമങ്ങൾക്കുംമുമ്പിൽ ഒരു സംബന്ധികാവിഭക്തിരൂപംകൂടി വച്ചുകെട്ടിയിരിക്കുന്നതു് മലയാളികളെ സംബന്ധിച്ചിടത്തോളം അത്ഥഗ്രഹണത്തിനു തടസ്സമാണ്. അതിനാൽ നാമപദങ്ങളുടെ വലത്തുഭാഗത്തു് കുശിക്കപ്പെട്ടിരുന്ന സംബന്ധികാരൂപങ്ങളെ എടുത്തുകളഞ്ഞു എന്നുള്ളതാണ് ഞങ്ങൾ ചെയ്ത രണ്ടാമത്തെ മാററം. സംബന്ധികാരൂപം മാററിയതിൻെറ പ്രായശ്ചിത്തമെന്നവണ്ണം, മലയാളം പഠിക്കാനാഗ്രഹിക്കുന്ന ഇംഗ്ലീഷുകാക്കുവേണ്ടി മിക്ക അന്തങ്ങളിലുമുള്ള നാമപദങ്ങളുടെ എല്ലാ വിഭക്തിയിലുമുള്ള മാററങ്ങൾ ഉൾപ്പെടുത്തി ഒരു സിദ്ധരൂപാവലി ഒടുവിൽ കൊടുത്തിട്ടുമുണ്ടു്.

മേല്പറഞ്ഞ രണ്ടുമാററങ്ങൾ മാത്രമേ പ്രധാനമായി ഞങ്ങൾ ബെയ്‌ലീ നിഘണ്ടുവിൽ വരുത്തിയിട്ടുള്ളു. ആ മാററങ്ങൾ ദോഷത്തെക്കാൾ കൂടുതൽ ഗുണമേ സാമാന്യഉപഭോക്താക്കൾക്കു ചെയ്യുകയുള്ളുവെന്നതാണ് ഞങ്ങളുടെ വിശ്വാസം. സാമാന്യരായ ഉപഭോക്താക്കൾ എന്നുപറഞ്ഞതു ബോധപൂൎവ്വമാണ്. കാരണം, അസാമാന്യരായ ചില ഉപഭോക്താക്കളുണ്ടു്. പണ്ഡിതാഗ്രേസരന്മാരും ഗവേഷകന്മാരുമായ ഉപഭോക്താക്കളെയാണ് ഇവിടെ വിവക്ഷിക്കുന്നതു്. അവക്കുവേണ്ടി ഞങ്ങൾ, 1846–ൽ അച്ചടിക്കപ്പെട്ട അസൽബെയ്‌ലി നിഘണ്ടുവിൽനിന്നു നാലു പേജുകൾ ബ്ലോക്കു ചെയ്തതു് ഇവിടെ ചേക്കുന്നുണ്ടു്. ഇതിൽനിന്നും ബെയ്‌ലിനിഘണ്ടുവിൻെറ തനിരൂപം എന്തെന്നു ഗ്രഹിക്കാൻ കഴിയുമല്ലോ.

[അടുത്ത പേജുമുതൽ നാലുപേജുകൾ 1846–ൽ സി. എം. എസ്. പ്രസ്സിൽ അടിച്ച ബെയ്‌ലി നിഘണ്ടുവിൽനിന്നുള്ള ഫോട്ടോ ബ്ലോക്കാണ്.]

ഒരു വിദേശ മിഷ്യനറിയായ ബെയ്‌ലി കേരളത്തിൽവന്ന് അനേകവർഷംകൊണ്ടു രചിച്ച ഈ നിഘണ്ടുവിന് കേവലം ഒരു നിഘണ്ടുവിന്റെ വില കല്പിച്ചാൽ പോര. മലയാളികളിൽ അലിഞ്ഞുചേർന്ന അവരുടെ ഭാവങ്ങൾ ഒപ്പിയെടുത്ത് കേരളീയമായ ആചാരവിശേഷങ്ങളിലും സാമൂഹ്യബന്ധങ്ങളിലും മുങ്ങിപ്പൊങ്ങിയാണ് ഈ നിഘണ്ടു രചിച്ചിട്ടുള്ളത്. നടവെടി, ചങ്ങാടം, ചൗളം, ധൂർവഹൻ, പോയിൻപോയിൻ, മോർക്കഞ്ഞി, മേലടി, വിദ്രാവം, കണ്ണുപൊത്തിക്കളി, പടനവാഴുന്ന മുതലായ പദങ്ങൾക്ക് ഇംഗ്ലീഷിൽ കൊടുത്തിരിക്കുന്ന അർത്ഥ വിവരണങ്ങൾ ഇതിനുദാഹരണമാണ്. 'കാടു വാ വാ വീടു പോ പോ' എന്നകാലം വരും' എന്നിപ്രകാരമുള്ള പഴമൊഴികൾ പ്രാചീനകേരളീയരുടെ ചതുരാശ്രമനിഷ്ഠയിൽനിന്നും ഉടലെടുത്തിട്ടുള്ളതാണ്. ഓരോ മലയാളം പദത്തെ ഇംഗ്ലീഷിലേക്കു തിരിക്കുമ്പോൾ സായിപ്പിന്റെ തൂലികയിലേക്ക് എത്തിപ്പിടിക്കുന്ന സുന്ദരമായ ഇംഗ്ലീഷ്പദങ്ങൾ സഹൃദയനെ കോരിത്തരിപ്പിക്കും. ഇത്ര സ്ഫുടവും സംഗൃഹീതവുമായ വിധത്തിൽ അർത്ഥം വിവരിക്കുന്നതിന് ഒരു സഹൃദയനുമാത്രമെ കഴിയുകയുള്ളു. ഒന്നുരണ്ടുദാഹരണങ്ങൾ താഴെക്കൊടുക്കുന്നു.

നടവെടി — firing a royal salute

കോണകം — A truss or cloth worn over

ഇത്ര നിസ്സാരമായ പദങ്ങൾപോലും തപ്പിപ്പെറുക്കി പരമാവധി സമഗ്രമായ രീതിയിൽ മലയാളഭാഷയിലെ ആദ്യത്തെ നിഘണ്ടു നിർമ്മിച്ച് മലയാളഗദ്യശാഖക്കു തറക്കല്ലിട്ട ബഞ്ചമിൻ ബെയ്‌ലി മലയാളസാഹിത്യത്തിലെ ഒരു നാഴികക്കല്ലായി എന്നാളും സ്മരിക്കപ്പെടുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. അദ്ദേഹത്തിന്റെ പ്രബലമായ കരങ്ങളിൽനിന്നും ഭയഭക്തി ബഹുമാനങ്ങളോടെ ദുർബ്ബലമായ കരങ്ങളിലേക്ക് ഏറ്റുവാങ്ങിക്കൊണ്ട് ഞങ്ങൾ ഈ മലയാളം ഇംഗ്ലീഷ് നിഘണ്ടുവിന്റെ രണ്ടാംപതിപ്പ് സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ഞങ്ങളുടെ ഏറ്റവും അഭ്യുദയകാംക്ഷികളായി നിന്ന് യഥാവസരം വേണ്ട നിർദ്ദേശങ്ങൾ നല്കിസഹായിച്ച കോട്ടയം സി.എം.എസ്സ്. പ്രസ്സ് ഭാരവാഹികളോടും വിശിഷ്യാ പ്രസ്സ്മാനേജരായ ജോൺസാറിനോടും, പ്രസിദ്ധീകരണത്തിനുവേണ്ട പ്രോത്സാഹനം നല്കിക്കൊണ്ടിരുന്ന സഹൃദയലോകത്തോടും കൃതജ്ഞത രേഖപ്പെടുത്തുന്നതിന് ഈ അവസരം വിനിയോഗിച്ചുകൊള്ളുന്നു.

വെട്ടം മാണി

# വിഭക്ത്യന്തരൂപങ്ങൾ

| | | |
|---|---|---|
| 1 | അകാരാന്തം | അനുസ്വാരാന്തം |
| | തല | ലോകം |
| | തലയെ | ലോകത്തെ |
| | തലയോടു് | ലോകത്തോടു് |
| | തലയ്ക്കു് | ലോകത്തിനു് |
| | തലയാൽ | ലോകത്താൽ |
| | തലയുടെ | ലോകത്തിന്റെ |
| | തലയിൽ | ലോകത്തിൽ |

| | | |
|---|---|---|
| 2 | ഇകാരാന്തം | ൻ–അന്തം |
| | കട്ടി | അവൻ |
| | കട്ടിയെ | അവനെ |
| | കട്ടിയോടു് | അവനോടു് |
| | കട്ടിക്കു് | അവനു് |
| | കട്ടിയാൽ | അവനാൽ |
| | കട്ടിയുടെ | അവന്റെ |
| | കട്ടിയിൽ | അവനിൽ |

| | | |
|---|---|---|
| 3 | ഉകാരാന്തം | ൽ–അന്തം |
| | മനു | ചിതൽ |
| | മനുവിനെ | ചിതലിനെ |
| | മനുവിനോടു് | ചിതലിനോടു് |
| | മനുവിനു് | ചിതലിനു് |
| | മനുവിനാൽ | ചിതലിനാൽ |
| | മനുവിന്റെ | ചിതലിന്റെ |
| | മനുവിൽ | ചിതലിൽ |

| | | |
|---|---|---|
| 4 | സംവൃതോകാരാന്തം | ർ–അന്തം |
| | കടവു് | അവർ |
| | കടവിനെ | അവരെ |
| | കടവിനോടു് | അവരോടു് |
| | കടവിനു് | അവർക്കു് |
| | കടവിനാൽ | അവരാൽ |
| | കടവിന്റെ | അവരുടെ |
| | കടവിൽ | അവരിൽ |

വൃത്തിഹീനൻ, ന്റെ. *s.* A sloven, one who is negligent of personal cleanliness, a dirty fellow.

വൃത്ത്യർത്ഥം. *adj.* Preferable, elegible.

വൃത്രൻ, ന്റെ. *s.* 1. An enemy. ശത്രു. 2. darkness. ഇരിട്ട. 3. a demon slain by INDRA. അസുരൻ.

വൃത്രഹാ, വിന്റെ. *s.* A name of INDRA. ഇന്ദ്രൻ.

വൃത്രാരി, യുടെ. *s.* A name of INDRA. ഇന്ദ്രൻ.

വൃഥാ. *ind.* 1. Vain, useless, fruitless. 2. wrong, incorrect. 3. in vain. 4. freely.

വൃഥാദാനം, ത്തിന്റെ. *s.* Unprofitable donation, gift to encomiasts, harlots, wrestlers, money lost at play, &c.

വൃഥാലാപം, ത്തിന്റെ. *s.* Vain or unprofitable discourse or talk. പാഴ്വാക്ക.

വൃഥാവൽ. *ind.* In vain, to no purpose, unprofitably.

വൃഥാവാദം, ത്തിന്റെ. *s.* Vain or unprofitable language. ഉപകാരമില്ലാത്ത വാക്ക.

വൃദ്ധ, യുടെ. *s.* An old woman, either one past child bearing, or one with grey hair.

വൃദ്ധത, യുടെ. *s.* Old age. വാൎദ്ധക്യം.

വൃദ്ധത്വം, ത്തിന്റെ. *s.* Old age. വാൎദ്ധക്യം.

വൃദ്ധദാരകം, ത്തിന്റെ. *s.* A potherb, *Convolvulus argenteus.* മറിക്കുന്നി.

വൃദ്ധനാഭൻ, ന്റെ. *s.* 1. One who is pot-bellied. corpulent. കുടവയറൻ. 2. one who has a large or projecting navel. പൊക്കിൾന്തടിച്ചവൻ.

വൃദ്ധനാഭി, യുടെ. *s.* 1. A pot-belly; corpulency. 2. a large projecting navel. 3. one who is pot-bellied, corpulent.

വൃദ്ധൻ, ന്റെ. *s.* 1. An old man, one past seventy, an elder. 2. a wise or learned man. പണ്ഡിതൻ. 3. a saint, a sage.

വൃദ്ധം, ത്തിന്റെ. *s.* Benzoin, *Styrax benzoin.* സാമ്പ്രാണി. *adj.* 1. Old, aged, ancient. 2. full-grown, large, expanded to the proper size. 3. wise, learned. 4. increased, augmented. 5. heaped, accumulated.

വൃദ്ധശ്രവസ, സ്സിന്റെ. *s.* A name of INDRA. ഇന്ദ്രൻ.

വൃദ്ധസമൂഹം, ത്തിന്റെ. *s.* An assembly of elders. വൃദ്ധന്മാരുടെ കൂട്ടം.

വൃദ്ധസംഘം, ത്തിന്റെ. *s.* An assembly of old men, a council or meeting of elders. വൃദ്ധന്മാരുടെ കൂട്ടം.

വൃദ്ധി, യുടെ. *s.* 1. Increase, augmentation in general, as in bulk, consequence, wealth, &c. വൎദ്ധനം. 2. the third of the three conditions or objects of regal power, extension of power or revenue, or any indication of progression. 3. use, ascending, mounting. കരെററം. 4. prosperity, success. ശുഭം. 5. one of the eight principal drugs or medicinal roots, described as mild and cooling, sweet and bitter, &c. as a remedy for phlegm, leprosy and worms. അഷ്ടമരുന്നുകളിൽ ഒന്ന. 6. the eleventh of the astronomical *yógas.* ൨൭ യൊഗങ്ങളിൽ പതിനൊന്നാമത്തെത. 7. a particular period or division of time. 8. the increase of the digits of the sun or moon 9. enlargement of the scrotum. 10. interest, usury; especially returning the principal with a proportionate increment, as in the case of seed-corn lent. മുതൽപലിശ. 11. happiness, pleasure. സുഖം. 12. wealth, property. സമ്പത്ത. 13. cutting off, abscission. ഛെദനം. 14. (In law,) forfeiture, deduction.

വൃദ്ധിക്കാരൻ, ന്റെ. *s.* One who has an enlarged scrotum.

വൃദ്ധിജീവിക, യുടെ. *s.* The profession of usury. പലിശെക്ക കൊടുക്കുക.

വൃദ്ധിമൽ. *adj.* 1. Wealthy, or prosperous. 2. increasing.

വൃദ്ധിമാൻ, ന്റെ. *s.* A wealthy or prosperous man.

വൃദ്ധിവീക്കം, ത്തിന്റെ. *s.* Enlargement of the scrotum.

വൃദ്ധൊക്ഷം, ത്തിന്റെ. *s.* An old bull. മുതുകാള.

വൃദ്ധ്യാജീവൻ, ന്റെ. *s.* A usurer. പലിശെക്കകൊടുക്കുന്നവൻ.

വന്തം, ത്തിന്റെ. *s.* 1. The footstalk of a leaf or fruit. ഞെട്ടപ്പ. 2. the nipple. മുലക്കണ്ണ. 3. the stand of a water jar. തിരിക.

വൃന്ദം, ത്തിന്റെ. *s.* 1. A heap, a multitude, a quantity. കൂട്ടം. 2. a company, an association. സംഘം.

വൃന്ദാരകതമം, &c. *adj.* 1. Very beautiful or charming. എററവും സൌന്ദൎയ്യമുള്ള. 2. very excellent or elevated, very reputable or venerable. എററവും മുഖ്യമായുള്ള.

വൃന്ദാരകൻ, ന്റെ. *s.* 1. A deity, an immortal. ദെവൻ. 2. a chief, the head or leader of a crowd or herd, &c. തലവൻ.

വൃന്ദാരകം. *adj.* 1. Handsome, agreeable, pleasing. സൌന്ദൎയ്യമുള്ള. 2. best, excellent, chief. പ്രധാനമായുള്ള. 3. reputable, respectable, eminent. ശ്രെഷ്ഠമായുള്ള.

വൃന്ദാരകാരാതി, യുടെ. *s.* An *Asur* or enemy of the gods.

വൃന്ദാരം, &c. *adj.* 1. Beautiful, handsome, pleasing. സൌന്ദൎയ്യമുള്ള. 2. eminent, reputable. ശ്രെഷ്ഠമായുള്ള.

വൃന്ദാവനം, ത്തിന്റെ. *s.* The abode or residence of the gods.

വൃന്ദിഷ്ഠം, &c. *adj.* 1. Very beautiful or charming. എററവുംസൌന്ദൎയ്യമുള്ള. 2. very excellent or elevated, very reputable or venerable. എററവുംമുഖ്യമായുള്ള.

വൃശ്ചികദംഷ്ട്രം, &c. *adj.* Stung by a scorpion. തെളം കുത്തിയ.

വൃശ്ചികമാസം, ത്തിന്റെ. *s.* The month of November.

വൃശ്ചികം, ത്തിന്റെ. *s.* 1. A scorpion. തെളം. 2. a sign in the Zodiac, *Scorpio.* 3. a crab. ഞണ്ട. 4. the name of the month November, when the sun is in *Scorpio.* 5. a sort of beetle found in cow-dung. 6. a thorny shrub, *Vangueria spinosa.*

വൃശ്ചീവം, ത്തിന്റെ. *s.* The spreading hog-weed, *Boerhavia diffusa.* തഴതാമ.

വൃഷ, യുടെ. *s.* 1. A plant, the rat-eared plant. *Salvinia cucullata.* എലിച്ചെവിയൻ. 2. cowhage, *Carpopogon* or *dolichos pruriens.* നായ്ക്കുരണ.

വൃഷകെതു, വിന്റെ. *s.* 1. A name of SIVA. ശിവൻ. 2. a cat. പൂച്ച.

വൃഷണം, ത്തിന്റെ. *s.* The testicles or scrotum.

വൃഷണെപസു, വിന്റെ. *s.* The treasure of INDRA. ഇന്ദ്രന്റെ ഭണ്ഡാരം.

വൃഷതം, ത്തിന്റെ. *s.* A kind of deer. ഒരുവക മാൻ.

വൃഷദംശകം, ത്തിന്റെ. *s.* A cat. പൂച്ച.

വൃഷദശ്വൻ, ന്റെ. *s.* Wind, or air. വായു.

വൃഷദാജ്യം, ത്തിന്റെ. *s.* A mixture of curds and *Ghee* used in offerings to the gods. തൈരും നെയ്യും കൂടിയ ഹൊമദ്രവ്യം.

വൃഷധ്വജൻ, ന്റെ. *s.* 1. A name of SIVA. ശിവൻ. 2. GENÉSA. ഗണെശൻ.

വൃഷൻ, ന്റെ. *s.* 1. An excellent or pre-eminent person. ശ്രെഷ്ഠൻ. 2. a name of INDRA. ഇന്ദ്രൻ. 3. a man of a lecherous disposition, one of the four descriptions into which men are divided in erotick works. 4. a name of VISHNU. വിഷ്ണു. 5. a name of CÁMA. 6. an enemy, an adversary. ശത്രു. 7. a strong athletic man.

വൃഷഭം, ത്തിന്റെ. *s.* 1. A bull. കാള. 2. a drug. ഇടവകം, also *Rishabha.* 3. (in composition) pre-eminent, excellent. 4. a sign in the Zodiac, *Taurus.* ഇടവം രാശി.

വൃഷം, ത്തിന്റെ. *s.* 1. A bull. കാള. 2. the sign in the Zodiac, *Taurus.* ഇടവം രാശി. 3. virtue, moral merit. സുകൃതം. 4. virtue personified as a bull or the bull of SIVA. 5. a rat. എലി. 6. a drug. ഇടവകം. 7. a plant, *Justicia ganderussa.*

വൃഷലൻ, ന്റെ. *s.* 1. A horse. കുതിര. 2. a *Súdra* or man of the servile tribe. 3. the sovereign *Chandragupta.* 4. a sinner, a reprobate, a wicked or unrighteous man. പാപി.

വൃഷലി, യുടെ. *s.* 1. A girl who before marriage arrives at the age of puberty. 2. a woman of a low caste, a *Súdra* female.

വൃഷവാഹനൻ, ന്റെ. *s.* A name of SIVA, whose vehicle is a bull. ശിവൻ.

വൃഷസ്യന്തി, യുടെ. *s.* 1. A lascivious woman. മൈഥുനെച്ഛയുള്ളവൾ. 2. a cow in heat.

വൃഷാ, വിന്റെ. *s.* 1. INDRA, as god of the firmament. ഇന്ദ്രൻ. 2. CARNA, the hero. കൎണ്ണൻ. 3. a strong or athletic man. ശക്തൻ.

വൃഷാകപായി, യുടെ. *s.* 1. LECSHMI the goddess of riches. ലക്ഷ്മി. 2. GAURI. ഗൌരി. 3. SACHI, the wife of INDRA. 4. SWÁHÁ, the wife of *Agni*, god of fire.

വൃഷാകപി, യുടെ. *s.* 1. CRISHNA or VISHNU. വിഷ്ണു. 2. SIVA. ശിവൻ. 3. INDRA. ഇന്ദ്രൻ. 4. *Agni* or fire. അഗ്നി.

വൃഷി, യുടെ. *s.* The seat of the religious student or one used by ascetics formed of *Cusa* grass. കുശംകൊണ്ടുള്ള ആസനം.

വൃഷ്ടി, യുടെ. *s.* 1. Rain. മഴ. 2. a red goat. ചുവന്ന ആട.

വൃഷ്ടിഘാതം, ത്തിന്റെ. *s.* The dry season, drought. ഉണക്ക.

വൃഷ്യം. *adj.* Strong, powerful, provocative, strengthening, (food or medicine.) ബലകരം.

വൃസി, യുടെ. *s.* A seat made of *Cusa* grass. കുശപ്പുല്ലുകൊണ്ട ചമച്ച ആസനം.

വൃഹതി, യുടെ. *s.* 1. The Indian night-shade, *Solanum Indicum.* ചുണ്ട. 2. a small kind of egg plant. *Solanum melongena.* ചെറുവഴുതിന. 3. a large lute. വീണ. 4. a form of metre, the stanza in which consists of thirty-six syllables. ശ്ലൊകം. 5. a mantle, a wrapper. ഉത്തരീയം.

വൃഹതിക, യുടെ *s.* 1. An upper garment, a mantle, a wrapper. ഉത്തരീയം. 2. a small sort of egg plant. ചെറുവഴുതിന.

വൃഹൽ. *adj.* Great, large. വലിയ.

വൃക്ഷച്ഛായ, യുടെ. *s.* The shade of a single tree. മരത്തിന്റെ നിഴൽ.

വൃക്ഷച്ഛായം, ത്തിന്റെ. *s.* The shade of many trees or a grove.

വൃക്ഷഭെദി, യുടെ. *s.* 1. A carpenter's chissel, or adze. 2. a hatchet. മഴു.

വൃക്ഷമൂലം, ത്തിന്റെ. *s.* The root or bottom of a tree. വൃക്ഷത്തിന്റെ ചുവട.

വൃക്ഷം, ത്തിന്റെ. *s.* A tree in general.

വൃക്ഷരുഹ, യുടെ. *s.* A parasite plant. ഇത്തിൾകണ്ണി.

പൊറുക്കുന്നവൻ, ന്റെ. *s.* A man of affluence.

പൊറുക്കുന്നു, ത്തു, പ്പാൻ. *v. n.* 1. To recover from sickness. 2. to stay, to wait. 3. to dwell. *v. a.* 1. To suffer, to endure, to sustain. 2. to tolerate a thing, to endure, to have patience. 3. to forgive, to indulge.

പൊറുതി, യുടെ. *s.* 1. Patience, endurance, sufferance, forbearing. 2. dwelling, abiding. 3. forgiveness, pardon, leave. 4. means of subsistence. 5. recovery from sickness. പൊറുതികെടുക്കുന്നു, To destroy another's means of subsistence, to oppress, to dispossess a person of his property, &c. പൊറുതികെടുന്നു, A family to be destroyed.

പൊറുതികെട, ിന്റെ. *s.* 1. Destruction of a family. 2. oppression of the inhabitants by persons in authority. 3. teasing, wearying, harassing. 4. destitution of means of subsistence.

പൊറുതിക്കാരൻ, ന്റെ. *s.* A man of affluence.

പൊറുതിമുട്ട, ിന്റെ. *s.* 1. Destitution of means of subsistence. 2. oppression of the inhabitants.

പൊറുപ്പ, ിന്റെ. *s.* 1. Cure, recovery. 2. patience, sufferance. 3. protection, toleration. 4. comfortableness.

പൊറുപ്പിക്കുന്നു, ച്ചു, പ്പാൻ. *v. a.* 1. To cure, to heal. 2. to protect, to tolerate.

പൊററ, യുടെ. *s.* 1. Scab, incrustation formed over sores. 2. a bed or piece of ground upon which rice corn or paddy is sown, the plants of which are afterwards to be transplanted. 3. the exposed roots of a cocoa-nut tree. പൊററകെട്ടുന്നു, To form in scabs, to incrustate.

പൊററൻ, ന്റെ. *s.* Scab, incrustation formed over a sore. പൊററൻകെട്ടുന്നു, To form in scabs, to incrustate.

---

പൊ, With the ൊ long.

പോക, The imperative of പോകുന്നു, used also as a negative defective verb, Cannot, unable.

പോകായ്ക, യുടെ. *s.* Impossibility, inability.

പോകുംചാൽ, ലിന്റെ. *s.* 1. Excuse. 2. way, means, remedy: also പോകുംവഴി.

പോകുടി, യുടെ. *s.* The abandoning a family residence. ചാകുടി, A family to be become extinct by death.

പോകുന്നു, യി, വാൻ. *v. n.* 1. To go; to go off, or away; to proceed. 2. to enter. 3. to pass. 4. to know. 5. to run out. 6. to decrease. 7. to be lost or disappear. 8. to die. 9. to prepare. 10. to do, to undertake, to interfere in. The present and perfect tenses of this verb may be affixed, as auxiliaries to any verb, to give it *a future signification*, as ഞാൻ എഴുതുവാൻ പോകുന്നു, I am going to write. കൊണ്ടുപോകുന്നു, *v. a.* To carry away, or off. പോയ, Relative past participle, Gone, lost, past, dead. പോയ ആഴ്ച, Last week. പോയാണ്ട, Last year. പോയ്പൊയി, It is gone, it is lost, it is past. പോയിവരട്ടെ, May I go and return; a polite way of asking leave to go. പോയിവരാം, You may go and return; a polite way of dismissal. പോയിൻപോയിൻ വെക്കുന്നു, To shout together as in procession of a *rajah*, or great person.

പോകെ, A participial form from പോകുന്നു; Having deducted, deducting.

പോക്ക, ിന്റെ. *s.* 1. Going, moving, departure, exit, 2. conduct. 3. condition. 4. a shift, a subterfuge, an evasion, excuse. 5. means of subsistance. 6. property, wealth. 7. means, expedient. 8. way, an opening. 9. consideration. 10. course of events, destiny. 11. help, aid. 12. ability. 13. destruction, loss. 14. end. 15. relaxation of the bowels, diarrhœa. 16. death. 17. expenditure, expense.

പോക്കണം, ത്തിന്റെ. *s.* Humility, submission.

പോക്കണംകെട്ടവൻ, ന്റെ. *s.* 1. A foolish person, a fool. 2. a shameless person, a disgraceful or dishonourable person.

പോക്കണംകെട, ിന്റെ. *s.* 1. Folly, foolishness. 2. disgrace, dishonour. 3. shamelessness.

പോക്കൻ, ന്റെ. *s.* A wanderer. കാക്കൻപോക്കൻ, A worthless person.

പോക്കൽ, ലിന്റെ. *s.* 1. Putting away. 2. removing, taking away. 3. dismissing. 4. reducing. 5. passing away or spending time. *part.* In, with, by, to.

പോക്കാൻ, ന്റെ. *s.* A wild or jungle tom-cat.

പോക്കിരി, യുടെ. *s.* A blackguard, a vagabond.

പോക്കകെട്ടവൻ, ന്റെ. *s.* 1. A poor helpless person. 2. one who is friendless. 3. one without means of subsistance.

പോക്കുന്നു, ക്കി, വാൻ. *v. a.* 1. To put away, to cause to go out or away. 2. to remove, to abolish. 3. to reduce. 4. to pass away time. 5. to repair, to mend.

പോക്കമുട്ടുന്നു, ട്ടി, വാൻ. *v. n.* 1. To be stopped up, as a way or path. 2. to be reduced to great straits. 3. to be without excuse. 4. to be without aid or protection, &c.

പോക്കവരവ, പോക്കവരത്ത, ിന്റെ. *s.* 1. Going and coming, passing to and fro. 2. interchange of correspondence, intercourse. 3. income and expenditure.

പോക്കുള്ളവൻ, ന്റെ. *s.* A man of affluence.

പോഗണ്ഡൻ, ന്റെ. *s.* 1. One deformed, having a redundant or defective member. ജനനത്തിൽ തന്നെ അംഗഹീനൻ. 2. a boy from 5 to 16 years of age.

അഞ്ചുവയസ്സുമുതൽപതിനാറവയസ്സുവരെയുമുള്ള ബാലൻ.

പൊട,ിന്റെ. *s.* 1. A hole in the ground. 2. a hollow in a tree. 3. a blow, a stroke, beating.

പൊട, യുടെ. *s.* 1. A woman having a beard. താടിയുള്ള സ്ത്രീ. 2. a stork.

പൊടഗളം, ത്തിന്റെ. *s.* 1. A reed, *Arundo tibialis*, (Rox.) വെഴം. 2. a sort of grass, *Saccharum spontaneum.*

പൊടാ; Go, sirrah; this term is sometimes used familiarly by a superior, and in great familiarity among equals.

പൊടി; Go, hussy; a term sometimes of familiar and domestic usage. *s.* A stork.

പൊടുന്നു,.ടി, or ട്ടു, വാൻ. *v. a.* To strike, to give a blow.

പൊട്ടു, യുടെ. *s.* A kind of grass or rushes growing in rice corn fields.

പൊണ്ടൻ, ന്റെ. *s.* A palankeen bearer.

പൊണ്ടി, യുടെ. *s.* 1. The skin or film of a plantain tree. 2. a vessel made of such skin. 3. the skin of the kernels of some fruits.

പൊത,ിന്റെ. *s.* 1. A hole in the ground. 2. a hollow in a tree.

പൊതകം, ത്തിന്റെ. *s.* See the following.

പൊതം, ത്തിന്റെ. *s.* 1. The young of any animal. 2. a child. ശിശു. 3. a young elephant of ten years old ആനക്കുട്ടി. 4. a vessel, a boat. കപ്പൽ. 5. the site of a house or dwelling.

പൊതവണിൿ, ക്കിന്റെ. *s.* A voyaging merchant. കപ്പലിൽ കച്ചവടക്കാരൻ.

പൊതവാഹൻ, ന്റെ. *s.* 1. A rower, a boatman, a steersman. തൊണ്ണിക്കാരൻ. 2. one of the crew that keeps watch at the mast head. കപ്പലാൾ.

പൊതാധാനം, ത്തിന്റെ. *s.* Small fry, a shoal of young fish. പാപ്പ്.

പൊതിക, യുടെ. *s.* 1. A potherb, *Basella rubra* and *lucida*. 2. a beam resting on pillars.

പൊത്ത,ിന്റെ. *s.* 1. A male buffalo. 2. the name of a red bird, the *Chacora*, commonly called the snake bird.

പൊത്തിൻകൊമ്പ,ിന്റെ. *s.* Buffalo's horn.

പൊത്രം, ത്തിന്റെ. *s.* 1. The snout of a hog. പന്നിയുടെ മൊന്ത. 2. the share of a plough. കൊഴു.

പൊത്രി, യുടെ. *s.* A hog. പന്നി.

പൊന്നവൻ, ന്റെ. *s.* One who is capable, competent.

പൊം. A future form of പൊകുന്നു, meaning ablility. knowledge.

പൊംവഴി, യുടെ. *s.* 1. Excuse. 2. an expedient, means. പൊംവഴി നൊക്കുന്നു, To look for an excuse. പൊംവഴി പറയുന്നു, To make an excuse.

പൊരാ. *ind.* 1. Insufficient, not enough, deficient, it is not sufficient. 2. unbecoming, degrading, disgraceful.

പൊരാട്ടുന്നു, ടി, വാൻ. *v. n.* 1. To fight, to combat, to wrestle. 2. to quarrel, to contend.

പൊരാട്ടം, ത്തിന്റെ. *s.* 1. Combat, wrestling, battle, war. 2. quarrel, dispute, contention.

പൊരാത്ത. *adj.* 1. Insufficient, wanting. 2. improper, unbecoming.

പൊരായ്മ, യുടെ. *s.* 1. Insufficiency, deficiency, incompetency. 2. disgracefulness. 3. vileness. പൊരായ്മ വരുത്തുന്നു, To disgrace, to depress, to despise.

പൊരാളി, യുടെ. *s.* A champion, a brave warrior.

പൊരിടുന്നു, ട്ടു, വാൻ. *v. n.* 1. To fight, to combat. 2. to dispute, to contend.

പൊരിമ, യുടെ. *s.* Strength, power, ability.

പൊരുകാരൻ, ന്റെ. *s.* 1. A combatant, a wrestler. 2. a clever, skilful person. 3. a skilful chess-player.

പൊരുന്നു, ന്നു, വാൻ. *v. n.* To go, to come, to accompany.

പൊരും. *ind.* 1. Sufficient, enough, abundance. 2. able, adequate, or equal to. 3. prohibition, no, not.

പൊർ, രിന്റെ. *s.* 1. War, battle, fight, combat. 2. a quarrel, dispute, contention. 3. enmity. പൊർകരുതുന്നു, To prepare for war.

പൊക്ക,ിന്റെ. *s.* A domestic pig.

പൊക്കതക,ിന്റെ. *s.* A double door.

പൊക്കളം, ത്തിന്റെ. *s.* A field of battle.

പൊക്കാൽ, ലിന്റെ. *s.* The leg from the knee to the ankle.

പൊക്കുവിളി, യുടെ. *s.* A challenge to fight, defiance. പൊക്കുവിളിക്കുന്നു, To challenge, to defy, to brave, to call to a contest.

പൊമ്മല, യുടെ. *s.* A young woman's breast.

പൊലും. *part.* 1. Even, so much as. 2. news, so said. 3. possibly.

പൊലെ. *postpos. & adv.* As, like, so as, like as, even as, as soon as.

പൊൽ. *ind.* A particle of aptote, signifying, 1. News, (so said, so reported.) 2. likelihood, (probably, possibly.)

പൊഷകൻ, ന്റെ. *s.* 1. A man who nourishes another. 2. a preserver, a cherisher.

പൊഷണം, ത്തിന്റെ. *s.* 1. Nourishment, maintenance. 2. preserving, cherishing. 3. increasing.

പൊഷിക്കുന്നു, ച്ചു, പ്പാൻ. *v. a.* 1. To nourish, che-

# ബഞ്ചമിൻ ബെയ്‌ലി

(ജീവചരിത്രം)

'ഞാനാണിപ്പോൾ ചർച്ച്മിഷൻ സമിതിയിലെ ഏററവും പഴയ മിഷനറി. 1816-ലാണ് ആദ്യം ഞാൻ ഇവിടെ വന്നത്. വിശുദ്ധശുശ്രൂഷയിൽ ഏർപ്പെട്ടിരുന്ന ആ ദീർഘ കാലഘട്ടത്തിലേയ്ക്ക് ഇന്ന് തിരിഞ്ഞുനോക്കുമ്പോൾ, എൻെറ പ്രവർത്തനങ്ങൾ എത്ര നിസ്സാരമായിരുന്നുവെന്നോർത്ത് ഞാൻ വിവശനായിപ്പോകുന്നു'.

ബഞ്ചമിൻ ബയ്‌ലിയുടെ ഒരു അനുസ്മരണത്തിൽ നിന്നാണീഭാഗം. കേരളക്കരയിൽ ആദ്യമായി ഒരു അച്ചടിയന്ത്രം സ്ഥാപിക്കുക, വിശുദ്ധബൈബിൾ മലയാളത്തിലേയ്ക്ക് പരിഭാഷപ്പെടുത്തുക, ബൃഹത്തായ ഓരോ മലയാളം ഇംഗ്ലീഷ് നിഘണ്ടുവും ഇംഗ്ലീഷ് മലയാളനിഘണ്ടുവും നിർമ്മിക്കുക, ഇവയെല്ലാം അച്ചടിച്ച് പ്രചരിപ്പിക്കുക എന്നീ മഹൽക്കാര്യങ്ങൾ നിർവ്വഹിച്ച ആ മഹാപുരുഷൻെറ വ്യക്തിത്വം ഈ വരികളിൽ നിഴലിക്കുന്നു. ഏ. ഡി. 1842 കാലഘട്ടത്തിലാണ് അദ്ദേഹം ഇതെഴുതിയത്. ഒരു നൂററാണ്ടിനും ഏറെ മുൻപ്. അന്ന് ലേഖനവൃത്തിക്ക് ഓലയും നാരായവും തന്നെയായിരുന്നു മുൻപന്തിയിൽ. ബൈബിളിലെ പ്രതിപാദ്യം എന്തെന്ന് മലയാളംമാത്രം അറിയുന്ന ഒരാൾക്ക് വായിച്ചറിയാൻ മാർഗ്ഗവുമില്ലായിരുന്നു. നിഘണ്ടു, വ്യാകരണം തുടങ്ങിയ പ്രമാണ ഗ്രന്ഥങ്ങളുടെ നിർമ്മാണവിധം എന്തെന്നും അറിഞ്ഞിരുന്നില്ല. എങ്കിലും ഇവയ്ക്കെല്ലാം തുടക്കം കുറിച്ച, മലയാളഅച്ചടിയുടെയും ആധുനിക ഗദ്യത്തിൻെറയും ആ കുലകൂടസ്ഥന് എന്തൊരു വിനയം! എന്തൊരു സമർപ്പണമനോഭാവം! മിഷനറിമാർക്ക് പൊതുവായുള്ള ഈ വിനയാധിക്യം നിമിത്തമാണ് ബഞ്ചമിൻ ബെയ്‌ലി രചിച്ച കൃതികളെപ്പററിയോ സാധിച്ച സൽപ്രവൃത്തികളെപ്പററിയോ, വേണ്ടത്ര അറിയാതെപോയത്; ഇന്നും അദ്ദേഹത്തിൻെറ ഒരു പരിപൂർണ്ണ ജീവചരിത്രമെഴുതാൻ കഴിയാതിരിക്കുന്നതും.

## ജനനവും വിദ്യാഭ്യാസവും

ഇംഗ്ലണ്ടിൽ യോക്ഷയറിൽ ഡ്യൂസ്ബറി എന്നസ്ഥലത്ത് ഏ. ഡി. 1791-ൽ ബഞ്ചമിൻ ബെയ്‌ലി ജനിച്ചു. അദ്ദേഹത്തിൻെറ മാതാപിതാക്കളെപ്പററിയൊ വിദ്യാഭ്യാസത്തെപ്പററിയൊ വ്യക്തമായ വിവരങ്ങളൊന്നും ലഭ്യമല്ല. എങ്കിലും 26-ാംമത്തെവയസ്സിൽ, നല്ല നിലയിലുള്ള ഒരു വൈദിക കാളജിൻെറ പ്രിൻസിപ്പൽ ആകുവാൻ തക്ക പാണ്ഡിത്യം അദ്ദേഹം സ്വദേശത്തുവച്ചുതന്നെ സമ്പാദിച്ചിരിക്കണം. വൈദികാഭ്യസനം സി. എം. എസ് ൻെറ ആദ്യത്തെ സെക്രട്ടറിയായ തോമ്മസ്സ്കോട്ടിൻെറ കീഴിലാണ് നടന്നത്. വേർതൻ ഹാർകോട്ടു് ആർച്ചുബിഷപ്പ് അദ്ദേഹത്തിന് വൈദികസ്ഥാനം നൽകി.

## കേരളത്തിലെ മിഷനറി

വാസ്കോഡിഗാമാ എന്ന പോർട്ടുഗീസ് കപ്പിത്താൻ 1498-ൽ കോഴിക്കോട്ടു വന്നിറങ്ങുന്നതിനുമുമ്പുതന്നെ പാശ്ചാത്യദേശത്തുനിന്ന് ക്രിസ്തീയ മിഷനറിമാർ കേരളത്തിൽ പ്രവർത്തിച്ചിരുന്നു. എങ്കിലും 19-ാംനൂററാണ്ടിൻെറ ആരംഭംമുതലാണ് ബ്രിട്ടനിൽനിന്നും മിഷനറിമാർ കേരളത്തിൽ വന്നു തുടങ്ങിയത്. കോട്ടയം കേന്ദ്രമാക്കിക്കൊണ്ടു് പ്രവർത്തിച്ച ഇംഗ്ലണ്ടിലെ ചർച്ച്മിഷൻ സൊസൈററിയിലെ ആദ്യകാലപ്രവർത്തകരിൽ ഒരാളാണ് ബഞ്ചമിൻ ബയ്‌ലി. കൊച്ചി, തിരുവിതാംകൂർ എന്നീനാട്ടുരാജ്യങ്ങളിലെ ഒന്നാമത്തെ ബ്രിട്ടീഷ് പ്രതിനിധി (റസിഡണ്ടു്)യായി 1800-ൽ കേണൽമെക്കാളെ നിയമിതനായി. ഒരു തികഞ്ഞ ക്രിസ്തുമത ഭക്തനും ചർച്ചു മിഷൻ സഭയോടു് പല വിധത്തിൽ ബന്ധമുള്ളവനുമായ അദ്ദേഹത്തിന് കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെ അഭിവൃദ്ധിയിൽ താല്പര്യമുണ്ടായി. അദ്ദേഹത്തിൻെറ പരിശ്രമഫലമായി മദ്രാസിൽനിന്നു Dr. R. H. കേർ (Kerr) എന്ന മിഷനറിയും

പിന്നീട് ബംഗാളിൽ നിന്ന് Dr. ബ്യൂക്കാനൻ എന്നയാളും കേരളത്തിൽ ചില സഭാ പ്രവർത്തനങ്ങളിൽ ഏർപ്പെട്ട് മടങ്ങിപ്പോയിരുന്നു. മെക്കാളെയ്ക്കു ശേഷം റസിഡണ്ടായി വന്ന കേണൽ മൺട്രോക്ക് രണ്ടു രാജസന്നിധികളിലും നല്ല സ്വാധീനശക്തിയും സുവിശേഷപ്രചരണത്തിൽ താല്പര്യവുമുണ്ടായിരുന്നു. അക്കാലത്തു് സി. എം. എസിനുവേണ്ടി ഇൻഡ്യയിൽ പ്രവർത്തിച്ചിരുന്ന മദ്രാസിലെ കറസ്പോണ്ടിങ് കമ്മററിക്ക്, കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെയും സി. എം. എസിൻെറയും അഭിവൃദ്ധിക്കു പ്രവർത്തിക്കാൻ കഴിവുള്ള മിഷനറിമാരെ അയച്ചുതരണമെന്ന് മൺട്രോ എഴുതി. അതിൻെറ ഫലമായി 1816-മെയ് മാസത്തിൽ, ആദ്യത്തെ ആംഗ്ലിക്കൻ മിഷനറിയായി റവ: തോമ്മസ് നോർട്ടൺ ആലപ്പുഴയിൽ വന്നിറങ്ങി. അദ്ദേഹത്തെ തുടർന്ന് ബഞ്ചമിൻ ബെയ്‌ലി ഭാര്യാസമേതനായി 1816-മെയ് 4-ാം തീയതി ഇൻഡ്യയിലേയ്ക്കു കപ്പൽകയറി. നാലുമാസത്തെ യാത്രയ്ക്കുശേഷം സെപ്തംബർ 9-ാംതീയതി മദ്രാസിലും നവമ്പർ 19-ാംതീയതി ആലപ്പുഴയിലും എത്തിച്ചേർന്നു. അടുത്തമാർച്ചു വരെ നോർട്ടനുമൊത്തു് ഇവിടെയാണ് കഴിഞ്ഞുകൂടിയതു്. ഈ അവസരത്തിൽ ബെയ്‌ലീദമ്പതികൾക്ക് ഒരു കുട്ടി ജനിച്ചു. 1817 മാർച്ചിൽ അദ്ദേഹം കുടുംബസമേതം കോട്ടയത്തു വന്ന് പഴയ സിമ്മിനാരിയിൽ താമസം തുടങ്ങി. പിൽക്കാലത്തു്, ചർച്ച് മിഷ്യൻ സഭയ്ക്ക് പ്രത്യേകിച്ചും, നമ്മുടെ വിദ്യാഭ്യാസ രംഗത്തിന് പൊതുവെയും, കനത്ത സംഭാവന നൽകിയ ജോസഫ്ഫെൻ, ഹെൻട്രി ബേക്കർ എന്ന രണ്ടു മിഷനറിമാർകൂടി 1817-ൽ തന്നെ കോട്ടയത്തു് വന്ന് ബെയിലിയുമൊത്തു് പ്രവർത്തനങ്ങളാരംഭിച്ചു.

ചർച്ചു മിഷൻ സൊസൈററി കോട്ടയത്തു് പ്രവർത്തനമാരംഭിച്ച 1816-ൽ തന്നെ, കേണൽ മൺട്രോയുടെ സ്വാധീനശക്തിയാൽ പുത്തൻകൂർ സുറിയാനി വൈദികരുടെ വിദ്യാഭ്യാസത്തെ പ്രധാനമായി കരുതികൊണ്ട്, കോട്ടയത്തു് ഒരു വൈദിക സെമ്മിനാരി അഥവാ കോളേജ് സ്ഥാപിക്കപ്പെട്ടിരുന്നു. ഇതിൻെറ ഒന്നാമത്തെ 'മിഷനറിപ്രിൻസിപ്പൽ' ആയിട്ടാണ്' ബഞ്ചമിനച്ചൻ (അങ്ങനെയായിരുന്നു അവർ ബയ്‌ലിയെ വിളിച്ചിരുന്നതു്) നിയമിതനായതു്. 18 മാസത്തെ അദ്ധ്യാപകവൃത്തിക്കുശേഷം, ഈ ജോലി ജോസഫ് ഫെന്നിനെ ഭരമേല്പിച്ചുകൊണ്ട്, ബൈബിൾ വിവർത്തനം, അച്ചടിതുടങ്ങിയ പ്രവർത്തനങ്ങൾക്കായി അദ്ദേഹം തൽസ്ഥാനത്തുനിന്ന് വിരമിച്ചു.

മതപ്രചരണമാണ്, സ്വാഭാവികമായി എല്ലാമിഷനറിമാരുടെയും ലക്ഷ്യം. ജനങ്ങളുടെ ഇടയിൽ മതപരമായ ജീവിതം വിപുലമാക്കാൻ പര്യാപ്തമായ കരുക്കൾ ഉണ്ടാക്കുക എന്ന പൊതുലക്ഷ്യത്തെ മുൻപിൽ കണ്ടുകൊണ്ട് ഈ മൂന്ന് മിഷനറിമാരും തങ്ങളുടെ ചുമതലകൾ വിഭജിച്ചു. ജോസഫ്ഫെൻ വൈദിക കോളജിൻെറയും ബേക്കർ ഇടവകവഴിയായി നടത്തപ്പെടുന്ന വിവിധസ്കൂളുകളുടെയും ഉത്തരവാദിത്വം ഏറെറടുത്തപ്പോൾ മതപ്രചരണത്തിന് ആവശ്യമുള്ള സാഹിത്യം, തർജ്ജമ, പ്രസ്സ് എന്നിവയുടെ ചുമതല ബയ്‌ലിയിലർപ്പിതമായി. തുടർന്നുള്ള അദ്ദേഹത്തിൻെറ പ്രവർത്തനങ്ങൾ പ്രധാനമായി പ്രസ്സിനെ കേന്ദ്രീകരിച്ചുകൊണ്ടായിരുന്നു. എങ്കിലും ഒരു പള്ളി പണിയിക്കുക, (ഇപ്പോഴത്തെ C. M. S. ഭദ്രാസനപ്പള്ളി) പള്ളികൾ സന്ദർശിക്കുക, പ്രഭാഷണം ചെയ്യുക, കീഴിലുള്ള കത്തനാരന്മാർക്ക് വിവിധ സഭാപ്രവർത്തനങ്ങൾക്ക് നിർദ്ദേശം നൽകുക, തുടങ്ങിയ സഭാപ്രവർത്തനങ്ങളിലും അദ്ദേഹം സദാ വ്യാപൃതനായിരുന്നു. പള്ളികളിൽ ബയ്‌ലിയുടെ മലയാള പ്രഭാഷണ വേളകളിൽ ആളുകൾ സ്ഥലദൗർല്ലഭ്യത്താൽ വാതിലുകളിലും ജനാലകളിലും തിങ്ങിക്കൂടിയിരുന്നുവെന്ന് രേഖപ്പെടുത്തിയിരിക്കുന്നു.

## ഭാഷാസേവനം

ബയ്‌ലി മലയാളഭാഷയ്ക്കു ചെയ്ത മഹനീയ സേവനങ്ങളിൽ പ്രധാനമായവ വേദപുസ്തകതർജ്ജമ, C. M. S. പ്രസ്സ്സ്ഥാപനം, നിഘണ്ടുനിർമ്മാണം എന്നിവയാണ്. നമ്മുടെ സാഹിത്യത്തിൻെറ വികസനത്തിനും പുരോഗതിക്കും വളരെയധികം സഹായിച്ച ഘടകങ്ങളാണിവ.

## 1 ആദ്യത്തെ സംപൂർണ്ണ മലയാളബൈബിൾ

ഭാഷകൾ പഠിക്കുന്നതിൽ പ്രത്യേക സാമർത്ഥ്യവും ഉത്സാഹവും ബയ്‌ലിക്കുണ്ടായിരുന്നു. കേരളത്തിൽവന്ന് ഏറെത്താമസിയാതെ മലയാളം, സംസ്കൃതം, സുറിയാനി മുതലായഭാഷകൾ അദ്ദേഹം പഠിച്ചു.

കേവലം രണ്ടു് വർഷംകൊണ്ടു് അദ്ദേഹം മലയാളം നല്ലവണ്ണം വശമാക്കിയെന്നു് ആരാധനാക്രമ (Prayer Book) ത്തിൻെറ സ്വന്തം പരിഭാഷവായിച്ചുകൊണ്ടു് 1818 സെപ്തംബർ 20-ാം തീയതി പള്ളി ശുശ്രൂഷയിൽ (The first Malayalam service in Kottayam) ഏർപ്പെട്ടുവെന്നു കാണിക്കുന്ന രേഖയിൽ നിന്നു് വ്യക്തമാകുന്നു. സുവിശേഷ പ്രചരണത്തിനു് ബദ്ധശ്രദ്ധനായി കേരളത്തിൽ വന്നു്, മലയാളം പഠിച്ച ബയ്‌ലിയുടെ ശ്രദ്ധ വേദപുസ്തക പരിഭാഷയിലേക്കു് തിരിഞ്ഞു. ആ കാലഘട്ടംവരെ കേരളത്തിലെ ക്രിസ്ത്യാനികളുടെ ഇടയിൽ ഉപയോഗത്തിലിരുന്നതു് ലത്തീനിലും, സുറിയാനിയിലുമുള്ള വേദപുസ്തകങ്ങളായിരുന്നു. അവശ്യം അറിയേണ്ട കാര്യങ്ങൾ മലയാളത്തിൽ തർജ്ജമ ചെയ്തു പ്രചരിച്ചിരുന്നു. അന്നു് മലയാള ഭാഷയിലൊരു വേദപുസ്തകമുണ്ടെന്നു പറയാൻ ബുക്കാനൻെറ പരിശ്രമഫലമായി 1811-ൽ ബോംബയിലെ കൂറിയർ പ്രസ്സിലടിച്ച ഒരു ഭാഗികതർജ്ജമ മാത്രമായിരുന്നു. (ഇതിലെ പേജുകളുടെ ചിത്രം അന്യത്ര) സുറിയാനിപ്പദങ്ങൾ ധാരാളം നിലനിർത്തിക്കൊണ്ടും തമിഴ്പദങ്ങൾ കൂടുതൽ ഉപയോഗിച്ചും പദാനുപദമായി വിവർത്തനം ചെയ്തിട്ടുള്ള ''പുതിയ നിയമ'' ഭാഗങ്ങൾ മാത്രമെ അതിലുണ്ടായിരുന്നുള്ളു. ഈ ഗ്രന്ഥം തീരെ അപര്യാപ്തമെന്നു കണ്ടു് ബയ്‌ലിയുടെ നേതൃത്വത്തിൽ ബൈബിളിൻെറ ഒരു സംപൂർണ്ണ വിവർത്തനത്തിനുള്ള യത്നം ആരംഭിച്ചു. ഇംഗ്ലീഷിൽ നിന്നായിരുന്നു വിവർത്തനം. മോശഇവർഫാത്തി, വൈദ്യനാഥയ്യർ, ചാത്തുമേനവൻ മുതലായ അനേകം പണ്ഡിതന്മാരുടെ സഹായം ബയ്‌ലിക്കു ലഭിച്ചിരുന്നു. ഒരവസരത്തിൽ 30 ബ്രാഹ്മണ പണ്ഡിതർ, ബയ്‌ലീബംഗ്ലാവിൽ ഉണ്ടായിരുന്നതായിക്കാണുന്നു. ചാത്തുമേനവൻ ക്രിസ്തുമതം സ്വീകരിച്ച ഒരു മലബാറുകാരനായ മലയാളം മുൻഷിയാണു്. കൊച്ചീക്കാരനും യഹൂദനുമായ മോശ ഇവർ ഫാത്തി വേദപുസ്തകത്തിൻെറ മൂലഭാഷയായ ഹീബ്രുവിൽ പാണ്ഡിത്യമുള്ള ആളായിരുന്നു. വൈദ്യനാഥയ്യർ ഒരു സംസ്കൃതപണ്ഡിതനും. അനേകം വർഷം വേണ്ടിവന്നു ഈ പരിഭാഷപൂർത്തിയാക്കുവാൻ. 'ഇതിലെ ഭാഷസംസ്കൃതത്തോടടുത്തു നില്ക്കുന്നു; തമിഴ്പദങ്ങൾ കുറവാണു്. പദങ്ങളുടെ കാര്യത്തിൽ സംസ്കൃതത്തെയെന്നവണ്ണം വാചകരചനയുടെ കാര്യത്തിൽ ഇംഗ്ലീഷിനെയാണു് അംഗീകരിച്ചിരിക്കുന്നതു്. ഈ ഇംഗ്ലീഷ് അനുകരണമാണു് പിന്നീടു മലയാള ഗദ്യത്തിനു് ഒരു പുതിയ ജീവൻകൊടുത്തതു്. ഒരു ഇംഗ്ലീഷ് ഭാഷാപണ്ഡിതൻെറ മേൽനോട്ടത്തിലും സംസ്കൃതപരിജ്ഞാനമുള്ള മലയാളികളുടെ സഹകരണത്തിലും നടന്ന ഈ തർജ്ജമ ഗദ്യവിഷയത്തിൽ ഒരു പുതിയ വഴികാട്ടിയായിട്ടുണ്ടെങ്കിൽ അതിലത്ഭുതപ്പെടാനില്ലതന്നെ.'

## 2 കേരളത്തിലെ ആദ്യത്തെ മലയാളം പ്രസ്സ്

വേദപുസ്തകപരിഭാഷ മറെറാരു സങ്കീർണ്ണപ്രശ്നത്തിലേക്കു് ബയ്‌ലിയുടെ ശ്രദ്ധയെ തിരിച്ചുവിട്ടു. അച്ചടി: മലയാളക്കരയിൽതന്നെ ബൈബിൾ അടിക്കണം; പക്ഷെ, മലയാളത്തിൽ അച്ചടിക്കാവുന്ന ഒരു മുദ്രണാലയവും ഇവിടെ ഇല്ല, വിവരം, കേണൽമൺട്രോവഴി മദ്രാസ്സിലെ കറസ്പോണ്ടിംഗ് കമ്മററിയെ അറിയിച്ചു. ഒരു പ്രസ്സും ഇംഗ്ലീഷ് അക്ഷരവും അയച്ചുകൊടുക്കാമെന്നു് അവർ ഏററു. അഞ്ചുവർഷം കാത്തിരുന്നു് ക്ഷമകെട്ട ബയ്‌ലി അവസാനം സ്വന്തം അഭിപ്രായപ്രകാരം മരംകൊണ്ടു് ഒരു പ്രസ്സ് നിർമ്മിച്ചു. വളരെക്കാലം ഉപയോഗിച്ച ഈ പ്രസ്സ് ഇപ്പോഴും കോട്ടയത്തെ C. M·S· പ്രസ്സിൽ സൂക്ഷിച്ചിരിക്കുന്നു. (ഈ പ്രസ്സിൻെറ ചിത്രം അന്യത്ര കാണാം.) പ്രസ്സ് മാത്രമെ ആയുള്ളു. അച്ചടിക്കാനാവശ്യമുള്ള അക്ഷരങ്ങൾ (ടൈപ്പ്; അച്ചുകൾ) വേണം. വീണ്ടും ഒരു വർഷം കടന്നുപോയി. ഒടുവിൽ മദ്രാസ്സിൽ നിന്നു് അവയും വന്നുചേർന്നു. എന്നാൽ മലയാളം അക്ഷരങ്ങളുടെ ആകൃതി വളരെ വികൃതമായിരുന്നതിനാൽ അവ പ്രയോജനപ്പെട്ടില്ല. ആ പരിശ്രമശാലി സ്വന്തമായി അച്ചുകൾ ഉണ്ടാക്കുന്നതിനായി അടുത്ത ശ്രമം. അതിനെപ്പററി ഇങ്ങനെ രേഖപ്പെടുത്തിക്കാണുന്നു. ''ഇവിടെ അച്ചടിക്കണമെന്ന അത്യാകാംക്ഷയാൽ ബയ്‌ലി സ്വന്തം കൈകൾ കൊണ്ടു് മലയാളാക്ഷരമാതൃകകൾ ഉണ്ടാക്കി. അച്ചുകൾ വാർക്കുന്ന ഒരു സ്ഥാപനമൊ, യന്ത്രമൊ അദ്ദേഹം കണ്ടിട്ടില്ലായിരുന്നു. താണയിനം ഒരു സൈക്ലോപ്പീഡിയായും അച്ചടിയെപ്പററിയുള്ള ഒരു ചെറുപുസ്തകവും മാത്രമായിരുന്നു ആശ്രയം. ഇവയുടെയും ഒരു ആശാരിയുടെയും രണ്ടു കൊല്ലന്മാരുടെയും സഹായത്തോടുകൂടി അദ്ദേഹം മലയാളാക്ഷരങ്ങൾ വാർത്തെടുത്തു.'' പ്രസ്തുത അക്ഷരങ്ങൾ കണ്ടിട്ടു്, റസിഡണ്ടു സായിപ്പു് പറഞ്ഞതു്, ''ഇവ വളരെ ഭംഗിയുള്ളതും കുററമററതുമാണു്. അങ്ങയുടെ തീക്ഷ്ണതയേയും പരിശ്രമശീലത്തേയും അങ്ങേയററം അഭിനന്ദിക്കുന്നു'' എന്നാണു്.

അച്ചടിയന്ത്രവും അക്ഷരങ്ങളും ആയെങ്കിലും പ്രയാസങ്ങൾ അവസാനിച്ചില്ല. അച്ചടിക്കാൻ ആള വേണമല്ലോ! ബയ്‌ലിക്ക് അനാഥനായ ഒരു വളർത്തുപുത്രനുണ്ടായിരുന്നു. ഈ പുത്രനെ ബയ്‌ലിതന്നെ അച്ചടിപരിശീലിപ്പിച്ച് ആ കുറവും പരിഹരിച്ചു. 7 രൂപയായിരുന്നു ഈ പ്രിൻററുടെ ശമ്പളം.

ഇങ്ങനെ A.D. 1821ൽ കേരളത്തിലെ ഒന്നാമത്തെ മലയാള മുദ്രണാലയമായ C.M.S. പ്രസ്സ് പ്രവർത്തനമാരംഭിച്ചു. 1829-ൽ പുതിയ നിയമം അച്ചടിച്ചുതീർന്നു; 1842-ൽ സംപൂർണ്ണബൈബിളും.

## 3 മലയാളത്തിൽ അകാരാദിക്രമത്തിൽ ഉണ്ടായ ആദ്യത്തെ നിഘണ്ടു.

ഭാഷാസേവനപരമായിട്ടുള്ള ബയ്‌ലിയുടെ പരിശ്രമങ്ങളിൽ സർവ്വപ്രധാനമായതു് അദ്ദേഹത്തിൻെറ മലയാളം- ഇംഗ്ലീഷ് നിഘണ്ടുവാകുന്നു. 1826 ൽ വേദപുസ്തകതർജ്ജിമ കഴിഞ്ഞയുടനെ ഇതിൻെറ നിർമ്മാണമാരംഭിച്ചു. ഇരുപതുവർഷത്തെപ്രയത്നഫലമായി 1846 ൽ ഇതു് പ്രസിദ്ധീകരിക്കാൻ കഴിഞ്ഞു. മലയാളത്തെ സംബന്ധിച്ചിടത്തോളം "ഇതു് ഇത്തരത്തിലുള്ള ആദ്യത്തെ" ഗ്രന്ഥമാണെന്നു ബയ്‌ലി തന്നെ മുഖവുരയിൽ പറഞ്ഞിട്ടുണ്ടു്. ഈ നിഘണ്ടു അച്ചടിച്ചുകൊണ്ടിരുന്നപ്പോൾ അന്നത്തെ ഭരണാധികാരിയും പ്രസിദ്ധപണ്ഡിതനും വിദ്വൽപരിപോഷകനുമായ സ്വാതിതിരുനാൾ രാമവർമ്മ മഹാരാജാവു് പ്രസ്സ് സന്ദർശിക്കുകയും അച്ചടിച്ച താളുകൾ കണ്ടു് സന്തുഷ്ടി പ്രകടിപ്പിക്കുകയും ചെയ്തു. പ്രസ്സിൻെറയും നിഘണ്ടുവിൻെറയും സുഗമപുരോഗതിക്കുവേണ്ട സഹായങ്ങൾ അദ്ദേഹം ചെയ്തുകൊടുത്തതായും കാണുന്നു. ചരിതാർത്ഥനായ ഗ്രന്ഥകർത്താവു്, സമർപ്പണത്തിൽ കൂടിയും മുഖവുരയിൽകൂടിയും ഈ വസ്തുത വ്യക്തമാക്കിയിട്ടുണ്ടു്.

A Dictionary of high and colloquial Malayalam and English എന്നാണല്ലോ ഈ നിഘണ്ടുവിൻെറ പേരു്. ഇതിലെ High and colloquial എന്നതിനു് ഒരു വിശദീകരണം ഇന്നു് ആവശ്യമായിരിക്കുന്നു. കേരളത്തിൽ താമസിച്ചു് ഭാഷാവിഷയകമായി പ്രവർത്തിച്ച മിഷനറിമാരെല്ലാവരും, രണ്ടു് ഭാഷാരീതികൾ ഇവിടെ നിലവിലിരുന്നതായി പ്രസ്താവിച്ചിട്ടുണ്ടു്. ബ്രാഹ്മണരുടെ സംസ്കൃതബഹുലമായ ഉച്ചഭാഷയും സാമാന്യജനങ്ങൾ ഉപയോഗിച്ചിരുന്ന നീചഭാഷയും. ഉച്ചഭാഷ ഗ്രന്ഥാക്ഷരത്തിലും നീചഭാഷ ആദ്യം തമിഴക്ഷരങ്ങളിലും പിന്നീടു്ഗ്രന്ഥാക്ഷരത്തിൽനിന്നു് രൂപംകൊണ്ട മലയാളാക്ഷരങ്ങളിലും എഴുതപ്പെട്ടിരുന്നു. ലീലാതിലകകാരനും (A. D. 14-ാംശതകം) കേരളത്തിൽ രണ്ടു ഭാഷാരീതികൾ അന്നു് നടപ്പിലിരുന്നതായി ചൂണ്ടിക്കാണിച്ചിട്ടുണ്ടു്; അപകൃഷ്ടമെന്നും ഉൽകൃഷ്ടമെന്നും. ഇങ്ങനെ കേരളത്തിൽ അക്ഷരാഭ്യാസമുള്ളവരുടേയും ഇല്ലാത്തവരുടെയുമായിട്ടു് രണ്ടു ഭാഷ നിലവിലിരുന്നോ എന്നതു് മറെറാരു പ്രശ്നമാണു്. ഏതായാലും ഉച്ചവും നീചവുമായ (High and colloquial) ഭാഷകൾ ഉള്ളതിൽ രണ്ടിനും കൂടിയുള്ള നിഘണ്ടുവാണു് പ്രസ്തുതഗ്രന്ഥമെന്നത്രെ ഈ നാമനിർദ്ദേശം കൊണ്ടു ഉദ്ദേശിച്ചിട്ടുള്ളതു്.

നമ്മുടെ ഭാഷയ്ക്കു ബയിലിയുടെ മറെറാരു കനത്ത സംഭാവനയാണു് അദ്ദേഹത്തിൻെറ ഇംഗ്ലീഷ് മലയാളം നിഘണ്ടു. (A concise Dictionary of English and Malayalam.) ഇത്തരത്തിലുള്ള ആദ്യത്തെ പ്രസിദ്ധീകരണമായിരുന്നു അതു്. ജോൺസൺ, വാൾക്കർ എന്നീ ഇംഗ്ലീഷ് നിഘണ്ടുകാരന്മാർ അർത്ഥമായിക്കൊടുത്തിരിക്കുന്ന വാക്കുകൾക്കെല്ലാം ഏററവും യോജിച്ച മലയാള അർത്ഥം ഇതിൽ കൊടുത്തിരിക്കുന്നു. 1848-ലായിരുന്നു ഇതിൻെറ പ്രസിദ്ധീകരണം: രണ്ടാമതൊരു പതിപ്പുകൂടി ഇതിനുണ്ടായെന്നു് അറിയുന്നു.

മററു കൃതികൾ:- (1) പള്ളിയുടെ ഉപയോഗത്തെപ്പററി ഒരു സംവാദം. (2) ഡോക്ടർ വാട്ട്സിൻെറ ഒന്നും രണ്ടും ചോദ്യോത്തരപുസ്തകങ്ങൾ. (3) മറേസായിപ്പിൻെറ വ്യാകരണസംഗ്രഹം. (4) രണ്ടു് ആട്ടിൻകുട്ടികൾ. (5) രാമമോഹന റോയിയുടെ ഉപനിഷദ്വ്യാഖ്യാനം. (6) മിസ്സ് ഷെർവുഡ്ഡിൻെറ ഭാരതീയതീർത്ഥാടകൻ ഇവയും മുൻപറഞ്ഞവകൂടാതെ ബയ്‌ലി മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

## ചില പ്രത്യേകതകൾ

കൈനീട്ടിയാൽ വേദപുസ്തകവും നോക്കുന്നിടത്തെല്ലാം പ്രിൻറിംഗ് പ്രസ്സുകളും തുരുതുരെ നിഘണ്ടുക്കളും ഉള്ള ഇക്കാലത്തു് ബയ്‌ലി ചെയ്തുവച്ച കാര്യങ്ങൾ അത്ര വലുതായി തോന്നുകയില്ല.

എന്നാൽ ഇന്നേക്ക് ഒരു നൂററൻപതുവർഷങ്ങൾക്കു മുൻപുള്ള—ബയ്ലി ഈ മണ്ണിൽ കാലുകുത്തിയ—കാലഘട്ടം ഒന്നോർത്തുനോക്കുക. അന്നിവിടെ രാജവാഴ്ചയാണ്. തിരുവിതാംകൂറിലെ റാണി ഗൗരീഭായി സ്വാതിതിരുനാൾ രാമവർമ്മ, ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ എന്നിവരുടെ കാലത്താണ് ബയ്ലി ഇവിടെ താമസിച്ചതു്. സാമൂഹ്യാസമത്വം വൻതോതിൽ വച്ചുപുലർത്തുന്ന ഒരു ജനതതി, സാധാരണക്കാരന് മനസ്സിലാകുന്ന ഒരു ഗദ്യസരണിയൊ, പുസ്തകങ്ങൾ എല്ലാവർക്കും വായിക്കത്തക്കവണ്ണം കുറഞ്ഞവിലക്കു കൊടുക്കത്തക്ക അച്ചടിയന്ത്രമൊ, പുസ്തകങ്ങളും മററും പ്രസിദ്ധീകരിക്കുന്ന വ്യവസായമൊ പ്രസിദ്ധീകരിക്കുന്ന കൃതികൾ വായിക്കാൻ വേണ്ട അക്ഷരജ്ഞാനമുള്ള സാമാന്യജനങ്ങളൊ ഇവിടെ ഇല്ലായിരുന്നു. ഈ 'ശൂന്യതയിൽ വന്നു നിന്നുകൊണ്ടാണ്', തന്റെ മുപ്പത്തിനാലുവർഷത്തെ ആത്മാർപ്പണം കൊണ്ടു് ഇവയ്ക്കെല്ലാം ഒരു പരിഹാരം ഉണ്ടാക്കാൻ ബയ്ലിക്കു കഴിഞ്ഞതു്.

സുവിശേഷപ്രചരണത്തിന് കോട്ടയത്തെത്തിയ അതിബുദ്ധിമാനായ ബയ്ലിയ്ക്കു് നാടിന്റെ ഡിമിടിപ്പു് മനസ്സിലാക്കാൻ. അതിവേഗം കഴിഞ്ഞു. തന്റെ വാസസ്ഥാനം ഭദ്രമായിട്ടു് വേണമല്ലോ എന്തെങ്കിലും ചെയ്യാൻ. ആദ്യം പഴയ സ്ിമിനാരിയിൽ വാസമാക്കിയ അദ്ദേഹം, ഏറെ താമസിയാതെ അവിടെനിന്നു മാറി ഒരു ഭവനം നിർമ്മിച്ചു. ബയ്ലീബംഗ്ലാവു് എന്നാണ് ഇന്നു് അതു് അറിയപ്പെടുന്നതു് (ചിത്രം അന്യത്ര). ബയ്ലിക്കു് വിളക്കുവയ്പിന് കരം ഒഴിവായിക്കിട്ടിയതും തന്റെ പേരിൽ പതിപ്പിച്ചെടുത്തതും നായന്മാരോടു് വിലകൊടുത്തു വാങ്ങിയതുമായ ഭൂമിയിലാണ് ഈ ബംഗ്ലാവു് സ്ഥിതിചെയ്യുന്നതു്. അന്നു് ഇതിനു് അഞ്ഞൂറു രൂപാ ചിലവായി (അക്കാലത്തു് ഒരു ആടിനു് 2 രൂപയും ഒരു കാളയ്ക്കു് 10 രൂപയും, ഒരു നാട്ടുകാരന്റെ ഒരു മാസത്തെ ചെലവിനുള്ള അരിക്കു് ഒരു രൂപയും മതിയായിരുന്നുവെന്നു് ബുക്കാനൻ എഴുതിയിട്ടുണ്ടു്.) ഈ ബയ്ലിബംഗ്ലാവിൽ 1817_ൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു. ഈ തുടക്കത്തിന്റെ വികസിതരൂപമാണ്, കേരളത്തിലെന്നല്ല ദക്ഷിണേന്ത്യയിലെതന്നെ, ആദ്യത്തെ വിദ്യാമന്ദിരങ്ങളെന്നു പറയാവുന്ന ഇന്നത്തെ C·M·S· ഹൈസ്കൂളും അതിന്റെ വികസിതരൂപമായ കാളേജും. പ്രസ്തുത വിദ്യാലയശേഖരങ്ങളിൽ ഗ്രാമർസ്കൂൾ എന്ന പേരിൽ ഒരു ഭാഗം ഇന്നും നിലനില്ക്കുന്നു.

ലളിതമായ ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതു്. ദീനാനുകമ്പ ഒരു പ്രത്യേകതതന്നെയായിരുന്നു. വിശ്രമമില്ലാതെ പണിയെടുത്തുകൊണ്ടിരുന്ന അദ്ദേഹത്തിന് തലവേദന കൂടെക്കൂടെ അനുഭവപ്പെട്ടിരുന്നു. ഹ്രസ്വകായനും, വൃത്തമുഖനും ദൃഢഗാത്രനുമായ അദ്ദേഹം മന്ദസ്മിതത്തോടുകൂടി ഒരു ഓലക്കുടയും പിടിച്ചു് നടക്കുന്നതായ ഒരു ചിത്രമാണ് പഴമക്കാരിൽനിന്നു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുള്ളതു്. കൃത്യനിഷ്ഠ അദ്ദേഹത്തിന്റെ കൂടപ്പിറപ്പായിരുന്നു. തന്റെ തിരുവിതാംകൂറിലെ ദീർഘകാലസേവനത്തിനിടയിൽ ഒരു ഫർലോയും ഒരു വിശ്രമാവധിയും മാത്രമെ അദ്ദേഹം എടുത്തിരുന്നുള്ളവെന്നു് കണക്കുകളിൽ കാണുന്നു.

കേരളത്തിന്റെ സാംസ്കാരികമണ്ഡലത്തിൽ മായാത്ത വ്യക്തിമുദ്രപതിപ്പിച്ച ബയ്ലി, 1850ൽ കുടുംബസമേതം ഇംഗ്ലണ്ടിലേക്കു മടങ്ങി. അവിടെ ചെന്നശേഷവും സ്വന്തനാട്ടിലുള്ള ഒരു പള്ളിയുടെ വികാരിയായി സേവനം അനുഷ്ഠിച്ചുപോന്നു. 1871 ഏപ്രിൽ 30_ാം തീയതി തന്റെ എൺപതാമത്തെ വയസ്സിൽ ആ കർമ്മയോഗി ദിവംഗതനായി. *

P. N. R. Nair



* Fellow workers with God (Eira Dalton) മലയാളസാഹിത്യവും ക്രിസ്ത്യാനികളും ഉള്ളൂരിന്റെ സാഹിത്യചരിത്രം, C.M·S· പ്രസ്സിലെ ആനുകാലികപ്രസിദ്ധീകരണങ്ങൾ. എന്നിവയെ ആശ്രയിച്ചെഴുതിയതു്.

# A DICTIONARY

# of High & Colloquial

## Malayalam & English

Dedicated by Permission

**To His**

**Highness The Raja of Travancore**

**By the Rev. B. Bailey**

of the

Church Missionary Society

---

Cottayam:

Printed at the Church Mission Press.

---

**1846**

To

His Highness

The Raja of Travancore.

Sir,

I beg to acknowledge my grateful obligation to your Highness not only for permitting me to dedicate the following work to you, and thus to present it to the public under the auspices of so great a name, but also for the very liberal aid you have so kindly afforded me and the deepest interest you have taken in the work. It exhibits another instance of your Highness's readiness to encourage and patronise general education and the promotion of literature among your subjects.

The great difficulty and labour attending such an undertaking, and the attention which I have been necessarily obliged to pay to my other important duties have contributed to retard the publication of the work much longer than I anticipated

That the life of your Highness may be long spared, and that you may be permitted to witness the beneficial results of the efforts now made to promote good and sound education in this country, based on the best principles, is the sincere wish of,

Your Highness's
Most obliged.
Humble Servant
B. Bailey.

Cottayam:
July 1846.

ആധീനത. s. 1. Own property, possession, estate, right of possession. 2. power.

ആധീനം. s. Property, possession, estate; inheritance. 2. government. 3. power.

ആധുനികം, &c. adj. Present. പ്രത്യക്ഷം.

ആധൂതം, &c. adj. Shaken, trembling. ഇളക്കപ്പെട്ടത്.

ആധേയം. adj. Deposited, placed; supported. വെക്കപ്പെട്ടത.

ആധോരണൻ. s. An elephant driver or keeper. ആനക്കാരൻ,

ആധൌതം, &c. adj. Cleansed, cleaned. വെളുപ്പിക്കപ്പെട്ടത്, കഴുകപ്പെട്ടത്.

ആധ്മാതം. s. Flatulence, borborygmi, swelling of the abdomen with noise. കാററിനാൽ നിറക്കപ്പെട്ടത്.

ആധ്മാനം. s. The swelling of the abdomen with noise.

ആധ്യാത്മികം. s. Sorrow or grief arising from bodily affliction; bodily suffering. സ്വദേഹത്തെ ദുഃഖം.

ആധ്യാനം. s. Remembering, pensive or sorrowful recollection, dwelling or meditating upon, &c. നിരൂപണം.

ആന. s. An elephant.

ആനകദുന്ദുഭി. s. A name of VASUDEVA the father of CRISHNA.

ആനകം. s. 1. A large military drum beaten at one end. 2. a tabor or small drum. പടഹം.

ആനക്കാരൻ. s. An elephant keeper or driver.

ആനക്കുറുന്തോട്ടി, s. A creeping plant, 'Hedysarum lagopodioides.'

ആനക്കുഴി. s. A pit made to catch elephants.

ആനക്കൊട്ടിൽ. s, An elelphant house.

ആനക്കൊമ്പ്. s. Ivory; an elephant's tusk.

ആനക്കോപ്പ്. s. Elephant's trappings.

ആനച്ചുണ്ട. s. A prickly shrub.

ആനച്ചുവടി. s. A plant, the prickly leaved elephant's foot, "Elephantopus scaber".

ആനച്ചൊറി. s. Cutaneous eruption, herpes, scab.

ആനച്ചൊറിയണം. The large nettle, "Urtica heterophylla.

ആനച്ചൊറിയൻ. s. One who is diseased with scab.

ആനതം, &c. adj. Bent, bending, stooping; humbled. വളഞ്ഞത്, കുനിഞ്ഞത്, താന്നത്.

ആനത്തോട്ടി. s. The hook used to drive an elephant with.

ആനദ്ധം. s. A drum in general. മിഴാവുമുതലായുള്ളവാദ്യം.

ആനനം. s. The face or mouth. മുഖം.

ആനന്ദഥു. s. Happiness, joy. ആനന്ദം.

ആനന്ദനം. s. 1. Civility, courtesy, the treatment of a friend or guest at meeting or parting. വിരുന്നുകാരൻ വരുമ്പോഴുള്ള ആചാരം. 2. making happy.

ആനന്ദം. s. Happiness; joy; gladness. ആനന്ദബാഷ്പം. Tears of joy.

ആനന്ദഭൈരവി, s. A tune. ഒരു രാഗം.

ആനന്ദവിവശത. s. An ecstacy; a trance.

ആനന്ദി. s. Happiness, pleasure.

ആനന്ദിക്കുന്നു, ച്ചു, പ്പാൻ. v. n. To rejoice; to be glad; to exult, to triumph.

ആനന്ദിപ്പിക്കുന്നു. ച്ചു, പ്പാൻ. v. c. To make glad, to gladden;

ആനപ്പന്തി. s. An elephant shed.

ആനപ്പരുവ. s. A parasite plant.

ആനപ്പാവ്. s. The breaking in or training an elephant to work.

ആനപ്പാവാൻ. s. An elephant-keeper.

ആനപ്പിണ്ടി. s. Elephant's dung.

ആനമനം. s. A bent, bend, flexure, a curve, bow; adoration. വഴക്കം.

ആനമിക്കുന്നു, ച്ചു, പ്പാൻ. v. n. To bend, to bow down,

ആനമുള്ള്. s. A plant.

ആനമ്രം. adj. Crooked, curved, bent, bowed. വളഞ്ഞത്.

ആനയനം. s. Bringing, leading, guiding. കൊണ്ടുവരിക.

ആനയിക്കുന്നു, ച്ചു, പ്പാൻ. v. a. To bring, to lead, to guide.

ആനർത്തം. s. 1. The country on the north of the Malabar coast. ഒരു രാജ്യം. 2. a stage, a theatre. അരംഗം. 3. war. യുദ്ധം.

ആനവതി, ind. As much as or till ninety. തൊണ്ണൂറോളം.

ആനവള്ളി. s. 1. A plant. 2. a stick used to beat elephants with.

ആനവാൽ. s. An officer or superintendant of a pagoda.

ആനാകം. adv. As far as heaven. ആകാശത്തിങ്കലോളം.

ആനായൻ. s. A cow-herd, a shepherd.

ആനായം. s. A net. വല.

ആനായ്യം. s. Consecrated fire, placed on the south side.

ആനാവ്യ്. s. A female calf.

ആനാഹം. s. 1. Length, especially of cloth. നീളം. 2. epistasis, suppression of urine, or constipation. ബന്ധനം.

ആനീതം. adj. Brought; lead. കൊണ്ടുവരപ്പെട്ടതു്.

ആനുകൂല്യം. s. Good will, concord, favour. അനുകൂലം.

ആനുപൂൎവ്വി. s. Order, method. ക്രമം.

ആനുലോമ്യം. s. See ആനുകൂല്യം.

ആനൃശംസ്യം. s. Sin. പാപം.

ആന്ത. s. A chamelion.

ആന്തം. s. A spike, fixed to fruit trees to prevent persons from stealing the fruit. ആന്തം വെയ്ക്കുന്നു. To fix spikes on fruit trees to prevent their being robbed.

ആന്തരം. adj. Secret, private inward, internal. രഹസ്യമുള്ളതു്. s. 1. Secret. 2. knowledge. 3. importance.

ആന്തൎയ്യം. s. 1. The mind. 2. opinion.

ആന്ത്രക്കഴപ്പു്. s. See ആന്ത്രനോവു്.

ആന്ത്രക്കൊളുത്തു്. s. Catching pain arising from flatulency of the bowels.

ആന്ത്രനോവു്. s. Pain arising from flatulency.

ആന്ത്രം. s. The bowels, entrails, or intestines.

ആന്ത്രവായു. s. A disease arising from flatulency.

ആന്ത്രവീക്കം. s. The swelling of the testicle.

ആന്ത്രവൃദ്ധി. s. See the preceding.

ആന്ദോളിക. s. A litter, or monjeel. ആന്തോളം.

ആന്ദോളിതം, &c. adj. Shaken, trembling. ഇളക്കപ്പെട്ടതു്.

ആന്ധസികൻ. s. A cook, a confectioner; a victualler. അടുക്കളക്കാരൻ.

ആന്യം. s. Hire paid to carpenters.

ആന്യം. adj. Belonging to another, not one's own. മറെറാരുത്തന്നുള്ളതു്.

ആന്വീക്ഷികി. s. Logical philosophy, metaphysics. തൎക്കവിദ്യ.

ആപക്യം. s. Half baked grain, &c., eaten from the hand; sweet bread. അതിരസമുള്ള അപ്പം.

ആപഗാ. s. A river, a stream. ഗംഗാ.

ആപണം. s. 1. A market. 2. a shop. കച്ചവടസ്ഥലം. 3. merchandise. കച്ചവടം.

ആപണികൻ. s. A dealer, a merchant. അങ്ങാടിക്കാരൻ.

ആപതിതം, &c. adj. Fallen, descended, alighted. വീണതു്.

ആപത്തു്. s. 1. Peril; danger. 2. calamity, misfortune; distress; adversity.

ആപത്തി. s. 1. Misfortune, calamity. 2. peril, danger. ആപത്തു്.

ആപൽ. s. 1. Calamity, misfortune. 2. distress, adversity. 3. peril. ആപത്തു്. ആപൽകാലം. A time of calamity, or distress.

ആപൽകരം. adj. Calamitous, causing misery, distress. ആപത്തുണ്ടാക്കുന്നതു്.

ആപൽപ്രാപ്തൻ. s. Unfortunate, unhappy, afflicted. ആപത്തിൽ അകപ്പെട്ടവൻ,

ആപദു്. s. See ആപത്തു്.

ആപന്നം., &c. adj. Unfortunate, unhappy, afflicted. ആപൽപ്രാപ്തം.

ആപന്നസത്വാ. s. A pregnant woman. ഗൎഭിണി.

ആപമിത്യകം. s. Property, &c. obtained by barter. പകരം കിട്ടുന്ന സാധനം.

ആപാതം. s. 1 Throwing down, causing to descend. 2. falling, descending. പതനം.

ആപാതുകൻ. s. A worshipper. വന്ദിക്കുന്നവൻ.

ആപാദം. adj. To the feet. പാദത്തോളം.

ആപാദചൂഡം. adv. From head to foot. പാദത്തിങ്കൽ നിന്നു് തലയോളം.

ആപാദമസ്തകം. adv. From head to foot.

ആപാനം. s. 1. A place for drinking in society. പാനസ്ഥലം. 2. a public drinking vessel. വട്ടകം. 3. drinking.

ആപാലി. s. A louse; a flea. പേൻ, ചെള്ളു്.

ആപീഡം. s. A chaplet or garland tied on the crown of the head. ശിരാലങ്കാരം.

ആപീതം, &c. adj. Drunk. പാനം ചെയ്യപ്പെട്ടതു്.

ആപീനം. s. An udder. അകിടു്.

ആപൂപം. s. Bread. അപ്പം.

ആപൂപികൻ. s. 1. A baker. 2. a confectioner. അപ്പക്കാരൻ.

ആപൂപികം. s. A multitude of cakes. അപ്പക്കൂട്ടം.

ആപൃഛനം. s. 1. Asking or taking leave യാത്രചോദിക്ക. 2. conversation, speaking to or with. സംഭാഷണം.

ആപോക്ലിമം. s. The 3rd, 6th, 9th, and 12th signs in the Zodiac. 3, 6, 9, 12-ാം രാശി.

ആപ്തൻ. s. A confident; a dear friend. സ്നേഹിതൻ.

ആപ്തം, &c. adj. 1. Obtained, gained. ലഭിക്കപ്പെട്ടതു്. 2. intimate, dear, confidential, trusted, attached. വിശ്വസിക്കപ്പെട്ടതു്.

ആപ്തസ്നേഹം. s. Intimate friendship.

ആപ്തി. s. 1. Gain, acquisition, profit. ലാഭം. 2. binding, joining. വേഷ്ടനം.

ആപ്തോക്തി. s. 1. An augment or affix (in grammar.) 2. a word of received acceptation and established by usage only. 3. friendly advice. ഗുണദോഷവാക്കു്.

ആപ്പു്. s. A wedge. ആപ്പടിക്കുന്നു. To wedge. ആപ്പിടുന്നു. To fasten with wedges.

ആപ്യ. adj. Watery, consisting of water; as froth, &c., ജലത്തിൽ ഭവിച്ചതു്.

ആപ്യായനം. s. 1. Refreshment, satiety. തൃപ്തി. 2. increasing. വർദ്ധന.

ആപ്യായിതം, &c. adj. Refreshed, satisfied. തൃപ്തിപ്പെട്ടതു്.

ആപ്രപദം. adv. Reaching (from the shoulders) to the feet. പുറവടിയോളം.

ആപ്രപദീനം. s. A dress reaching from the shoulders to the feet. നിലയങ്കി.

ആപ്ലവനം. s. Bathing, immersion. കുളി.

ആപ്ലവം. s. Bathing, immersion. സ്നാനം, മുക്കുക.

ആപ്ലവവ്രതി. s. An initiated householder, one who has passed through the first order, that of 'Brahmachari' and is admitted into the second. ഗൃഹസ്ഥാശ്രമി.

ആപ്ലാവം. s. Bathing, immersion. കുളി.

ആപ്ലുതൻ. s. An initiated householder. ഗൃഹസ്ഥൻ. adj. Bathed.

ആഫലോദയം. adv. To success. ഫലോദയത്തിങ്കലോളം.

ആബദ്ധതൂണൻ. s. One who is armed with a quiver. അമ്പുറയിട്ടവൻ.

ആബദ്ധം. s. The tie of a yoke, that which fastens the ox to the yoke, or the latter to the plough. അമിക്കയറു്. adj. tied or bound firmly. കെട്ടപ്പെട്ടതു്.

ആബന്ധനം. s. 1. Binding, tying or confining firmly. ബന്ധനം. 2. affection.

ആബാലവൃദ്ധം. adv. From youth to old age.

ആബ്ദികം. adj. Yearly, annually. ആണ്ടുതോറുമുള്ള.

ആഭ. s. Beauty splendour, brightness. ശോഭ.

ആഭരണം. s. Ornament, decoration, as jewels, &c.

ആഭാഷണം. s. Conversation, addressing, speaking to. സംസാരം.

ആഭാസത്വം. s. 1. Corruption, depravity, worthlessness. 2. indignity or affront. 3. disorder, irregularity

ആഭാസൻ. s. One who is depraved, corrupt; base, vile, &c.

ആഭാസം, &c. adj. 1. Corrupt, depraved, worthless. 2. irregular, disorderly; trifling. നിന്ദ്യം.

ആഭാസ്വരന്മാർ. s. plu. Demigods. ദേവകളിൽ ഒരു വക.

ആഭിചാരക്കാരൻ. s. An enchanter, a charmer; a magician; a sorcerer.

ആഭിചാരം. s. Enchantment; charm; sorcery ആഭിചാരം ചെയ്യുന്നു. To bewitch, to enchant, to charm.

ആഭിമുഖ്യത. s. Pre-eminence, excellency, dignity, greatness. ശ്രേഷ്ഠത.

ആഭിമുഖ്യം, &c. adj. Pre-eminent, excellent, dignified, noble, great. ശ്രേഷ്ഠം, നേരിടുക.

ആഭീരൻ. s. An herdsman. ഇടയൻ.

ആഭീരവല്ലി. s. A village of herdsmen. ഇടയന്മാരുടെ കുടി.

ആഭീരി. s. A woman of the herdsman tribe. ഇടച്ചി.

ആഭീലം, s. Bodily pain. അതിവേദന. adj. 1. Formidable; fearful, terrible. ഭയങ്കരം. 2. suffering pain.

ആഭൂതപ്ലവം. s. Possession of evil spirits, transmigration. പിശാചുക്കളാലുള്ള ബാധ.

ആഭോഗം. s. 1. Completion, fulness. പൂർണ്ണത. 2. effort, pains 3. the expanded hood of the Cobra capella.

ആഭോഗാനന്ദം. s. Perfect or complete happiness. പൂർണ്ണാനന്ദം.

ആമ. s. A tortoise. a turtle.

ആമകുംഭം. s. An unbaked or unburnt earthen vessel. പച്ചക്കുടം.

ആമഗന്ധി. s. A bad and cadaverous smell, like that of raw meat or a burning corpse. അജീർണ്ണമലഗന്ധം.

ആമണ്ഡം. s. The castor oil plant. ആവണക്ക്.

ആമനസ്യം. s. 1. The pains of child birth. പ്രസവവേദന. 2. pain. അതിവേദന.

ആമന്ത്രണം. s. 1. Calling, or calling to. വിളി. 2. invitation, inviting. ക്ഷണനം.

ആമന്ത്രാണം. s. A festival, entertainment. ഊട്ട്.

ആമന്ത്രിതം, &c. adj. 1. Called. വിളിക്കപ്പെട്ടതു്. 2. invited. ക്ഷണിക്കപ്പെട്ടതു്.

ആമം. s. 1. Sickness, disease. 2. 'Mucus'. bad secretion of the bowels; affection of the bowels. അജീൎണ്ണം. adj Raw, green, unbaked, undressed. പച്ച.

ആമം. s. Stocks, wooden fetters.

ആമയം. s. 1. Sickness, disease. രോഗം. 2. sorrow. ദുഃഖം.

ആമയാവി. s. One who is sick; or sorrowful, രോഗി, ദുഃഖിതൻ.

ആമലകം. s. Emblic myrobalan. 'Phyllanthus emblica'. നെല്ലി.

ആമലകി. s. Emblic myrobalan. നെല്ലിക്ക.

ആമസ്സഞ്ചി. s. A bag used for beetel-nut, tobacco, &c. made in the form of a tortoise.

ആമാത്യൻ. s. A counsellor, a minister, an advise. മന്ത്രി, ദൂതൻ.

ആമാശയം. s. The umbelical region, or part of the belly about the navel. 2. the stomach.

ആമിഷം. s. 1. Flesh, meat. മാംസം. 2. enjoyment. 3. a bribe. ഉപഹാരം. 4. food, ഭോജ്യവസ്തു.

ആമിഷാശി, adj. Carnivorous, eating flesh or fish. മാംസഭക്ഷകൻ.

ആമിഷി. s. A drug. മാഞ്ചി.

ആമിക്ഷ. s. The curd of two milk whey. കാച്ചിയ പാലിൽ തയിർ കൂട്ടിയ വസ്തു.

ആമുക്തം, &c adj. 1. Clothed, accountred. ചമയപ്പെട്ടതു്. 2. used.

ആമുഗ്ദ്ധം, &c. adj. Beautiful, pleasing. മോഹനം.

ആമൂലനം. s. Eradication; destruction; excision, നിൎമ്മൂലം.

ആമോചനം. s. 1. Liberation, freedom. 2. forgiveness. മോചനം.

ആമോദം. s. 1. Fragrancy, a diffusive perfume. സുഗന്ധം. 2. cheerfulness, pleasure, gladness, joy, gaiety. സന്തോഷം.

ആമോദി. s. A perfume for the mouth, made up in the form of a pill or bolus of camphor, &c. മുഖസംസ്കാരത്തിനുള്ള വാസന.

ആമ്രോളക. s. A kind of pepper, 'Piper malameris'.

ആമ്നായമൂൎത്തി. s. A name of VISHNU. വിഷ്ണു.

ആമ്നായം. s. 1. 'Veda', or the vedas in general. വേദം. 2. received doctrine. traditional or right.

ആമ്പന. s. The palmyra tree or fan palm. 'Borassus flabelli formis masci'.

ആമ്പൽ. s. A kind of water lily growing in ponds or tanks.

ആമ്രഫലം. s. The mango fruit. മാങ്ങ.

ആമ്രം. s. The mango tree, 'Mangifera Indica. മാവു്.

ആമ്രാതകം. s. The hog-plumb 'Spondias mangifera. ആമ്പഴം.

ആമ്രേഡിതം. s. The repetition of a sound or word, tantology, രണ്ടുമൂന്നു പ്രാവശ്യമോ പ്രകാരത്തിലോ പറയുക.

ആമ്ലം. s. 1. Sourness, acidity. പുളി. 2. the tamarind tree or fruit. പുളി.

ആമ്ലിക. s. 1. The tamarind tree. പുളി. 2. rourness. പുളിപ്പ്.

ആയക്കെട്ട്. s. The register of assessed land, &c.

ആയതനം. s. 1. An altar, a shed for sacrifice. 2. a house. 3. a temple. ദേവാലയം.

ആയതം. s. Length. adj. Long. ദീൎഘം.

ആയതി. s. 1. Future time. ഉത്തരകാലം. 2. majesty, dignity. പ്രതാപം. 3. length.

ആയത്തം, &c. adj. Dependant, docile, tractable, അധീനം. s. Readiness, preparation. ആയത്തപ്പെടുന്നു. To be prepared.

ആയത്തത. s. Docility, tractableness, humility.

ആയൻ. s. A shepherd; a cow-herd.

ആയനി ഉണ്ണുന്നു. See അയനി ഉണ്ണുന്നു.

ആയനിഊണ്. See അയനി ഊണ്.

ആയം. s. 1. Receipt, gain, profit. 2. slackness, remissness, relaxation. 3. space.

ആയൎകോൻ. s. The chief of the tribes who tend cattle.

ആയവണ്ണം. To the utmost of one's power, as much as possible.

ആയസം. s. Iron. ഇരിമ്പു്.

ആയാതം. adj Happened, come to pass, occurred. വന്നതു്.

ആയാമം. s. Length. നീളം.

ആയാസം. s. 1. Fatigue, faintness. തളൎച്ച. 2. sorrow, trouble. പ്രയാസം. 3. displeasure.

ആയിനി. s. The angeli tree.

ആയിരക്കണ്ണി. s. A dangerous ulcer.

ആയിരം. adj. A thousand.

ആയില്യം. s. The 9th lunar asterism.

ആയുധക്കാരൻ. s. An armed man; a soldier.

ആയുധപാണി. s. A soldier; an armed man.

ആയുധം. s. 1. A weapon in general, an instrument, a tool. 2. armour.

ആയുധവിദ്യ. s. The science of arms.

ആയുധശാല. s. An arsenal or armory.

ആയുധാഭ്യാസം. s. Military exercise.

ആയുധകൻ. s. A soldier by profession, living by arms. ആയുധക്കാരൻ.

ആയുധീയൻ. s. See the preceding.

ആയുന്നു. v. a. 1. To select, to gather, to glean, to cut. 2. to scatter here and there. 3. to spring forward.

ആയുൎദ്ദായം. s. The foretelling the length of a person's life by astrological calculation. ജീവനകാലം.

ആയുൎബലം. s. Age: duration of life. ആയുസ്സ്.

ആയുൎഭാവം. s. The eighth of the twelve signs in the zodiac calculated from any one in which a person is born. അഷ്ടമരാശി.

ആയുഷ്കരം. adj. Conducive to long life. ആയുസ്സ് വൎദ്ധിപ്പിക്കുന്നത്.

ആയുഷ്കൎമ്മം. s. 1. A superstitious ceremony performed for procuring longlife. 2. shaving.

ആയുഷ്മതി. adj. Long lived. ചിരഞ്ജീവി.

ആയുഷ്മാൻ. s. 1. Long lived. ആയുസ്മതി. 2. one of the 27 Yogas, or divisions of the ecliptic.

ആയുസ്സ്. s. Age; duration of life.

ആയുക്ഷീണം. s. The decay of life. ആയുൎബലം കുറവ്.

ആയോധനം. s. 1. War, battle. slaughter. യുദ്ധം.

ആര്. s. 'inter. pron. Who, used for both singular and plural ആരുമില്ല. No one. ആരൊരുത്തനെങ്കിലും. Whosoever.

ആര. s. A shoe maker's awl or knife. തോലുളി.

ആരകൂടം. s. Brass. പിച്ചള.

ആരഗ്വധം. s. A plant, 'Cassia fistula. കൊന്ന.

ആരഘട്ടം. s. A well. കിണറ്.

ആരണൻ. s. A Brahman.

ആരണി. s. An eddy. നീൎച്ചുഴിവ്,

ആരതി. s. Stopping, ceasing. നിൎത്ത്.

ആരൻ. s. The planet Mars. ചൊവ്വ.

ആരനാളകം. s. Sour gruel made from the fermentation of boiled rice. കാടി.

ആരനാളം. s. See the preceding,

ആരൻപുളി. s. A kind of tamarind tree.

ആരഭടി. s. A branch of the dramatic art the machinery of the drama, the representation of magical incantations, &c.

ആരഭ. s. A tune. ഒരുവക രാഗം.

ആരംഭം. s. 1. A beginning, the commencement. 2. preparation. 3. introduction; prologue, &c. 4. effort.

ആരംഭിക്കുന്നു,ച്ചു,പ്പാൻ. v. a. & n. To begin, to commence. 2. to prepare.

ആരവം. s. Sound, noise. ശബ്ദഘോഷം.

ആരവാരം. s. 1. A retinue, a train. 2. a clamarous multitude. ആരവം.

ആരാധനം. s. 1. Worship, adoration, service. പൂജ. 2. acquirement, attainment. ലബ്ധി. 3. accomplishment. തോഷണം.

ആരാൽ. ind. 1. Near. 2. distant, far from.

ആരാധിക്കുന്നു,ച്ചു,പ്പാൻ, v. a. To worship, to adore, to serve.

ആരാധിതൻ. s. One who is worshippid, venerated. ആരാധിക്കപ്പെട്ടവൻ.

ആരാനും. adj. pron. Some one.

ആരാമം. s. A grove; a garden. പൂങ്കാവ്.

ആരായുന്നു,ഞ്ഞു,വാൻ. v. a. To inquire, to seek; or search for.

ആരാവം. s. Sound, noise. ശബ്ദം.

ആരാളികൻ. s. A cook. അടുക്കളക്കാരൻ.

ആരിഷം. s. Vedas composed by the Rishis. ഋഷികൾ ഉണ്ടാക്കിയ വേദം.

ആരൂഢൻ. s. One who has ascended. കരേറിയവൻ.

ആരൂഢമോദം. s. Exceeding joy. മഹാസന്തോഷം.

ആരൂഢം. s. 1. The upper beam of a house. മോന്തായം. 2. ascended. കരേറിയത്.

ആരെവതം. s. A plant. 'Cassia fistula'. കൊന്ന

ആരോഗ്യം. s. 1. Health. 2. recovery to health.

adj. Salutary, salubrious.

ആരോൻ. s. A neel.

ആരോപകൻ. s. A false accuser. ചുമത്തുന്നവൻ.

ആരോപണം. s. 1. An accusation 2. a false charge. 3. an imputation. ചുമത്തുക, ഏല്പിക്ക

ആരോപം. s. See the preceding,

ആരോപിക്കുന്നു,ച്ചു,പ്പാൻ. v. a. 1. To accuse falsely. 2. to impute.

ആരോമൽ. s. A darling, a favourite. A word of endearment.

ആരോഹണം. s. 1. Ascending, rising; ascension, ascent. കരേറ്റം. 2. the rising or growing of any new shoots. 3. a ladder, a staircase. 4. a gallows. കഴുമരം. ആരോഹണം ചെയ്യുന്നു. 1. To ascend, to rise, to mount up. 2. to grow up.

ആരോഹം. s. 1. Length. 2, height. 3. ascent, rising. കരേറ്റം. 4. mounting, riding. 5. a but-tock. 6. a woman's waist. സ്ത്രീകളുടെ അര. 7. the rising or growing of trees. വൃക്ഷങ്ങളുടെ ഉയരം.

ആൎക്കുന്നു,ൎത്തു,പ്പാൻ v. a. To shout, to acclaim; to cry out in triumph or exultation. to cry aloud.

ആൎജ്ജനം. s. Acquistion, gain, accumulation. സമ്പാദ്യം.

ആൎജ്ജവം s. 1. Straightness. നേരെ. 2. submission. വണക്കം.

ആൎജ്ജിക്കുന്നു, ച്ചു,പ്പാൻ. v. a. To acquire, to procúre, to get, to amass, to accumulate.

ആൎജ്ജിതം. & c. adj. Acquired, gained. സമ്പാദിക്കപ്പെട്ടതു°.

ആൎത്തഗള, s. A plant. the blue barleria 'Barleria cœrulea. നീലച്ചെറുകുറിഞ്ഞി.

ആൎത്തനാദം. s. The cry of one in affliction കരച്ചിൽ.

ആൎത്തൻ. s. One who is afflicted, pained. ദുഃഖിതൻ.

ആൎത്തപരായണൻ. s. A protector or succourer of the afflicted. ദുഃഖിതന്മാരിൽ കൃപയുള്ളവൻ.

ആൎത്തവം. s. 1. The menstrual discharge. ഋതു 2. a flower. പുഷ്പം.

ആൎത്തി. s. 1. Pain; affliction. ദുഃഖം. 2. the end of a bow. വില്കഴുന്നു°.

ആൎത്വിജം. s. A company of domestic chaplains or priests. ഋത്വിക്കുകളുടെ കൂട്ടം

ആൎദ്ര. s. The 6th 'Nacshatra' or lunar mansion. ആതിര

ആൎദ്രകം. s. Undried or green ginger, 'Amomum Zingiber. ഇഞ്ചി.

ആൎദ്രത s. 1. Dampness, moisture. നനവു°. 2. compassion, pity. അലിവു°.

ആൎദ്രപക്വം. s. Ripe fruit. പാകംവന്ന പഴം.

ആൎദ്രബുദ്ധി. s. Mercy, favour, compassion, commiseration.

ആൎദ്രഭക്ഷ്യം. s. Ripe fruit, adj. Mellow, ripe, soft.

ആൎദ്രഭാവം. s. Compassion; commiseration.

ആൎദ്ര. &c. adj. 1. Wet, damp, moist. നനഞ്ഞതു°. 2. compassionate, pitiful. അലിവുള്ള. 3. mellow, ripe. പാകംവന്നതു°.

ആൎദ്രാലുബ്ധകം. s. The dragon's tail, or descending node. ആൎദ്രയുടെ തെക്കു കാണുന്ന നക്ഷത്രം.

ആൎപ്പു°. s. Shouting, acclamation, crying aloud. ആൎപ്പിടുന്നു. To shout or give a shout, to cry aloud.

ആൎപ്പുവിളി. s. A shout, a great noise. acclamation, a loud cry. ആൎപ്പുവിളിക്കുന്നു. To shout, to acclaim, to halloo, to cry aloud.

ആൎഭടി. s. See. ആരഭടി.

ആൎയ്യകൻ. s. A grandfather. മുത്തച്ഛൻ.

ആൎയ്യകം. s. A vessel, &c., used in sacrifices made to the manes.

ആൎയ്യൻ. s. 1. One of a good family. 2. an elder brother. ജ്യേഷ്ഠൻ. 3. a respectable or venerable man ശ്രേഷ്ഠൻ. 4. a master, an owner. 5. a spiritual preceptor. ഗുരു.

ആൎയ്യപുത്രൻ. s. 1. A husband (in theatrical language.) 2. the son of a spiritual preceptor. ജ്യേഷ്ഠപുത്രൻ.

ആൎയ്യം, &c. adj. 1. Respectable, venerable. ശ്രേഷ്ഠം. 2. of a good family.

ആൎയ്യാ. s. 1. A name of PARWATI. പാൎവതി. 2. a respectable female. ശ്രേഷ്ഠാ. 3. a kind of metre.

ആൎയ്യാണി. s. A respectable female. ശ്രേഷ്ഠാ.

ആൎയ്യാവൎത്തം. s. The holy land, the country extending from the eastern to the western sea, and bounded, on the north and scuth, by the 'Himalaya and Vindhya mountains. ദേശവിശേഷം.

ആൎഷഭ്യം. s. A steer fit to be let loose. ഉടഞ്ഞുമാറായ കാള.

ആൎഷം. s. 1. A form of marriage, in which the father of the bride recieves from that of the bridegroom one or two pair of kine.

2. Vedas composed by the Rishis. ഋഷിപ്രോക്തം.

ആർഹതൻ. s. A Jaina, a follower of the doctrines of a Jaina, or Arhat.

ആല്. s. A banian tree, a holy fig tree, 'Ficus religiosa;

ആല. s. 1. A workshop. 2. a shed for the press used for expressing the juice of sugar-cane, &c.

ആലങ്കാരികൻ. s. A rhetorician.

ആലം. s. Yellow orpiment. അരിതാരം. adj. Large, extensive, diffusive. വിസ്താരമുള്ള.

ആലംബനം. s. Support, protection; refuge; that on which any person or thing depends. ആശ്രയം.

ആലംബം. s. See the preceding.

ആലംബിക്കുന്നു,ച്ചു,പ്പാൻ. v. n. To depend on another, to place reliance on another, to take refuge with. ആശ്രയിക്കുന്നു.

ആലംബിതം, &c. adj. Supported, protected' ആശ്രയിക്കപ്പെട്ടതു്.

ആലംഭം. s. Slaughter, killing. വധം.

ആലയം. s. 1. A house, abode or edifice. 2. a temple. 3. a place of refuge.

ആലവട്ടം. s. A kind of fan made of peacock's feathers.

ആലവാലം. s. 1. A basin for water round the root of a tree. തടം. 2. a garden bed.

ആലശീല. s. Trouble. disquietude, uneasiness.

ആലസം, &c. adj. Idle. slothful, lazy. മടിയുള്ള,

ആലസ്യം. s. 1. Sloth, idleness, laziness' inactivity. procrastination. മടി. 2. weariness, faintness. ക്ഷീണം. adj. 1. Idle. slothful. lazy, apathetic. 2. weary, faint. ആലസ്യപ്പെടുന്നു. 1. To weary, to be faint. 2. to be slothful, inacttve, &c.

ആലാപം. s. Conversation; discourse, speaking to, addressing. സംഭാഷണം.

ആലാപിക്കുന്നു,ച്ചു,പ്പാൻ v. n. To speak to, to address, to converse. സംസാരിക്കുന്നു.

ആലാവർത്തം. s. A kind of fan made of cloth, or of peacock's feathers.

ആലാസ്യം. s. A crocodile. മുതല.

ആലിംഗനം. s An embrace, embracing. ആലിംഗനം ചെയ്യുന്നു. To embrace.

ആലിംഗി. s. See ആലിംഗ്യം.

ആലിംഗ്യം. s. A small drum, shaped like a barley corn, and carried on the breast. തഴകികൊട്ടുന്നവാദ്യം.

ആലിപ്പഴം. s. Hail.

ആലീഢം. s. An attitude of shooting, the right knee advanced, and the left leg retracted. എയ്ത്തുകാരന്റെ നില. adj. Licked. നക്കപ്പെട്ടതു്.

ആലുഃ. s. A small water jar, a pitcher. കരകം.

ആലേഖനം. s. Writing. painting. എഴുത്തു്.

ആലേഖ്യം. s. Painting. ചിത്രമെഴുത്തു്.

ആലേപനം. s. Anointing the body, &c., with perfumes. പൂശുക.

ആലോകനം. s. 1. Sight, seeng looking. കാഴ്ച, നോട്ടം. 2. light. 3. flattery. ആലോകനം ചെയ്യുന്നു. To see, to look.

ആലോകം. s. 1. Sight, seeing, looking, look. നോട്ടം. 2. light. പ്രകാശം. 3. flattery, panegyric. പ്രശംസ.

ആലോചന. s. 1. Deliberation, consideration, reflection, consultation. 2. counsel, advice. 3. view, intention. 4. looking at or examining any thing. ആലോചനചെയ്യുന്നു. To deliberate, to consult, to examine.

ആലോചനകൎത്താവു്. s. A Member of Council.

ആലോചനക്കാരൻ. s. A counsellor, adviser.

ആലോചിക്കുന്നു,ച്ചു,പ്പാൻ. v. a. To consider, to consult, to deliberate, to reflect to view.

ആലോലം, &c. adj. Fickle, unsteady. സ്ഥിരമില്ലാത്തതു്.

ആൽത്തറ. s. A place built round the root of a banian tree.

ആവണക്കു. s. The castor oil tree. 'Palma christi, or Ricinus communis'.

ആവണക്കെണ്ണ. s. Castor oil.

ആവത. adj. part. Possble. ആവതല്ലാത്ത, ആവതില്ലാത്ത. Impossibile, impracticable, not to be done.

ആവതില്ലായ്മ. s. Impossibility, impracticability; that which cannot be done.

ആവതുള്ള. adj. Possible.

ആവനാഴിക. s. A quiver. ആമ്പം.

ആവപനം. s. Any vessel. പാത്രം.

ആവരണം. s. 1. A screen, as hield. മറവു്, തടവു്. 2. a place enelosed round a house, or garden. ആവരണം ചെയ്യുന്നു. 1. To screen, to shiled. 2. to surround, to encompass.

ആവജ്ജിതം. adj. Given, granted. ദാനം ചെയ്യപ്പെട്ടത്.

ആവൎത്തനം, s. Doing again, beginning again, repetition. പിന്നെയും ചെയ്ക.

ആവൎത്തം, s. 1. whirlpool. 2. hair naturally curled. 3. deliberation, reflection. 4. revolving turning round. ചുഴിവു.

ആവൎത്തിക്കുന്നു, ച്ചു, പ്പാൻ. v. a. To do again, to begin again; to repeat; to try again. പിന്നെയും ചെയ്യുന്നു. 2. to reflect, to revolve.

ആവലാധി. s. 1. A complaint, a petition 2. accusation, an action. 3. oppression, trouble, lamentation. ആവലാധി പറയുന്നു. To complain. ആവലാധി ചെയ്യുന്നു. To make a complaint, to bring an accusation.

ആവലാധിക്കാരൻ. s. A complainant, a plaintiff.

ആവലി. s. 1. A row, a range, a line. രേഖ. 2. a multitude. കൂട്ടം.

ആവൽ. s. A flying fox, a large bat.

ആവശ്യക്കാരൻ. s. One who is in want, or need of any thing.

ആവശ്യപ്പെടുന്നു, ട്ടു, വാൻ. v. n. To want, to need, to require or be in want of.

ആവശ്യം. s. 1. Necessity, need, want. 2. lack, deficiency, poverty. 3. cogency, compulsion. adj. Necessary, needful, indispensible, requisite.

ആവസഥം. s. A house, a dwelling. ഭവനം.

ആവസിക്കുന്നു, ച്ചു, പ്പാൻ. v. n. To dwell, to reside, to rest.

ആവസിതം. adj. Stored, (as grain, &c.) പൊലി.

ആവാപകം. s. A bracelet of gold, &c. കൈവള.

ആവാപം. s. 1. A basin for water round the root of a tree. തടം. 2. sowing seed. വിത.

ആവാര. s. A plant or shrub.

ആവാരി. s. A shop, a stall. പീടിക.

ആവാലം. s. A basin for water round the foot of a tree. വൃക്ഷത്തിന്റെ ചുവട്ടിലെ തടം.

ആവാസം. s. 1. A house. ഭവനം. 2. abode, habitation. പാൎപ്പ.

ആവാസശാല. s. Lines for soldiers. പടക്കുടി.

ആവാഹനം. s. 1. The invocation of the deity, or of evil spirits, by mystical words,

ആവാഹിക്കുന്നു, ച്ചു, പ്പാൻ. v. a. To invoke the deity or evil spirits by mystical words.

ആവി. s. 1. Vapour, exhalation from the earth. 2. steam. 3. the heat of the breath. 4. a tree. ആവിപുറപ്പെടുന്നു. Steam to arise; vapour to exhale.

ആവികം. s. A blanket, woollen cloth. കമ്പിളി.

ആവിക്കലം. s. A steamer.

ആവിഗ്നം. s. A small fruit tree, vulgarly Carinda. "Carissa carondas." ക്ലാക്ക.

ആവിൽ. s. Grey bonduc, 'Cæsalpina bonducella.'

ആവിദ്ധം, &c. adj. 1. Crooked. വളഞ്ഞത്. 2. cast, thrown, sent. ഇടപ്പെട്ടത്.

ആവിധം. s. 1. An awl, a kind of gimblet worked by a string. തുറപ്പൻ. 2. a drum stick. കൊട്ടുന്ന കോൽ.

ആവിൎഭവിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To be born, to be produced. ജനിക്കുന്നു. 2. to shine. പ്രകാശിക്കുന്നു.

ആവിൎഭാവം. s. 1. Birth, production. ജനനം. 2. light. പ്രകാശം.

ആവിൎഭൂതം, &c. adj. 1. Born, produced. ജനിക്കപ്പെട്ടത്. 2. lighted. പ്രകാശിക്കപ്പെട്ടത്.

ആവിൎമ്മോദം. s. Sudden joy. പെട്ടെന്നുള്ള സന്തോഷം.

ആവിലം, &c. adj. Foul, turbid. കലങ്ങിയത്.

ആവിസ്സ്. ind. Manifest, evidently. സ്പഷ്ടം.

ആവീരം. s. A kind of medicinal drug. ഒരു വക പച്ചമരുന്ന്.

ആവു; interj. 1. An exclamation of pleasure. 2. of weariness. 3. of sorrow, pain, &c.

ആവു. A defective verb, implying ability to a certain extent; can only; can, must.

ആവുകൻ. s. In theatrical language, A father. അച്ഛൻ.

ആവുത്തൻ. s. In theatrical language, A brother-in-law. അളിയൻ.

ആവൃ. interj. Denoting pain, weariness, dread, &c. See ആവു.

ആവൃതം. adj. Enclosed, surrounded (by a fence, wall, &c. വേലി കൊണ്ടോ മതിൽ കൊണ്ടോ) ചുറ്റപ്പെട്ടത്, മറെക്കപ്പെട്ടത്.

ആവൃതി. s. An enclosure, a wall, a fence, a screen. വേലി, കയ്യാല.

ആവൃത്ത്. s. Order, method. ക്രമം.

ആവൃത്തി. s. In comp. 'A time'. when added to any numeral; as two times, twice; a hundred times, &c. പ്രാവശ്യം.

ആവെഗം. s. 1. Haste; hurry. തിട്ക്കം. 2. anger. കോപം.

ആവെഗി. s. A potherb, 'Convolvulus argenteus" കന്നി.

ആവെദനം. s. Acute pain from disease. അതിവെദന.

ആവെശക്കാരൻ. s. One afflicted with demoniac frenzy.

ആവെശനം. s. 1. A manufactory, a workshop, &c. പണിപുര.-2. entrance. പ്രവെശം. 3. possession by evil spirits.

ആവെശം. s. 1. Inspiration by the deity. 2. possession by evil spirits. 3. fury; demoniac frenzy. ആവെശപ്പെടുന്നു. To be inspired by the deity; to be possessed by any evil spirit.

ആവെശികൻ. s. A guest, a visitor. അതിഥി.

ആവെശികം, &c. adj. Own, peculiar, unparticipated. സ്വന്തമുള്ളത്, പ്രത്യെകമുള്ളത്.

ആവെശിക്കുന്നു, ച്ചു, പ്പാൻ. v. a. To enter; to possess. പ്രവെശിക്കുന്നു.

ആവെഷ്ടകം. s. A wall, hedge, fence, or enclosure. വെലി, കയ്യാല.

ആവെഷ്ടനം. s. 1. Fencing, enclosing. വെലികെട്ട്. 2. a turban. തലപ്പാവ്. ആവെഷ്ടനം ചെയ്യുന്നു. To enclose, to hedge, to fence in.

ആവൊ. A particle of negation; Do not know.

ആവൊലി. s. Pamphlet, 'Stromateus Pam.'

ആവൊളം. As much as possible, as far as one is able, to the utmost of one's power.

ആശ. s. 1. Desire, or wish of any kind. 2. hope, expectation. 3. love, attachment. 4. length. 5. a quarter, a region. ദിക്ക്.

ആശങ്ക. s. Fear, apprehension, ഭയം. ആശങ്കപ്പെടുന്നു. To be fearful, or apprehensive. ഭയപ്പെടുന്നു.

ആശങ്കിതം, &c. adj. Feared, apprehended. ഭയപ്പെട്ടത്.

ആശപ്പെടുത്തുന്നു, ത്തി, വാൻ. v. a. To allure, to encourage, to give hopes.

ആശപ്പെടുന്നു; ട്ടു, വാൻ. v. n. To desire, to covet; to long for, to wish. 2. to hope. 3. to love, to fall in love.

ആശംസ. s. Wish, desire. ഇച്ശ.

ആശംസനം. s. Wish, desire. ഇച്ശ.

ആശംസിതാവ്. s. Wishing blessings. ആഗ്രഹശീലൻ.

ആശംസു. s. Wishing blessings. ആഗ്രഹശീലൻ.

ആശയം. s. 1. Meaning, intention. 2. mind മനസ്സ്. 3. an asylum, an abode or retreat. 4. the stomach or seat of the stomach. ഇരിപ്പിടം.

ആശരൻ. s. An imp, a goblin. രാക്ഷസൻ.

ആശാൻ. s. A teacher, or schoolmaster.

ആശാപാശം. s. 1. Confidence, trust, expectation, hope. 2. the bond of love.

ആശാബന്ധം. s. 1. Confidence, trust, expectation, hope. 2. the bond of love. 3. a spider's web.

ആശാഭംഗം. s. Breach of confidence or of trust.

ആശാരി. s. A carpenter.

ആശാരിച്ചി. s. A woman of the carpenter class.

ആശാളി. s. Garden cress.

ആശി. s. 1. Wishing or bestowing a blessing അനുഗ്രഹം. 2. a serpent's fang. വിഷപ്പല്ല്. 3. a kind of venom. ഒരു വക വിഷം.

ആശിതം. adj. Eaten. ഭക്ഷിക്കപ്പെട്ടത്.

ആശിതംഗവീനം. s. A place formerly grazed by cattle. പശുക്കൾ മെഞ്ഞ സ്ഥലം.

ആശിരം. s. 1. Fire അഗ്നി. 2. a goblin or imp പിശാച്, ഭൂതം.

ആശീർവചനം. s. A blessing or benediction; bestowing or wishing a blessing on others. അനുഗ്രഹവാക്ക്.

ആശീർവദിക്കുന്നു, ച്ചു, പ്പാൻ. v. a. To bless; to bestow a blessing; to give a benediction.

ആശീർവാദം. s. A blessing or benediction. അനുഗ്രഹം.

ആശീർവിഷം. s. A snake. സർപ്പം.

ആശീസ്സ്. s. 1. A blessing, benediction. അനുഗ്രഹം. 2. a serpent's fang. വിഷപ്പല്ല്.

ആശു. s. Rice ripening in the rainy season. ചെന്നെല്ല്. adv. Quick, quickly. വെഗം.

ആശുഗൻ. s. 1. The wind. കാററ്. 2. an arrow. അമ്പ്. 3. one who walks quick. വെഗം നടക്കുന്നവൻ.

ആശുഗം. s. An arrow. അസ്ത്രം. adj. Going, or moving quickly, swift, fleet. വെഗം നടക്കുന്നത്.

ആശുശുക്ഷണി. s. Fire. അഗ്നി.

ആശൊത്തരം. s. Hope, expectation. അധിഭെക്ഷ.

ആശൌചം. s. Mourning on the death of a relative, or of imaginary pollution, proceed-

ing from the birth of a child, during which the Hindus consider themselves impure. പുല, അശുദ്ധി.

ആശ്ചൎയ്യപ്പെടുന്നു, ട്ടു, വാൻ. v. n. To wonder, to be astonished, to be surprised.

ആശ്ചൎയ്യപ്പെടുത്തുന്നു. v. a. To astonish to surprise

ആശ്ചൎയ്യം. s. 1. Wonder, astonishment. 2. surprize. 3. admiration. adj. Wonderful, astonishing, surprizing, admirable.

ആശ്രമധൎമ്മം. s. The observance or duty of the four orders under. ആശ്രമം.

ആശ്രമപദം. s. See the following.

ആശ്രമം. s. 1, A religious order of which there are four kinds referable to the different periods of life, viz. 1st. that of the student, or Brahmachari. 2nd. that of the householder or Grihast'ha. 3rd. that of the anchorite or Vanaprast'ha, and 4th. that of the beggar or Bhicshu. 2. a college or school. 3. the abode, cell, hermitage or retreat of an anchorite or sage. 4. a wood or thicket.

ആശ്രമി. s. 1. A student. 2. a householder. 3. an anchorite. 4. a begger or ascetic.

ആശ്രയഭൂതൻ. s. A protector, supporter defender. രക്ഷിതാവു്.

ആശ്രയം. s. 1. Dependance, reliance, trust. 2. protection, countenance, support. 3. an asylum, refuge, retreat, or place of safety. 4 a means of defence, having recourse to protection or sanctuary. 5. cheating, fraud, circumvention. 6. proximity, vicinity.

ആശ്രയാശൻ. s. 1. A name of fire. അഗ്നി. 2. a forfeiter of an asylum; one who by misconduct, &c., looses a good appointment.

ആശ്രയിക്കുന്നു, ച്ചു, പ്പാൻ. v. a. To trust in, depend or rely on another. 2. to be dependent. upon or place reliance on another. 3. to take refuge with or have recourse to another. 4. to seek or court one's favour or portection.

ആശ്രവൻ. s. A dependant, one who lives in subjection. അധീനൻ.

ആശ്രവം. s 1. A promise, an engagement. പ്രതിജ്ഞ. 2. distress, fatigue. ആലസ്യം. 3. subjection. അധീനത.

ആശ്രിതപരായണൻ. s. One who takes care of his dependants.

ആശ്രിതം. &c. adj. Dependent on or courting the favour of the great. ആശ്രയിക്കുന്നതു്.

ആശ്രിതരക്ഷണം. s. Protection of dependants.

ആശ്രിതവത്സലൻ. s. One who loves his dependants.

ആശ്രുതം. adj. Promised. പ്രതിജ്ഞ ചെയ്യപ്പെട്ടതു്.

ആശ്ലിഷ്ടം, &c. adj. Embraced. ആലിംഗനം ചെയ്യപ്പെട്ടതു്.

ആശ്ലേഷം. s. Embrace, embracing. ആലിംഗനം.

ആശ്ലേഷിക്കുന്നു, ച്ചു, പ്പാൻ. v. a. To embrace, to clasp, to grasp.

ആശ്വത്ഥം. s. The fruit of the holy fig tree. അരയാലിന്റെ കുരു.

ആശ്വം. s. A number of horses. കുതിരക്കൂട്ടം.

ആശ്വയുജം. s. The month aswin. (September-October.) കന്നിതുലാം.

ആശ്വലായനൻ. s. One of a sect among the brahmans. ബ്രാഹ്മണരിൽ ഒരു മതക്കാരൻ.

ആശ്വസിക്കുന്നു, ച്ചു, പ്പാൻ. v. n. To be comforted, to be consoled, to be relieved, to be eased, to rest, to cease.

ആശ്വസിപ്പിക്കുന്നവൻ. s. A comforter.

ആശ്വസിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To comfort, to console. 2. to strengthen, to enliven to invigorate, to relieve.

ആശ്വസ്തൻ. s. One who is comforted, consoled, eased, relieved, at rest, &c. ആശ്വസിക്കപ്പെട്ടവൻ.

ആശ്വാസപ്രദൻ. s. A comforter, one who administers consolation in trouble, affliction, &c. ആശ്വസിപ്പിക്കുന്നവൻ.

ആശ്വാസം. s. 1. Consolation, comfort. 2. relief, ease, rest. 3. cessation, completion. 4. a chapter or section. ആശ്വാസം വരുത്തുന്നു. To relieve.

ആശ്വാസ്യം, &c. adj. Comfortable, consoling. ആശ്വാസകരം.

ആശ്വിനം. s. The month aswin (September-October.) See ആശ്വയുജം.

ആശ്വിനേയന്മാർ. s. plu. The two twin sons of Aswini by Surya, and physicians of Swerga.

ആശ്വീനം. s. A day's journey for a horse. ഒരു കുതിര ഒരു ദിവസം ഓടുന്ന വഴി.

ആഷാഢം. s. The name of a month, (June-July.) 2. a staff of the wood of the Palasa carried by an ascetic in the month Ashad'ha. 3. the 20th lunar mansion. പൂരാടം.

ആഷാഢി. s. 1. The day of the full moon in the month Ashad'ha. 2. a 'Bramachari,' one who carries sacrificial fire in his hand. ചമത കയ്യിലുള്ളവൻ.

ആസകലം. adj. All, entire, whole.

ആസ, or ആഃ. Ind. An interjection, ah! oh! &c., implying. 1. Reflection. 2. anger. 3. menace. കോപം. 4. pain. 5. affliction. വ്യസനം.

ആസക്തൻ. s. One who is ardently attached or devoted to one object, active, diligent, xealous. ശുഷ്കാന്തിയുള്ളവൻ.

ആസക്തം, &c. adj. Diligent, active, zealous, addicted to; intent upon, ardently devoted to one object. ശുഷ്കാന്തിയുള്ള.

ആസക്തി. s. Ardent attachment to one object or pursuit: diligence, zeal, inclination, application. ശുഷ്കാന്തി.

ആസംഗം, adj. &c. 1. Eternal. നിത്യം. 2. diligent. താല്പൎയ്യമുള്ള.

ആസംഗിനി. s. A whirlwind. ചുഴലിക്കാറ്റ്.

ആസത്തി. s. I. Intimate union, meeting, junction. സംയോഗം. 2. gain, profit, acquirement. ലാഭം. 3. nearness. സമീപം.

ആസനം. s. 1. Any thing to sit upon; a seat, stool, &c. ഇരിപ്പാനുള്ള വസ്തു. 2. the anus. പൃഷ്ഠഭാഗം. 3. maintaining a post against an enemy. ആറുനയത്തിൽ ഒന്ന്. 4. the withers of an elephant, the part where the rider sits. ആനയുടെ കഴുത്ത്.

ആസന. s. Stay, abiding, setting. ഇരിപ്പ്.

ആസന്ദി. s. A small couch or oblong chair, having the seat made of basket work. സന്യാസികളുടെ ആസനം.

ആസന്നത. s. 1. Nearness, proximity. സമീപത്ത്. 2. preparation, readiness.

ആസന്നബന്ധം. s. Sitting. ഇരിപ്പ്.

ആസന്നം, &c. adj. 1. Near, proximate. അടുത്ത്. ആസന്നഭൂമി. Land near at hand. ആസന്നമൃത്യു. Near death. 2. ready, prepared.

ആസന്നവൎത്തി. s. One who is near. സമീപസ്ഥൻ.

ആസമന്താൽ. ind. On all sides, around. എല്ലാടവും.

ആസവം. s. Rum, a spirit distilled from sugar or molasses. മദ്യം.

ആസാദിതം, &c. adj. 1. Obtained. ലഭിക്കപ്പെട്ടത്. 2. hidden. മറക്കപ്പെട്ടത്. 3. weary. ക്ഷീണിക്കപ്പെട്ടത്.

ആസാരം. s. 1. A hard shower. പെരുമഴ. 2. surrounding an enemy. ശത്രുവിനെ വളയുക.

ആസിക്തം. adj. Watered. നനയ്ക്കപ്പെട്ടത്.

ആസീനൻ. s. One who is sitting, seated. ഇരിക്കപ്പെട്ടവൻ.

ആസീനം, &c. adj. Sitting, seated. ഇരിക്കപ്പെട്ടത്.

ആസുരം. s. 1. A form of marriage, in which the bridegroom gives to the bride, her father and paternal kinsmen, as much as he can afford. 2. a powerful scent. കടുപ്പം.

ആസുരി. s. 1. Blank mustard. കരിങ്കടുക്. 2. a division of medicine, surgery, curing by cutting with instruments, applying the actual cautery, &c. കടുപ്പമുള്ള ശസ്ത്രപ്രയോഗം.

ആസേചനകം, ആസേചനം, &c. adj. Beloved, charming, desired. കണ്ടാൽ തൃപ്തിവരാത്തത്.

ആസേദിവാൻ. s. 1. One who has obtained, or entered. 2. one who is sitting. ഇരിക്കുന്നവൻ.

ആസേദുഷി. s. 1. A female who has entered or who is sitting. ഇരിക്കുന്നവൾ.

ആസ്കന്ദനം s. 1. Abuse, reproach. ആക്ഷേപം. 2. war, battle. യുദ്ധം.

ആസ്കന്ദിതം. s. The walk of a horse. കുതിരയുടെ ഗതിഭേദം.

ആസ്ഖലിതം, &c. adj. Stumbled, fallen. ഇടറിവീഴപ്പെട്ടത്.

ആസ്തരണം s. An elephant's housings; a painted cloth or blanket worn on his back. ആനക്കോപ്പ് 2. a mat, a carpet. വിരിപ്പ്.

ആസ്താംതാവൽ. ind. Let it be so. അതൊക്കെ ഇരിക്കട്ടെ.

ആസ്തി. s. Property, effects, wealth, capital, riches, estate. സമ്പത്ത്.

ആസ്തികൻ. s. A beliver. one who aknowledges the existence of the deity, in opposition to നാസ്തികൻ. An atheist. ദൈവവിശ്വാസമുള്ളവൻ.

ആസ്തിക്യം. s. Belief in the existence of the deity. ഒരു ദൈവം ഉണ്ട് എന്നുള്ള വിശ്വാസം.

ആസ്തൃതം. adj. Spread. വിവരിക്കപ്പെട്ടത്.

ആസ്ഥാ. s. 1. An assembly. രാജസഭ. 2. prop, stay place or means of abiding. ആധാരം. 3. effort, pains, care. പ്രയത്നം. 4. regard, consideration, fondness. ആദരവ്.

ആസ്ഥാനദേശം. s. A place of assembly. സഭകൂടുന്ന സ്ഥലം.

ആസ്ഥാനമണ്ഡപം. s. A place of assembly. See the following.

ആസ്ഥാനം. s. 1. A hall of audience. 2. a court of justice. 3. the assembled court of a prince. രാജസഭ. 4. an assembly. 5. pains, care.

ആസ്ഥാനി. s. See the preceding.

ആസ്ഥിതം, &c. adj. Seated, sitting. ഇരിക്കപ്പെട്ടത്.

ആസ്പദം. s. 1. A place; a room. 2. a situation. പ്രധാനമായുള്ള ഇരിപ്പിടം. 3. authority, ground, basis. 4. business, affair, 5. support.

ആസ്പന്ദനം. s. Shaking, trembling. ഇളക്കം.

ആസ്ഫാലനം. s. The flapping motion of an elephant's ears, &c. ആന ചെവി ആട്ടുക 2. patting with the hand. കൈകൊണ്ട് തട്ടുക.

ആസ്ഫാലിതം. adj. 1. Flapped. 2. patted.

ആസ്ഫുരിതം. adj. Glittering, bright. ശോഭിതം.

ആസ്ഫോടനം. s. 1. Blowing, expanding. വിടർച്ച, പിളർപ്പ്. 2. contracting, closing.

ആസ്ഫോടനി. s. A gimlet, or auger. വമ്മ. (തമർസൂചി) 2. scissors or shears. കത്രിക.

ആസ്ഫോട. s. A flower, blitoria ternalea. വിഷ്ണുക്രാന്തി. 2. swallow wort. വെള്ളെരിക്ക്. 3. a wild variety of jasmin, the narrow leaved jasmin, 'Jasminum angustifolium.' കാട്ടുവിച്ചകം, മുല്ല.

ആസ്യം. s. The face or mouth. മുഖം, വായ്.

ആസ്യലാംഗലം. s. A hog, a boar, പന്നി.

ആസ്യലോമ. s. 1. A bear. കരടി. 2. the beard. മീശ.

ആസ്യാ. s. stay, abiding, rest. ഇരിപ്പ്.

ആസ്യാസവം. s. Spittle, saliva. ഉമിനീർ.

ആസ്രം. s. 1. Blood. രക്തം. 2. a tear. കണ്ണനീർ.

ആസ്രവം. s. Distress, pain, affliction. സങ്കടം.

ആസ്രാവം. s. Issuing, running, flowing. ഒഴുക്ക്.

ആസ്വദിക്കുന്നു, ച്ചു, പ്പാൻ. v. a. To taste, to try by the mouth, to try the relish of any thing, to eat. ചവെക്കുന്നു.

ആസ്വാദനം. s. The act of tasting, taste. ചവപ്പ്.

ആസ്വാദിതം. adj. Tasted. ചവെക്കപ്പെട്ടത്.

ആഹതം. s. Assertion of an impossibility. കഴിയാത്തതു പറയുക. adj 1. Multiplied പെരുക്കിയത്. 2. beaten. hurt. അടിക്കപ്പെട്ടത്. 3. known, understood. അറിയപ്പെട്ടത്.

ആഹതി. s. Murder, hurting, beating. വധം. അടി.

ആഹനനം. s. See the preceding.

ആഹനിക്കുന്നു, ച്ചു, പ്പാൻ. v. a. To kill, to hurt.

ആഹന്ത. interj. Denoting, woe! alas! കഷ്ടം.

ആഹരണം. s. Taking, seizing, bringing, conveying. അപഹാരം.

ആഹരം. s. Breath inspired, inspiration. ധൈര്യം.

ആഹരി. s. A tune. ഒരു രാഗം.

ആഹരിക്കുന്നു. ച്ചു, പ്പാൻ. v. a. To take, to bring, to convey. അപഹരിക്കുന്നു.

ആഹവം. s. War, battle, carnage. യുദ്ധം.

ആഹവനീയം. s. One of the consecrated fires, taken from the householder's perpetual fire, and prepared for receiving oblation. അഗ്നിഹോത്രം.

ആഹാ. interj. Aha! ha! denoting wonder, sorrow, gladness.

ആഹാരം. s. 1. Food, meat, nourishment. 2. taking, conveying.

ആഹാര്യം, &c. adj. Adventitious, accessary, incidental. എടുക്കപ്പെടേണ്ടുന്നത്.

ആഹാവം. s. A trough near a well, for watering cattle. കൽത്തൊട്ടി.

ആഹികജ്വരം. s. An intermittent fever. ഇടവിട്ടുള്ളപനി.

ആഹിതം, &c. adj. Placed, deposited. വെക്കപ്പെട്ടത്.

ആഹിതലക്ഷണൻ. s. One noted for good qualities. ഗുണങ്ങളെക്കൊണ്ടു പ്രസിദ്ധൻ.

ആഹിതാഗ്നി. s. A brahman who has preserved a sacred fire, kept alive perpetually in a family, &c. അഗ്നിഹോത്രി.

ആഹിതുണ്ഡികൻ. s. A snake catcher, a juggler. പാമ്പുപിടിക്കുന്നവൻ.

ആഹുതം. adj. Offered in oblation with fire. ഹോമിക്കപ്പെട്ടത്.

ആഹുതി. s. Offering oblations with fire. ഹോമം.

ആഹൂതം, &c. adj. Called. വിളിക്കപ്പെട്ടത്.

ആഹൃതം. &c. adj. Taken, conveyed. എടുക്കപ്പെട്ടത്.

ആഹേയം. adj. Belonging or relating to a snake. പാമ്പിനോടു ചേരുന്നത്.

ആഹേളനം. s. Disrespect, disregard; neglect. നിന്ദ.

ആഹോ. ind. 1. An interjection of doubt. 2. of asking. വികല്പാൎത്ഥം.

ആഹോപുരുഷിക. s. Boasting, vaunting, military vaunting. അഹംഭാവം.

ആഹോസ്വിൽ. ind. See ആഹോ.

ആഹ്നികം. s. Constant occupation, daily work. ദിവസവൃത്തി.

ആഹ്നികക്രിയ. s. Religious duties performed in the day-time. പകലത്തെ കൎമ്മം.

ആഹ്ലാദനീയം. adj. Causing delight, gaiety; cheering. gladdening, encouraging. സന്തോഷകരം.

ആഹ്ലാദം. s. Delight; cheerfulness; gaiety, merriness. സന്തോഷം. ആനന്ദം.

ആഹ്ലാദിക്കുന്നു, ച്ചു, പ്പാൻ. v. n. To be glad; to be gay, cheerful, merry. ആനന്ദിക്കുന്നു.

ആഹ്ലാദിതം, &c. adj. Gladdened, cheered; merry. ആനന്ദിക്കപ്പെട്ടതു്.

ആഹ്വയം. s. A name, or appellation. പേർ.

ആഹ്വാ. s. A name, or appellation. പേർ.

ആഹ്വാനം. s. Calling; a call or summons. വിളി. ആഹ്വാനംചെയ്യുന്നു. To call, to summons. വിളിക്കുന്നു.

ആള്. s. 1. A person, an individual, a man. 2. a human being, one that is capable of acting for himself. 3. a servant, a labourer, a messenger. 4. a slave. ആളാകുന്നു. 1. To be able, or capable. 2. to be brought up. ആളാക്കുന്നു. 1. To place or appoint a person. 2. to bring up.

ആളന്തരം. s. Death.

ആളാനം. s. The post to which an elephant is tied. ആനയെ കെട്ടുന്നതറി.

ആളായ്മ. 1. Manliness. 2. capacity, capability.

ആളി. s. 1. A row, range, or line. രേഖ. 2. a ridge, bank or mound of earth, crossing ditches, or dividing fields വരമ്പു്. 3. a woman's female friend തോഴി

ആളുന്നു, ണ്ടു, വാൻ. v. a. To rule, to govern; to manage.

ആളോടി. s. A battlement of a fort.

ആൾ. s. A person, an individual; a man.

ആൾക്കൂലി. s. The wages of a labourer.

ആൾപാട്ടം s The hire or rent of a slave let out to another.

ആക്ഷാരണ. s. 1. Imputation or accusation of adultery. 2. abuse by such imputation. അപവാദം.

ആക്ഷാരിതം, &c. adj. 1. Calumniated, falsely accused. 2. accused of adultery or fornication. 3. falsely accused of such crimes in particular. അപവാദിക്കപ്പെട്ടതു്.

ആക്ഷിപ്തം,&c. adj. Abused, blamed, censured, reproached. ആക്ഷേപിക്കപ്പെട്ടതു്.

ആക്ഷേപണം. s. See the following word.

ആക്ഷേപം. s. 1. Abuse, reviling. 2. blame, censure, reproach നിന്ദ. 3. criticism. 4. objection. 5. a question. ആക്ഷേപസമാധാനം. Question and answer. 6. a figure in rhetoric.

ആക്ഷേപിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To abuse, to revile. 2. to blame, to censure, to reproach, to reprove. 3. to criticise; to object; to question.

ആഴക്ക്. s. The eighth part of a measure (or 'Nari.')

ആഴം. s. 1. Depth, deepness profundity. 2. a deep place; abyss; a gulph. ആഴംനോക്കുന്നു. To sound the depth of a place, or of a matter.

ആഴാതി. s. A class of persons in attendance at Pagodas.

ആഴാന്തൽ. s. A plant, 'Bignonia' Indica.' പലകപയ്യാനി.

ആഴി. s. 1. The sea. 2. a large pile of fagots. 3. a funeral pile.

ആഴിമാതാവു്. s. A name of the goddess 'Lecshmi'

ആഴിവൎണ്ണൻ. s. A name of VISHNU.

ആഴുന്നു, ണ്ടു, വാൻ. v. n. To sink under water, to sink.

ആഴെ. ind. 1. deeply, to a great depth. 2. with great study or sagacity.

ആഴ്ച. s. 1. A day of the week. 2. a week.

ആഴ്ചതോറും. adv. Daily.

ആഴ്ചമുറ. s. Daily duty.

ആഴ്ചവട്ടം. s. A week.

ആഴ്ത്തുന്നു, ഴ്ത്തി, വാൻ. v. a. To sink.

ആറു്. s. A river. adj. The numeral six. 6.

ആറാടിക്കുന്നു, ച്ചു, പ്പാൻ. v. a. To bathe, to bathe an idol.

ആറാടുന്നു, ടി, വാൻ. v. n. To bathe, to wash.

ആറാട്ടു്. s. 1. Bathing, ablution. 2. a public procession, and pompous ablution of an idol at the end of great festival days at pagodas.

ആറാമത്തെ. adj. Sixth.

ആറാം. adj. Sixth. ആറാംപക്കം. The Sixth day. ആറാമതു്. Sixthly.

ആറാംവാരി. s. The side near the ribs.

ആറായിരം. adj. Six thousand.

ആറാറു്. adj. 1. Six-times six. 2. six each.

ആറിക്കുന്നു,ച്ചു,പ്പാൻ. v. c. 1. To cool, to make cold. 2. to appease, to allay, to calm.

ആറുകാലു്. s. A spreading shrub, 'Eclipta' or verbesina prostrata, or verbesina scandens. കയ്യൊന്നി.

ആറുന്നു,റി,വാൻ. v. n. 1. To grow cool. 2. to heal up. 3. to be appeased, allayed, calmed mollified. 4. to dry, to be dried up, quenched, or exitnguished.

ആറുമുഖൻ. s. A name of Carticeya.

ആറെ. ind. Through the river. ആറ്റരികെ. The river side. or by the river.

ആറൽ. s. 1. Cooling (the act.) 2. appeasing, allaying, alleviation, mitigation, calming. 3. comfort, consolation.

ആറ്റുകടവു്. s. A landing or bathing place on the river side.

ആറ്റുകാൽ. s. A channel made from the river.

ആറ്റുദർഭ. s. A species of grass or Darbha, which grows on the river side, and is used in many religious observances, hence called sacrificial grass, poa cynosuroides. കശ.

ആറ്റുന്നു,റ്റി,വാൻ. v. a. 1. To cool. 2. to appease, to allay, to calm, to pacify, to soften, to mollify, to comfort. 3. to dry the hair after bathing.

ആറ്റുമണൽ. s. River sand.

ആറ്റുമീൻ, s. River fish.

ആറ്റുവഞ്ഞി. s. A kind of cane or reed which grows by the river side.

ആറ്റുവട്ട. s. 1. The name of a plant. 2. the river side.

ആറ്റുവഴി. s. The way of the river.

ആറ്റുവെപ്പു്. s. New land obtained by the accumulation of wreck, or earth in a river.

# ഇ

ഇ. The third vowel in the Malayalam alphabet; corresponding to I short, and pronounced as that letter in, 'him', &c. It is often prefixed to words beginning with consonants, instead of the long vowel ഈ, (the indeclinable adjective pronoun 'This') in which case the following consonant is doubled: thus ഈ കല്ലു് is often written ഇക്കല്ലു്. 'This stone'. ഈ കാലം is often written ഇക്കാലം. 'This time'. ഇക്കൊല്ലം. This year, for ഈ കൊല്ലം.

ഇകൽ. s. War.

ഇകാരം. s. The name of the vowel ഇ.

ഇക്കണക്കെ, ഇക്കണക്കു്. adv. Like this, thus.

ഇക്കിളിക്കുന്നു,ച്ചു,പ്പാൻ. v. a. To draw in the stomach.

ഇക്കിൾ. s. Hiccough, hiccup.

ഇംഗണം. s. A fire fly. മിന്നാമിനുങ്ങു്.

ഇംഗം. s. 1. A hint, sign, or indication of sentiment by gesture, &c. അഭിപ്രായചാലനം. 2. any thing moveable or locomotive.

ഇംഗാലം. s. Charcoal. കരി.

ഇംഗിതജ്ഞൻ. s. One who knows or understands by hints, signs or gestures. അഭിപ്രായത്തെ അറിയുന്നവൻ.

ഇംഗിതം. s. 1. A hint, sign, or gesture. 2. motion. 3. inquiry. research. അഭിമതം.

ഇംഗുദി. s. The name of a plant, commonly Jiyaputa or Ingud. ഓടൽ.

ഇങ്ങു്. adv. Here, on his side; also, you; used as an honorific.

ഇങ്ങിനെ. adv. Thus, in this manner; so, in a manner such as this.

ഇങ്ങുന്നു്. adv. Hence; also you (honorific)

ഇങ്ങെ. adv. Here, on this side: also you (honorific.)

ഇങ്ങെതു്. adj. 1. The next, what is at hand or nearest. 2. (honorifically) your's.

ഇങ്ങോട്ടു്. adv. Hither, towards this, this way. ഇങ്ങോട്ടും അങ്ങോട്ടും. Hither and thither, to and fro.

**ഇങ്ങോൻ**, Honorifically, this person, or the one on this side.

**ഇങ്ങോരു**. Honorifically you.

**ഇഛ്ശ**. s. 1. Wish, desire. 2. will, pleasure. 3. love. 4. hope. സ്വെച്ശപ്രകാരം. According to one's own pleasure, at liberty.

**ഇഛ്ശാനുകൂലം**. adj. Wnat is. agreeable to one's wish.

**ഇഛ്ശാനുരൂപം**. adj. Agreeable to one' wish.

**ഇഛ്ശാപത്ഥ്യം**. s. A medical regimen in which a sick person is allowed to eat any thing he may wish for.

**ഇഛ്ശാവതി**, s. A woman desirous of any thing, wealth, clothes, &c, കാമുകാ.

**ഇഛ്ശാവാൻ**. s. A wisher, a desirer. ആഗ്രഹമുള്ളവൻ.

**ഇഛ്ശിക്കുന്നു,ച്ശു,പ്പാൻ**. v. a. 1. To wish, to desire, to will 2. to love.

**ഇഛ്ശിതം**, &c. adj. Wished, desired. ഇഛ്ശിക്കപ്പെട്ടതു.

**ഇജ്ജലം**. s. An aquatic plant. Barringlonia acutangula. നിൎക്കടമ്പു.

**ഇജ്യാ**. s. 1. A gift, a donation. ദാനം. 2. sacrificing. യാഗം. 3. worship, reverence. വന്ദനം.

**ഇജ്യാശീലൻ**. s. A frequent sacrificer. യാഗം ചെയ്ക ശീലമായുള്ളവൻ.

**ഇഞ്ച**. s. The name of a shrub the bark of which is used in bathing. Acacia Intsia.

**ഇഞ്ചി**. s. 1. Undried or green ginger. Amonum Zingiber. 2. anger.

**ഇഞ്ചിത്തയിരു**. s. A mixture of green ginger, salt, &c. with tire (curd.)

**ഇഞ്ചിപ്പച്ചടി**. s. A seasoning made of green ginger.

**ഇട**. s. 1. Place, space. 2. medium, interval. 3. distance. 4. time. 5 cause, ground. 6. opportunity, occasion 7. means 8. weight. ഇടകൊടുക്കുന്നു. To give an opportunity. ഇടകൂടുന്നു. To happen, to fall out by accident. ഇടകെട്ടുന്നു, ഇടപിടിക്കുന്നു. To add any thing to make up the weight of an article.

**ഇടകലരുന്നു,ന്നു,വാൻ**. v. n. To be mixed together.

**ഇടകലൎച്ച**. s. Mixing together.

**ഇടക്കരച്ചിൽ**. s. Narrowness, straitness,

**ഇടക്കടി**. s. See the following.

**ഇടക്കുടിയാൻ** s. An under-tenant.

**ഇടക്കെട്ടു**. s. 1. A girdle. 2. an enclosed passage.

**ഇടക്കൊഴവൻ**. s. An under-tenant.

**ഇടക്കോഴ**. s. A gift, or bribe. കൈക്കൂലി.

**ഇടക്കേടു**. s. 1. Contrariety: opposition, contrariness. 2. harm, injury. 3. inconsistency. ഇടക്കേടകാട്ടുന്നു. To oppose; to thwart; to contradict.

**ഇടകൈ**. s. The left hand.

**ഇടകൈക്കാരൻ**. s. One who is left-handed.

**ഇടങ്ങഴി**. s. A measure of quantity.

**ഇടച്ചരുകു**. s. A small bit of gold, &c. put between beads, &c. on a wreath to prevent the beads touching each other.

**ഇടചേരുന്നു,ൎന്നു,വാൻ**. v. n. To be joined, united, to be agreed.

**ഇടചേൎക്കുന്നു,ൎത്തു,പ്പാൻ**. v. a. 1. To join, to unite 2. to reconcile.

**ഇടചേൎച്ച**. s. 1. Union, agreement. 2. unity.

**ഇടച്ചി**. s. The wife of a shepherd.

**ഇടച്ചിൽ** s. 1. Quarrel, dispute. 2. disunion, separation. 3. beating or knocking together.

**ഇടതുക്കുന്നു,ൎത്തു,വാൻ**. v. a. To fill up, to make even.

**ഇടതുൎമ്മ**. s. Filling up, making even.

**ഇടത്തു**. adj. Left, not right.

**ഇടത്തട്ടു**. s. Steaslth, theft.

**ഇടത്തരം**. adj. Middling, moderate.

**ഇടത്തുകാൽ**. s. The left leg.

**ഇടത്തുകൈ**. s. The left hand.

**ഇടത്തുപുറം**. s. The left side.

**ഇടത്തുഭാഗം**. s. The left side.

**ഇടത്തൂടു**. s. 1. Opposition. 2. contrariety. 3. heresy. adv. To the left.

**ഇടത്തൂടകാരൻ**. s. An heretic.

**ഇടത്തെ**. adj. Left. left side.

**ഇടനാഴി**. s. A passage between two rooms.

**ഇടനിര**. A partition, or middle wall.

**ഇടനേരം**. s. The afternoon or space of time from mid-day to evening.

**ഇടനെഞ്ചു**. s. The heart. ഇടനെഞ്ചു പൊട്ടുന്നു. The heart to break. ഇടനെഞ്ചു വിറെക്കുന്നു. The heart beats or trembles.

**ഇടപഴകുന്നു,കി,വാൻ**. v. n. To be acquainted with, to have experience.

ഗ്രന്ഥിതകരം. s. Whorl-leaved Ruellia, Ruellia strepens. (Lin.)

ഗ്രന്ഥിപൎണ്ണം. s. A plant, and according to some authorities a perfume, commonly called 'Ganthiala' തുണിയാങ്കം.

ഗ്രന്ഥിലം. s. 1. A plant, commonly 'Buinchi, Flacourtia sapida.' (Rox.) വയ്യങ്കത. 2. 'Caril,' a thorny plant, 'Capparis'. തുതുവള.

ഗ്രസനം. s. Swallowing, eating. വിഴുങ്ങുക.

ഗ്രസിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To swallow, to devour. വിഴുങ്ങുന്നു. 2. to eat. ഭക്ഷിക്കുന്നു.

ഗ്രസിതം. adj. Eaten, swallowed. വിഴുങ്ങപ്പെട്ടതു.

ഗ്രസ്തം. adj. 1. Inaccurately pronounced, slurred, uttered with the omission of a letter or syllable. സ്പഷ്ടമല്ലാതെ പറയുന്നു. 2. swallowed, eaten. വിഴുങ്ങപ്പെട്ടതു.

ഗ്രഹചാരം. s. 1. The motion of the planets. 2. destiny, fate.

ഗ്രഹണം. s. 1. Taking, seizure. എടുക്കുക. 2. reception, acceptance. സ്വീകാരം. 3. an eclipse of the sun or moon. 4. comprehension, the taking or receiving of instruction. അറിവു.

ഗ്രഹണി. s. Diarrhoea, dysentery. ഉദരരോഗം.

ഗ്രഹണികം. s. Diarhoea, dysentery.

ഗ്രഹണിഹരം. s. Cloves. കരയാമ്പു.

ഗ്രഹപതി. s. The sun. ആദിത്യൻ.

ഗ്രഹം. s. 1. A planet. 2. a name of 'Rahu,' or the ascending node. രാഹു 3. an imp, or evil spirit. പിശാചു. 4. taking, whether by seizure or acceptance.

ഗ്രഹയാലു. s. One who comprehends. അറിയുന്നവൻ.

ഗ്രഹസൂത്രധാരം. s. A key. താക്കോൽ.

ഗ്രഹിക്കുന്നവൻ. s. See ഗ്രഹയാലു.

ഗ്രഹിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To comprehend, to understand, to perceive. 2. to learn. 3. to seize or take. 4. to receive or take.

ഗ്രഹിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To inform, to acquaint with. 2. to teach to instruct.

ഗ്രഹിതം. adj 1. Comprehended, understood. അറിയപ്പെട്ടതു. 2. taken, received. കൈക്കൊള്ളപ്പെട്ടതു.

ഗ്രഹീ. s. 1. A taker, receiver 2. one who seizes or takes കൈക്കൊള്ളുന്നവൻ.

ഗ്രഹീതാവു. s. One who comprehends. 2. a receiver, a taker, one disposed to take.

ഗ്രാമക്കാരൻ. s. An inhabitant of a village, a villager, a rustic, &c.

ഗ്രാമണിത്യം. s. Superintendance of a village. ഗ്രാമാധികാരം.

ഗ്രാമണി. s. 1. A barber. ക്ഷൌരക്കാരൻ. 2. the head-man of a village. ഗ്രാമപ്രമാണി. adj. Best, excellent; chief, pre-eminent. ശ്രേഷ്ഠം, പ്രധാനം.

ഗ്രാമണ്യൻ. s. The chief of a village. ഗ്രാമപ്രമാണി.

ഗ്രാമത. s. A multitude of villages. ഗ്രാമക്കൂട്ടം.

ഗ്രാമതക്ഷൻ. s. A village carpenter. ഊർതച്ചൻ.

ഗ്രാമം. s. A village, a hamlet.

ഗ്രാമമുഖം. s. A market town, a fair, a market. ചന്തസ്ഥലം.

ഗ്രാമസൂകരം. s. A hog. പിപ്പന്നി.

ഗ്രാമാധിപൻ. s. The chief of a village, the head-man or ruler over a village.

ഗ്രാമാധീനൻ. s. A village carpenter. ഗ്രാമതച്ചൻ.

ഗ്രാമാന്തം. s. The suburbs of a village or space near a village. ഉപശല്യം.

ഗ്രാമായനം. s. Hunting. നായാട്ടു.

ഗ്രാമീണ. s. The indigo plant. അമരി.

ഗ്രാമ്യധൎമ്മം. s. Copulation. സംഗം.

ഗ്രാമ്യം. s. 1. Rustic, or homely speech. ദേശഭാഷ. 2. a hog. പിപ്പന്നി. adj. Village born, produced in or relating to a village, as fowls, &c.

ഗ്രാമ്യാശ്വം. s. An ass. കഴുത.

ഗ്രാവാ. s. 1. A mountain. പൎവ്വതം. 2. a stone. കല്ലു.

ഗ്രാവം. s. 1. A stone, rock. കല്ലു. 2. mountain. പൎവ്വതം.

ഗ്രാസം. s. A mouthful, a quantity equal to a mouthf l, a lump of rice, &c. കബളം, ഉരുള.

ഗ്രാഹകൻ. s. 1. One who takes or seizes, one who accepts or receives. മേടിക്കുന്നവൻ (വാങ്ങുന്നവൻ.) 2 a hawk, a falcon. പുള്ളു.

ഗ്രാഹം. s. 1. Taking either by seizure or acceptance, മേടിക്കുക. 2. an alligator. കോൎമുതല.

ഗ്രാഹീ. s. 1. The elephant or wood apple. വിളാൎവൃക്ഷം. 2. a taker, a receiver. മേടിക്കുന്നവൻ

ഗ്രാഹ്യം. adj. 1. Seizable 2. comprehensible ഗ്രഹിക്കപ്പെടത്തക്ക.

ഗ്രീവ. s. 1, The neck കഴുത്തു. 2. the back part of the neck, the nape. the tendon of the 'Trapezium' muscle. പിൻകഴുത്തു.

ഗ്രീവം. s. See the preceding.

ഗ്രീവാസിര. s. The back part of the neck, the nape, the tendon of the 'Trapezium' muscle. പിൻ കഴുത്തിലെ ഞരമ്പു.

ഗ്രീഷ്മകാലം. s. 1, The hot season comprehending two months. വേനൽക്കാലം. 2. heat, warmth. ഉഷ്ണം.

ഗ്രീഷ്മജ. s. The Pharnaceum Mollugo, or bed straw-like Mollugo, 'Pharnaceum Mollugo' (Lin.) കൈപ്പച്ചീര.

ഗ്രീഷ്മം. s. 1. Heat, watmth ഉഷ്ണം. 2. the hot season comprehending two months വേനൽക്കാലം.

ഗ്രൈവം. s. A necklace, a close necklace or collar. മാല, കണ്ഠാഭരണം.

ഗ്രൈവേയകം. s. A collar, or close necklace മാല, കണ്ഠാഭരണം.

ഗ്രൈവേയം. s, See the preceding,

ഗ്ലസ്തം. adj. Eaten, swallowed, വിഴുങ്ങപ്പെട്ടതു.

ഗ്ലഹം. s. Gaming, playing with dices. ദ്യൂതു.

ഗ്ലാനി. s. Languor. lassitude, fatigue of body or depression of mind: തളൎച്ച, ക്ഷീണം.

ഗ്ലാനൻ. s. One who is wearied, languid, feeble, exhausted by fatigue, &c, തളൎന്നവൻ.

ഗ്ലാസ്നു, &c. adj. see ഗ്ലാനൻ,

ഗ്ലൌ. s. The moon. ചന്ദ്രൻ.

# ഘ

ഘ. The fourth consonant in the Malayalim Alphabet, being the aspirate of the preceding letter, and corresponding with G'h.

ഘട. s. See ഘടന

ഘടകൻ. s. 1. An uniter. ചേൎക്കുന്നവൻ. 2. a match-maker, an agent who ascertains or invents genealogies, and negotiates matrimonial alliances. പൊരുത്തം നോക്കുന്നവൻ.

ഘടന. s 1. A troop of elephants assembled for war or martial purposes. 2. effort, exertion. പ്രയത്നം. 3. assembling, bringing together. കൂട്ടുക.

ഘടനം. s. Connexion, union. ചേൎച്ച.

ഘടം. s. 1. A large earthen water jar. കുടം. 2. an elephant's frontal sinus ആനത്തലയിലെ മുഴ. 3. a sign in the zodiac, 'Aquarius' കുംഭരാശി.

ഘടിക. 1. A Hindu hour of 24 minutes. ഒരു നാഴിക. 2. a peg or bit of wood tied to the end of a well-rope to prevent the rope slipping from the bucket.

ഘടികൻ. s. A water-man. വെള്ളം ചുമക്കുന്നവൻ.

ഘടികം. s. The posteriors, മൂലാധാരം.

ഘടികാരം. s. A dial. ഛായകൊണ്ടു നാഴിക അറിവാനുള്ള യന്ത്രം.

ഘടിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To join, to unite, to be put together ചേരുന്നു. 2. to endeavour, to act. 3. to obtain. ലഭിക്കുന്നു.

ഘടിതം. adj. 1. Uuited, put together, ചേൎക്കപ്പെട്ടതു. 2. obtained. ലഭിക്കപ്പെട്ടതു.

ഘടിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To accomplish 2. to unite, to join together, to graft. ചേൎക്കുന്നു.

ഘടി s. 1. A Hindu hour of 24 minutes. ഒരു നാഴിക. 2. a Ghuree or Indian clock, a plate of metal on which the hours are struck. നാഴികവട്ടക, ചേങ്ങില,

ഘടീയന്ത്രം. s. The rope and bucket of a well or any machine for raising water. കിണററിൽനിന്നു വെള്ളം കോരുവാനുള്ള യന്ത്രം.

ഘട്ടദേയം. s. Toll, duty, customs or taxes levied at ferries and passes. ചുങ്കം, കടവുകൂലി

ഘട്ടന. s. 1. Going, moving നടപ്പു. 2. covering. മൂടി. 3. beating, flogging. അടി.

ഘട്ടം. s. 1. A 'Ghat', landing place, or quay, steps on the river side leading to the water's edge. കടവു. 2. a custom house. ചുങ്കസ്ഥലം.

ഘട്ടി. s. 1. A small or inferior landing place, private stairs. ചെറിയ കടവു. 2. firmness, hardness. solidity, massiveness. കനം. 3. ability, cleverness, സാമൎത്ഥ്യം. 4. interj, O brave, bravo.

ഘടപ്രയക്കാരൻ. s. An herald. a panegyrist.

ഘടപ്രം. s. A declaration or order, issued

out by a king to give notice to his subjects of such matters as he thinks. fit. ഘടന്ത്രം കൂറുന്നു, ഘടന്ത്രം ചൊല്ലുന്നു. To proclaim, to declare.

ഘണംഘണ. ind. The tinkling or ringing of bells.

ഘണ്ട. s. 1. A plant. വെൺപാതിരി. 2. a bell, also a plate of iron or mixed metal struck as a bell. നാക്കമണി.

ഘണ്ടാപഥം. s. A chief road through a village, a highway. രാജവഴി.

ഘണ്ടാപാടലി. s. A plant, commonly called by the similar name, 'Ghantaparali.' വെൺപാതിരി.

ഘണ്ടാരവ. s. Crotolaria of various kinds. കിലുക്കാമ്പുട്ടിൽ, തന്തലകൊട്ടി.

ഘണ്ടാരവം. s, The sound of bells. മണിനാദം.

ഘനകഫം. s. Hail. ആലിപ്പഴം.

ഘനജംബാളം. s. A quantity of mire, a slough. വളരെച്ചെറുള്ള സ്ഥലം.

ഘനജ്വാല. s. Lightning, a flash of lightning. മിന്നൽ.

ഘനത. s. Greatness, glory, nobility. മഹത്വം.

ഘനപാഷണ്ഡം. s. A peacock. മയിൽ.

ഘനം. s. 1. Honour. ബഹുമാനം. 2. a cymbal, bell, or 'gong,' &c., any brazen or composite metallic instrument which is struck as a clock, &c. മണി. ചേങ്ങില. 3. a mode of dancing, neither quick nor slow. നാട്യഭേദം. 4. a cloud. മേഘം. 5. extension, diffusion. നിബിഡം. 6. hardness, solidity, substance, matter. കനം. 7. an iron club. മുൾതടി. 8. a fragrant grass, 'Cyperus rotundus.' മുത്തങ്ങാ. adj. 1. Honorable, great, noble, important. 2. material. solid, heavy. 3. course. 4. hard, firm. 5. fortunate, auspicious. 6. permanent, eternal.

ഘനരസം. s. 1. Water. വെള്ളം. 2. camphor. പച്ചക്കർപ്പൂരം. 3. extract, decoction, &c. കഷായം.

ഘനരുചി. s. Lightning. മിന്നൽ.

ഘനസാരം. s. 1. Camphor. പച്ചക്കർപ്പൂരം. 2. water. വെള്ളം.

ഘനാഘനൻ. s. A name of INDRA. ഇന്ദ്രൻ.

ഘനാഘനം. s. 1. A rain cloud. കാർമേഘം. 2. a vicious elephant or one in rut. മദയാന. adj. 1. Mischievous. 2. cruel.

ഘനാശ്രയം. s. Æther, the atmosphere, or heaven. ആകാശം.

ഘനിക്കുന്നു, ച്ചു, പ്പാൻ. v. a. To multiply. പെരുക്കുന്നു.

ഘനോപലം. s. Hail. ആലിപ്പഴം.

ഘർമ്മം. s. 1. Heat. ഉഷ്ണം. 2. the hot season. ഉഷ്ണകാലം. 3. sunshine. വെയിൽ. 4. sweat, perspiration. വിയർപ്പ്.

ഘർമ്മാതപം. s. Great heat. ഉഷ്ണമുള്ള വെയിൽ.

ഘർഷണം. s. Grinding, pounding.

ഘസി. s. Food, victuals. ആഹാരം.

ഘസ്മരൻ s. A glutton, a voracious man. അതിഭക്ഷകൻ.

ഘസ്രം. s. A day. പകൽ.

ഘാട. s The nape or back of the neck. പിടലി.

ഘാടിക. s. The nape or back of the neck. പിടലി.

ഘാണ്ടികൻ. s. A bard who sings in Chorus, but especially in honour of the gods and rings a bell in presence of their images. മണിയടിക്കുന്നവൻ.

ഘാണ്ടികാൎത്ഥകൻ. s. A bell ringer. മണിയടിക്കുന്നവൻ.

ഘാതകൻ. s. A murderer, maimer, &c. കൊല്ലുന്നവൻ.

ഘാതനം. s. Killing, slaughter. കൊല.

ഘാതം. s. 1. Killing, murder, slaughter. കൊല. 2. a blow, a stroke. അടി. 3. a weapon. ആയുധം.

ഘാതി. s. 1. Catching or killing birds, fowling. 2. killing in general. കൊല്ലുക, ഉപദ്രവിക്കുക.

ഘാതുകം, &c. adj. 1. Mischievous, hurtful. 2. cruel, savage, violent, ferocious. ക്രൂരമായുള്ള.

ഘാസം. s. Meadow or pasture grass. പൈപ്പുല്ല്, വയറ.

ഘാസി. s. Fire or its deity. അഗ്നി.

ഘാസുന്നു, സി, വാൻ. v. a. To eat, to devour. ഭക്ഷിക്കുന്നു,

ഘുടം, or ഘുടി. s. The ancle. നരിയാണി.

ഘുടിക. s. 1. The ancle. നരിയാണി. 2. a wreath, a string of beads, a rosary. ജപമാല. 3. a pill. ഗുളിക.

ഘുണം. s. An insect that is found in timber. മരം തുളക്കുന്ന വണ്ട്, ഉറവൻ.

ഘുണ്ഡം. s. 1. The ancle. കണങ്കാൽ. 2. a large black bee. വണ്ട്.

ഘുഷ്ടം. s. Speaking loud, making a great noise. ഉച്ചശബ്ദം.

ഘുസൃണം. s. Saffron. മഞ്ഞൾ.

ഘൂകം. s. An owl. മൂങ്ങാ.

ഘൂർണ്ണനം. s. Turning round, whirling, rolling,&c. ചുഴൽച്ച. ഘൂർണ്ണനം ചെയ്യുന്നു. To turn round. ചുഴിയുന്നു, ചുഴിക്കുന്നു.

ഘൂർണ്ണം s. Turning round, whirling, rolling. ചുഴൽച്ച.

ഘൂർണ്ണിതം, &c. adj. Rolling. turning, as in sleep, &c. ചുഴലപ്പെട്ട, തിരിയുന്ന.

ഘൃണ. s. 1. Favour, compassion, tenderness, pity. കരുണ, ദയ. 2. reproach, blame censure. നിന്ദ.

ഘൃണാകരൻ. s. A merciful, compassionate man. കരുണയുള്ളവൻ.

ഘൃണി. s. A ray of the sun or moon. രശ്മി.

ഘൃതകുമാരി. s. The aloe, 'Aloe perfoliata.' കററാർവാഴ.

ഘൃതം. s. 'Ghee', or clarified butter. നെയ്യ്.

ഘൃതോദം. s. 'Ghee', or clarified butter. നെയ്യ്.

ഘൃഷ്ടി. s. 1. A plant commonly 'Varahacranti, Lycopodium imbricatum.' (Rox.) ബ്രഹ്മി. 2. grinding. pounding പൊടിക്കുക. 3. a ray of the sun or moon. രശ്മി. 4. a hog പന്നി.

ഘോടകം. s. A horse. കുതിര.

ഘോടം. s. A horse. കുതിര.

ഘോണ. 1. The nose. മൂക്ക്. 2. the nose or nostrils of a horse. കുതിരയുടെ മൂക്ക്.

ഘോണി. s. A hog. പന്നി.

ഘോണ്ട. s. 1. The betel-nut tree, 'Areca faufel' or 'catechu'. കമുക്. 2. the jujube, 'Zizyphus jujuba'. ഇലന്ത.

ഘോരദർശനം. adj. Terrific, of horrid or frightful appearance.

ഘോരം. s. 1. Horror, horribleness, frightfulness. 2. fierceness, ferocity. adj. 1. Frightful, horrible, terrific. 2. fierce.

ഘോഷകം. s. 'Ghosha', described as a creeping plant, and bearing white or yellow flowers. പീരം.

ഘോഷണം. s. Speaking loud, making a great noise. ഉച്ചത്തിൽ ശബ്ദിക്കുക.

ഘോഷണ. s. Speaking loud, making a great noise. ഉച്ചത്തിൽ ശബ്ദിക്കുക.

ഘോഷം. s. 1. A station of herdsmen ഇടയർകുടി. 2. sound. ശബ്ദം. 3. an aspirated or full sound, aspiration. 4. making a great noise. 5. pomp. parade, show. 6. a creeping plant. see ഘോഷകം.

ഘോഷയാത്ര. s. A procession accompanied with a great noise.

ഘോഷവതി. s. A viol, a lute, a 'Vena'. വീണ.

ഘോഷാരവം. s. The noise of a great multitude.

ഘോഷാക്ഷരം. s. An aspirated letter as ഘ, ഝ, ഢ, ധ, ഭ.

ഘോഷിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To sound, to make a loud noise. 2. to sound as low thunder. 3. to aspirate. 4. to celebrate, to make a show.

ഘോഷിപ്പ്. s. 1. Making a loud or great noise. 2. stoutness.

ഘ്രാണതർപ്പണം. s. Fragrance, odour. സുഗന്ധം.

ഘ്രാണനം. s. 1. The act of smelling. മണക്കുക. 2. a fragrance, a perfume സുഗന്ധം.

ഘ്രാണം. s. 1, Smell, smelling. മണക്കുക, മുകളുക. 2. scent, odour. ഗന്ധം. 3. the nose. മൂക്ക്.

ഘ്രാണിക്കുന്നു, ച്ചു, പ്പാൻ. v. n. To smell, to receive smell. മണക്കുന്നു, മുകരുന്നു.

ഘ്രാണേന്ദ്രിയം. s. 1. The sense of smelling. 2. the nose. മൂക്ക്.

ഘ്രാതം. adj. Scented, smelled. മണക്കപ്പെട്ടത്.

# ങ

ങ. The fifth consonant in the Malayalim alphabet, but no word in the language commences with it.

# ച

ച. The sixth consonant in the Malayalam alphabet, and the first of the second or palatial class, having the sound of 'Ch' in 'Church'.

ച. ind. A particle and conjunction copulative or disjunctive, corresponding to. 1. And. 2. also. 3. moreover. 4. mutually. 5. equally. 6. otherwise. 7. for, on account of. 8. but, &c. 9. an expletive.

ചകലാസ്സ°. s. Europe woollen cloth of any colour.

ചകാരം. s. The name of the letter ച.

ചകിണി. s. The inner fibres of a jack fruit except the kernel and pulp.

ചകിതം. adj. Timid, fearful. ഭയപ്പെട്ട, ഭയമുള്ള.

ചകിരി. s. The fibres of the husk of the cocoa-nut of which rope or 'Cayar' is made.

ചകിരിക്കണ്ണി. s. A potter's wheel.

ചകിരിക്കയർ. s. Rope made of the fibres of the cocoa-nut.

ചകതി. s. Deceit, fraud. ചതിവു°.

ചകോരകം, ചകോരം. s. 1. The bartavelle or Greek partridge, 'Perdix rufa', a bird appearing at moon-light or in the night. 2. a name of a red and black bird. ഉപ്പൻ.

ചക്ക°. s. 1. An oil press or mill. 3. a sugar mill. 3. a wine press.

ചക്ക. s. 1. Jack fruit, 'Artocarpus'. 2. a pineapple. 3. the fruit of the 'Anjeli' tree. 4. a sign or motion of contempt, or insult made with the hands. ചക്കകാട്ടുന്നു. To make such a motion of insult.

ചക്കപ്രഥമൻ. s. A kind of condiment made with jack fruit, &c.

ചക്കമുല്ല. s. A large kind of creeper bearing white and fragrant flowers, a kind of jasmine, 'Cortnera raremosa, or Banisteria Benalensis.'

ചക്കമുള്ളു°. s. The rough or thorny rind of the jack fruit.

ചക്കമുള്ളൻ. s. A kind of bracelet the outer part of which is made rough like the rough rind of the jack fruit.

ചക്കര. s. Chackara or coarse sugar made from the toddy of the cocoa-nut and palmira trees.

ചക്കരക്കള്ളു°. s. Toddy from which 'Chackara' is made. it is generally drawn from the trees in a vessel rubbed on the inside with 'chunam' or lime, and considered not intoxicating.

ചക്കരക്കള്ളൻ. s. A species of red ant which infests sugar but does not sting.

ചക്കരക്കുമ്മട്ടി. s. The water melon, 'Cucurbita Citruelus.

ചക്കരപ്പാവു°. s. Raw sugar, the inspisated juice of the sugar-cane, sirup.

ചക്കരപ്പുകയില, s. Tobacco prepared for smoking.

ചക്കാട്ടു°. s. The act of pressing out oil, the juice of the sugar-cane, &c., working an oil-press, &c. ചക്കാട്ടുന്നു. To work an oil mill, sugar-mill, or press.

ചക്കാൻ. s. One whose profession is to work at an oil-press or mill, an oil presser. ചക്കാത്തി. The wife of an oil-presser.

ചക്കാല. s. 1. A place or shed where an oil mill, &c. is erected. an oil-presser.

ചക്കി. s. 1. A female cat. 2. a proper name.

ചക്കിപ്പൂച്ച. s. A female cat. കണ്ടൻപൂച്ച. A tom cat.

ചക്കിലിയൻ s. A shoe-maker.

ചക്കകൈക്കാക്ക°. s. A piece of wood forming part of the oil mill, and fixed on the top of the pestle or press-wood.

ചക്കതോക്ക°. s. A. mortar-piece used for throwing bomb shells.

ചക്കപാര. s. An instrument used for taking oil-cake out of the mill or press.

ചക്കപുര. s. A house or shed erected for an oil-mill.

ചക്കമുക്കി. s. A steel used to strike fire with.

ചക്കമ്മാട്ടു°. s. A house or shed erected for a sugar-mill.

ചക്കരൽ. s. The mortar of an oil-mill.

ചക്കവരി. s. Tax levied on oil-mills.

ചക്കവെടി. s. 1. A mortar-piece for throwing shells or bombs. 2. the firing or discharging shells.

ചക്കഴക്ക°. s. An allowance of oil which the oil-man gets besides his hire.

ചക്രകാരകം. s. A kind of perfume. പുലിച്ചുവടി.

ചക്രജീവകൻ. s. A potter. കുശവൻ.

ചക്രദീപട്ടി s. A circular flambeau.

ചക്രധരൻ. s. A name of VISHNU; see ചക്രപാണി.

ചക്രപാണി. s A name of VISHNU, who is represented as holding a discus in one hand. വിഷ്ണു.

ചക്രപാദം s. A carriage. വണ്ടി.

ചക്രപ്പത്തായം. s. A water-wheel or paddle box.

ചക്രബാണം. s. A rocket, which turns like a wheel.

ചക്രഭേദിനി. s. Night. രാത്രി.

ചക്രമർദ്ദകം. s. Cassia tora. തകര.

ചക്രം. s. 1. The ruddy or Brahmany goose, 'Anas casarca'. 2. a realm or region. രാജ്യം. 3. a multitude, a heap. കൂട്ടം. 4. a wheel. വണ്ടി. 5. a potter's wheel. ചകിരിക്കണ്ണി. 6. an oil-mill, &c. ചക്ക്. 7. a discus, or sharp circular missible weapon. ഒരു ആയുധം. 8. a whirlpool നീർച്ചുഴിവു്. 9. a province, a number of villages. ദേശം. 10. a form of military array, a circular position. അണിഭേദം. 11. a particular astrological or mystical figure. ജ്യോതിഷക്കാരും, മന്ത്രവാദികളും വരയ്ക്കുന്നതു്. 12. an anatomical division or portion of the body; six of these portions or 'Chacras' are enumerated; viz. the pubis, the navel, the end of the ensoid cartilage, or pit of the stomach, the root of the nose, the hollow between the frontal sinuses, and the union of the frontal and cronal sutures. ശരീരത്തിലെ ചുഴി. 13. an ancient coin of variable value. 14. a small silver coin used in the kingdom of Travancore. 15. a circle. 16. a Cycle or round of time, the course of life. 17. the earth. 18. an orb or sphere. 19. a water wheel. 20. the circular motion of the planets. രാശികളുടെ ചതി. 21. the spectacle form on the head of the Cobra Cappel. 22. a quarter, a region. ദിക്ക്

ചക്രംചവിട്ടു്. s. Working or treading a water wheel in paddy fields. ചക്രംചവിട്ടുന്നു. To work a water wheel.

ചക്രംതിരിക്കുന്നു, ച്ചു, പ്പാൻ. v. a. To turn round, as a wheel.

ചക്രംതിരിപ്പു്. s. 1. The act of turning any thing round. 2. turning round, whirling or rotatory motion.

ചക്രംതിരിയുന്നു, ഞ്ഞു, വാൻ. v. n. To turn or whirl round, to revolve.

ചക്രയാനം. s. Any wheel carriage. വണ്ടി.

ചക്രരേഖ. s. A mark on the hand.

ചക്രല. s. A plant, 'Killinga monocephala.' പെരുങ്കോര.

ചക്രവണ്ടി. s. The axletree of a water wheel.

ചക്രവർത്തി s. An emperor, a sovereign of the world, the ruler of a 'Chacra,' or country described as extending from sea to sea. മഹാരാജാവു്.

ചക്രവർത്തിനി s. A fragrant plant, commonly 'Chacawat'. വെങ്കച്ചോലം.

ചക്രവളയം. s. The form of a circle.

ചക്രവാകം. s. The ruddy goose, commonly called the Brahmany goose, 'Anas casarca.'

ചക്രവാളം. s. 1. A range of mountains supposed to encircle the earth, and to be the limit of light and darkness. പർവതകൂട്ടം. 2. the sensible horison.

ചക്രശ്വാസം. s. A dying breath. ചക്രശ്വാസം വലിക്കുന്നു. To draw the dying or last breath.

ചക്രസംജ്ഞം. s. Tin. വെള്ളീയം.

ചക്രാകാരം. s. 1. The figure of a circle. 2. turning round, whirling or rotatory motion.

ചക്രാംഗം. s. A kind of swan. അന്നം. 2. a carriage. രഥം.

ചക്രാംഗി. s. 1. A drug. കടുകി. 2. a goose.

ചക്രി. s. 1. A title of VISHNU. വിഷ്ണു. 2. a potter. കുശവൻ. 3. the ruddy goose. 4. a snake. സർപ്പം. 5. an informer. ദുഷ്പുരുഷൻ. 6. an oil-man. ചക്കാൻ. 7. an emperor. മഹാരാജാവു്.

ചക്രീവാൻ. s. 1. An ass. കഴുത. 2. the name of a king. ഒരു രാജാവിന്റെ പേർ.

ചങ്കൻ s. The name of a fish.

ചങ്കിടി. s. Singing together. ചങ്കിടിപാടുന്നു. To sing together.

ചങ്കിടിക്കാരൻ. s. An assistant singer.

ചങ്കുരം s. A car, a carriage,, വണ്ടി; any vehicle. ചാടു്.

ചംക്രമണം. s. Going, proceeding, going quickly, or diligently. നടപ്പു്.

ചംഗം. adj. 1. Handsome, beautiful. ചന്തമുള്ള. 2. dexterous, clever. സാമർത്ഥ്യമുള്ള.

ചങ്ങല. s. A chain, fetters, or irons. ചങ്ങലയിടുന്നു. To fetter, to put in irons or chains.

ചങ്ങലംപിരണ്ട. s. A medicinal plant, a creeping plant; a species of sun flower. വജ്രവള്ളി.

ചങ്ങലവട്ടക. s. A brass lamp.

ചങ്ങലവിളക്ക്. s. A brass lamp.

ചങ്ങാടം. s. 1. A raft, a float of timber. 2. a ferry consisting of two boats fastened together on which a plat-form is placed to convey horses, &c. over a river.

ചങ്ങാതം. s. 1. Favourable or privileged rent of land granted to persons liable to be called out for occasional work or service. ചങ്ങാതംകൊടുക്കുന്നു To grant this privilege. 2. friendship, familiarity ചങ്ങാതം കൂടുന്നു. To be in friendship, to unite together in friendship.

ചങ്ങാതി. s. Mas. & fem. A friend, a companion, a comrade.

ചങ്ങാതിത്വം. s. Friendship, fellowship, familiarity.

ചങ്ങാളൻ. s. See ചങ്ങാതി.

ചഞ്ചരീകം. s. A large black bee. വണ്ട്.

ചഞ്ചല. s. 1. Lightning. മിന്നൽ. 2. a fickle woman.

ചഞ്ചലത. s. 1. Trembling, tremor, shaking, motion.2. fickleness, inconstancy, instability, unsteadiness. 3. perplexity, agitation, perturbation,trouble; uneasiness. ഇളക്കം.

ചഞ്ചലം, &c adj. 1. Fickle, inconstant, unsteady, unstable, trembling, shaking, moving. 2. uneasy, wavering, fluctuating.

ചഞ്ചലപ്പെടുത്തുന്നു, ത്തി, വാൻ. v. a. 1. To affect with perturbation, to perplex. 2. to actuate, to move. ഇളക്കുന്നു.

ചഞ്ചലപ്പെടുന്നു, ട്ടു, വാൻ. v. n. To be or become agitated or troubled in mind, to be perplexed. ഇളകുന്നു.

ചഞ്ചലബുദ്ധി. s. 1. A wavering or unsteady mind. 2. insanity.

ചഞ്ചലാക്ഷി. s. A beautiful woman. സുന്ദരി.

ചഞ്ചലിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To shake, to tremble, to be agaitated, to be troubled in mind. 2. to be irresolute, to be fluctuating, to be fickle.

ചഞ്ചളീകം s. A large black bee. വണ്ട്.

ചഞ്ചു s. 1. The bill or beak of a bird. കൊക്ക്. 2. the castor oil plant. ആവണക്ക്.

ചഞ്ചുപുടം s. The inside of a bird's beak. കൊക്കിനകം.

ചഞ്ചുസൂചി. s. The tailor bird. ഒരുവക പക്ഷി.

ചഞ്ചൂ. s, The bill or beak of a bird, കൊക്ക്

ചടക. s. 1. A hen sparrow. ഊർക്കുരികിൽ പ്പിട. 2. the root of long. pepper. തിപ്പലി വേര്.

ചടകം. i. A sparrow. ഊർകുരികിൽ.

ചടകാശിലം. s The root of long pepper. തിപ്പലിവേര്.

ചടക്കം. s. 1. An obstruction, impediment. 2. obstinacy, stubbornness, persistency, inflexibility. ചടക്കംപിടിക്കുന്നു. 1. To obstruct, to impede. 2, to be determined, to persist, to be inflexible.

ചടന്ത്. s. Lameness.

ചടന്തൻ. s. A cripple, one who is lame.

ചടന്തുകാൽ. s. A lame leg.

ചടന്തുകാലൻ. s. See ചടന്തൻ.

ചടന്തുന്നു, ന്തി, വാൻ. v. n. To hobble, to limp, to walk lame

ചടപ്പ്. s. Leanness, thinness growing thin.

ചടവ്. s. Leanness, thinness.

ചടു s. 1. The belly. ഉദരം. 2. kind and agreeable discourse ഇഷ്ടവാക്ക്.

ചടുപിടെ. ind. Very quickly. hastily, instantly, suddenly.

ചടുല. s. 1. Lightning. മിന്നൽ. 2. a beautiful woman. സുന്ദരി.

ചടുലം. adj. 1. Tremulous, trembling, agitated. ഇളക്കമുള്ള. 2. beautiful. സുന്ദരം.

ചടുലാക്ഷി. s. A beautiful woman. സുന്ദരി.

ചടയ്ക്കുന്നു, ച്ചു, പ്പാൻ. v. n. To grow thin, lean.

ചട്ട്. s. Lameness.

ചട്ട. s. 1. A jacket, or coat. 2. the stock of a gun. 3. an English gun.

ചട്ടക്കട്ടിൽ. s. A coat having a moveable frame.

ചട്ടക്കാരൻ. s. One who dresses like a European or who wears a close vest or jacket.

ചട്ടൻ, s. A cripple, a lame man.

ചട്ടപ്പാത്തി. s. The stock of a gun.

ചട്ടമഴിക്കുന്നു, ച്ചു പ്പാൻ. v. a. To break or transgress any order, rule, regulation, &c.

ചട്ടമറിച്ചുകെട്ടുന്നു, ട്ടി, വാൻ. v. a. To tie the arms behind.

ചട്ടമാകുന്നു, യി, വാൻ. v. n. To be ready, to be prepared.

ചട്ടമാക്കുന്നു, ക്കി, വാൻ. v. a. 1. To prepare, to make ready. 2. to regulate, to order.

ചട്ടമായിട്ട്. adv. In good order, orderly, according to rule, properly, handsomely. regularly.

ചട്ടമിടുന്നു, ട്ടു, വാൻ. v. a. 1. To write a copy for scholars to copy. 2. to lay down a rule, system, &c. 3. to frame.

ചട്ടം. s. 1. A regulation, rule or law, direction, management; custom 2. plan, a system. 3. a form 4. a frame of wood for a window, door, cot, picture, &c. &c.; a border of a table, a ledge. 5. condition. 6. dispensation regularity. 7. neatness, fineness. 8. a copy to write by. 9. the ventricle of the civet cat where the musk is formed. 10. season, opportunity. 11. a flat ruler.

ചട്ടംകൂട്ടുന്നു, ട്ടി, വാൻ. v. a. To make or join a frame.

ചട്ടംകെട്ടുന്നു, ട്ടി, വാൻ. v. a. 1. To prepare, to order, to arrange, to make arrangement. 2. to fix or lay down a rule or system. 3. to establish a law.

ചട്ടംവരയുന്നു, ച്ചു, പ്പാൻ. v. a. 1. To rule. 2. to write a copy. 3. to learn.

ചട്ടംവെയ്ക്കുന്നു, ച്ചു പ്പാൻ. v. a. To fix or lay down a rule, to legislate, to regulate.

ചട്ടവട്ടം. s. 1. A system, order, regulation. 2. state, condition, circumstances,

ചട്ടവാൾ. s. A saw fixed in a frame.

ചട്ടി. s. 1. An earthen pot, with a broad mouth, a "chattee." 2. a pan. 3. a shallow cup or dish.

ചട്ടിക്കലം. s. A pan, a frying pan.

ചട്ടിണി. s. See ചമ്മന്തി.

ചട്ടിത്തല. s. A big head, a jolthead.

ചട്ടിത്തലയൻ. s. One who has a big head.

ചട്ടിപ്പണം. s. Tax on distillation of toddy or arrack.

ചട്ടുകപ്രായം. ind. Moveable, bit. as a spoon is moved by others.

ചട്ടുകം. s. A kind of flat spoon used to stir any thing. when boiling or frying.

ചട്ടുകാൽ. s. A lame leg.

ചട്ടുകാലൻ. s. A cripple, a lame man.

ചട്ടുകാലി. s. A female cripple, a lame woman.

ചണം. adj. In composition' skilled, clever. സാമൎത്ഥ്യമുള്ള.

ചണം. s. Indian hemp, flax. 'Crotolaria juncea'. (Lin.)

ചണക. s. Linseed. ചെറുചണം.

ചണകം. s. The thick pea, 'Cicer arietinum,' commonly called Bengal gram. കടല.

ചണനാര് or ചണനൂൽ. s. Hemp, pack-thread, twine, hempen cord.

ചണ്ട്. s. Chaff empty ears of corn.

ചണ്ടി. s. 1. An obstinate, stubborn, very lazy fellow. 2. an aquatic plant. 3. what remains of the sugarcane after the juice has been pressed out. 4. chaff, straw.

ചണ്ടിത്തരം. s. 1. Unwillingness, reluctancy, stubbornness, obstinacy. 2. filthiness. ചണ്ടിത്തരം പറയുന്നു. To show unwillingness, obstinacy, stubbornness, &c.

ചണ്ടിത്വം. s. See ചണ്ടിത്തരം.

ചണ്ഡ. s. 1. A perfume. കാട്ടുകച്ചോലം. 2. a kind of grass, 'Andropogon aciculatum.' 3. a kind of wild yam. കാട്ടുകിഴങ്ങ്. 4. a name of the Goddess 'Durga.' ദുൎഗ്ഗ.

ചണ്ഡത. s. Rage, great passion, passionateness. കടുങ്കോപം. Warmth of temper.

ചണ്ഡൻ. s. 1. One who is very passionate, violent, fiery, hot warm. കടുങ്കോപി. 2. the regent of death. യമൻ. 3. a 'Daitya,' a demon. ദൈത്യൻ.

ചണ്ഡം. s. 1. Passion, wrath കോപം. 2. violence, warmth heat. ക്രൂരത. 3. the part of the body including the loins, and part of the thighs.

ചണ്ഡാതകം. s. A short petticoat, worn either by men or women. .ചട്ട.

ചണ്ഡാതം. s. The sweet-scented oleander, 'Nerium odorum. കണവീരം.

ചണ്ഡാംശു. s. The sun. ആദിത്യൻ.

ചണ്ഡാലൻ. s. 1. An outcast, a 'Chandala,' a man of the lowest caste of the mixed tribes. One born from a 'Sudra' father and a Brahman mother. ബ്രാഹ്മണസ്ത്രീയിൽ ശൂദ്രനുല്പാദിച്ച പുത്രൻ. 2. a scavenger. 3. a base or low person, a pariah, a rogue.

ചണ്ഡാലവല്ലകി. s. A common or vulgar lute. കിന്നരം.

ചണ്ഡാലി. s. 1 A low, or base woman. 2. the wife of a 'Chandala.' 3. an angry woman a scold.

ചണ്ഡാലിക. s. 1. A common lute, കിന്നരം. 2. the wife of a 'chandala'.

ചണ്ഡിക. s. 1. A name of the Goddess 'Durga'. ദുൎഗ്ഗ 2. Cali. കാളി. 3. 'Parwati'. പാൎവ്വതി. 4. an angry woman. കോപമുള്ളവൾ.

ചണ്ഡി. s. 1. A passionate or angry woman. കോപമുള്ളവൾ. 2. a mischievous or furious woman. ക്രൂരതയുള്ളവൾ. 3. 'Durga.' ദുൎഗ്ഗ.

ചണ്ഡീശൻ. s. A name of SIVA. ശിവൻ.

ചണ്ണ. s. A kind of grass. See ചോരപുഷ്പി.

ചണ്ണക്കൂവ. s. A plant, a kind of Costus, 'Costus speciosus.'

ചണ്ണപ്പായൽ. s. An aquatic plant.

ചണ്ണുന്നു, ണ്ണി, വാൻ. v. a. To eat greedily.

ചത. s. The act of crushing, bruising, beating.

ചതകത്തി. s A bruising or crushing instrument, used by persons who are without teeth to crush their betel-nut.

ചതകുപ്പ. s. Dill seed, a sort of fennel, 'Anethum graveolens or sowa.'

ചതച്ചിൽ. s. The act of crushing, or bruising,

ചതപ്പ്. s. The act of bruising or crushing.

ചതയം. s. The 24th Asterism or constellation in Hindu astrology.

ചതയുന്നു, ഞ്ഞു, വാൻ. v. n. To be crushed, to be bruised, to be squashed.

ചതവ്. s. The state of being crushed, a bruise.

ചതസ്രം. adj. Four (numeral) 4.

ചതി, s. Deceit, cheating, treachery, ambush, snare.

ചതിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To deceive, to cheat, to betray, to bewray. 2. to entrap, to lay snares.

ചതിയൻ s. A deceiver, a cheat, an impostor, a treacherous person.

ചതിര. adj. Cheap, of a good or small price.

ചതിവ്. s. Deceit, cheating, treachery.

ചതുക്ക്. s. 1. A bruise, a crush, spoken of metal vessels, jewels, &c. 2. lameness.

ചതുക്കുന്നു, ക്കി, വാൻ. v. a. 1. To bruise, to crush 2. to walk lame, to be lame.

ചതുരക്കള്ളി. s The milk hedge plant, the twisted spurge, 'Euphorbia tirucalli or antiquorum'

ചതുരംഗക്കരു. s. A chessman.

ചതുരംഗഖണ്ഡം. s. A square of a chessboard.

ചതുരംഗപ്പട. s. 1. Playing at chess. 2. an Indian army composed of four kinds of forces.

ചതുരംഗപ്പടം. s. The chess-board.

ചതുരംഗപ്പലക. s. The chess-board.

ചതുരംഗപ്പോര്. s Playing at chess. ചതുരംഗം പൊരുതുന്നു. To play at chess.

ചതുരംഗബലം. s. The four kinds of Indian troops composing an army, viz. infantry, cavalry, elephants, and war chariots.

ചതുരംഗം. s. 1 Chess, a game of chess. 2. an army consisting of four kinds of forces. See ചതുരംഗസേന.

ചതുരംഗയുക്തി. s. A stratagem at chess.

ചതുരംഗസേന s. An Indian army consisting of four kinds of forces, viz. elephants, war chariots, cavalry, and infantry, ആന, തേർ, കുതിര, കാലാൾ, കൂടിയ സൈന്യം.

ചതുരംഗിണി. s. See the preceding.

ചതുരംഗുലം s. 1. A kind of cassia, 'Cassia fistula.' കൊന്നവൃക്ഷം. 2. a hand breadth, the width of four fingers. നാലുവിരൽ.

ചതുരത. s. Dexterity, skilfulness, ingenuity, cleverness. സാമൎത്ഥ്യം.

ചതുരൻ. s. A dexterous, skilful, ingenious, learned, clever man. സമൎത്ഥൻ.

ചതുരന്തം. s. A palankeen. പല്ലക്ക്.

ചതുരന്തയാനം. s. A palankeen. പല്ലക്ക്.

ചതുരബ്ദം. s. A cow four years old. നാലു വയസ്സചെന്ന പശു.

ചതുരമാക്കുന്നു, ക്കി, വാൻ, v. a. To square, to form with right angles, to reduce to a square.

ചതുരമായിരിക്കുന്നു, ന്നു, പ്പാൻ. v. n. To be four square or quadrangular.

ചതുരം. adj. 1. Square quadrangular. 2. dexterous, clever. സാമൎത്ഥ്യമുള്ള.

ചതുരശ്രം. adj. Square, four-cornered, quadrangular. നാല്ചതുരം.

ചതുരാനനൻ. s. A name of BRAHMA. ബ്രഹ്മാവ്.

ചതുരാശ്രമം. s. The four kinds of state or condition of life among the Brahmans; viz. 1. The student. 2. the householder. 3. the anchorite, and, 4. the ascetic. See ആശ്രമം.

ചതുരുപായം. s. The four means or expedients for obtaining success against an enemy; viz. 1. 'Conciliation.' സാമം. 2. 'presents or gifts.' ദാനം. 3. 'creating dissension.' ഭേദം. 4. 'chastisement, punishment.' ദണ്ഡം.

ചതുൎവ്വൎഗ്ഗം. s. The aggregate of four objects of human pursuits; viz. virtue, love, wealth and final beatitude.

ചതുൎത്ഥം, &c. adj. Fourth. നാലാമത്തെ.

ചതുൎത്ഥി. s. 1. The dative case in grammar. 2. the fourth day after the new or full moon.

ചതുൎദന്തം. s. INDRA's elephant. ഇന്ദ്രഗജം.

ചതുൎദശ. &c adj. 1. Fourteen. പതിനാലു°. 2. fourteenth. പതിനാലാമത്തെ.

ചതുൎദ്ദശി. s. The fourteenth lunar day, calculated either from the new or full moon.

ചതുൎവ്വൎഗ്ഗം. s. The aggregate of four objects of human wishes, viz. virtue, love, wealth, and final beatitude.

ചതുൎഭുജൻ. s. A name of VISHNU, because he is represented as having four hands. വിഷ്ണു.

ചതുൎമ്മുഖൻ. s. A mane of BRAHMA. ബ്രഹ്മാവു°.

ചതുൎവ്വൎഗ്ഗം. s. See ചതുൎവ്വൎഗ്ഗം.

ചതുൎവ്വൎണ്ണം. s. The four tribes, viz. 1. The 'Brahman.' ബ്രാഹ്മണൻ. 2. the 'Cshatriya.' ക്ഷത്രിയൻ. 3. the 'Vaisya.' വൈശ്യൻ. 4. 'Sudra.' ശൂദ്രൻ.

ചതുൎവ്വിധം. adj. Four kinds or sorts. നാലു പ്രകാരം.

ചതുൎവ്വേദം s. The four Hindu 'Vedas.' 1. The 'Rik.' ഋക്ക°. 2. the 'Yajur.' യജുസ°. 3. the 'Sama.' സാമം. 4. the 'Atharwana.' അഥൎവ്വണം.

ചതുൎഹായണി. s. See ചതുരബ്ദ.

ചതുശ്ശതം. adj. Four hundred. 400.

ചതുശ്ശാലം. s. A quadrangular building, enclosing an open square. 2. a square formed by far houses. നാലുകെട്ടു°.

ചതുഷ്കം & ചതുഷ്ടയം. adj Quadrangular, square. s. 1. The four. 4. 2. a quadrangle, a square.

ചതുഷ്കോണം. s. Four corners, a square.

ചതുഷ്പഥം. s. A place where four roads meet. നാലുവലവഴി.

ചതുഷ്പദം. s. 1, An animal with four legs, a quadruped. നാല്കാലി. 2. verse, the metre of stanzas especially consisting of four Padas' or lines. ശ്ലോകം.

ചതുഷ്പദി. s. A verse consisting of four 'Padas' of lines. ശ്ലോകം.

ചതുഷ്പാത്തു°. s. A quadruped, an animal with four legs. നാല്കാലി മൃഗം.

ചതുഷ്ഷഷ്ടി. s. The number sixty four. 64.

ചതുഷ്ഷഷ്ടികല. s. The 64 arts and sciences of the Hindus. അറുപത്തിനാലു കലാവിദ്യകൾ.

ചതുസ്സമം. s. 1. A square. 2. an unguent of four ingredients, sandal, agallochum, saffron, and musk.

ചതയ്ക്കുന്നു, ച്ചു, പ്പാൻ. v. a. To bruise, to crush, to squash.

ചത്വരം. s. 1. A court yard. മുറ്റം. 2. the enclosed empty space of ground within a native house.

ചത്വാരിംശത്തു°. adj. Forty. നാല്പതു°.

ചത്വാരിംശം. adj. Fortieth. നാല്പതാമതു°.

ചന. ind. A particle, affixed to certain words giving them an indefinite signification, as കദാ, When; കദാചന Some when, at some time; കേചന, Some one.

ചന. s. 1. Pregnancy, as applied to cattle only. 2. half ripe fruit.

ചനച്ചു. s. A smaller branch of a tree, or of an antler.

ചനപ്പു°. s 1. The state of being half ripe. 2. branching out in smaller branches.

ചനപ്പിടിക്കുന്നു, ച്ചു, പ്പാൻ; ചനഏല്ക്കുന്നു, റ്റു, ല്പാൻ. v. n. To become pregnant, spoken of cattle.

ചനചന. ind. Drizzly. ചനചനപെയ്യുന്നു. To drizzle.

ചനയ്ക്കുന്നു, ച്ചു, പ്പാൻ. v. n. 1. To be half ripe, as fruit. 2. to branch out.

ചന്ത. s. A fair, or market, a stated meeting of buyers and sellers.

ചന്തക്കാരൻ. s. A market man, a man who lives in a market place.

ചന്തക്കുരിശു°. s. The market-cross.

ചന്തക്കൂട്ടം. s. Holding a market, a crowd of people in a market-place.

ചന്തദിവസം. s. Market day.

ചന്തനഗരം. s. A market town.

ചന്തമാക്കുന്നു, ക്കി, വാൻ. v. a. To adorn, to beautify; also ചന്തംവരുത്തുന്നു.

ചന്തം. s. Beauty, comeliness, elegance. ചന്തംചാൎത്തുന്നു. (honorific) To have the hair dressed or cut, spoken of kings or great men. adj. Beautiful, handsome, comely, elegant, agreeable.

ചന്തവില. s. Market price.

ചന്തസ്ഥലം. s. A market place, a fair, a bazar.

ചന്തി. s. The seat, the back part, the posteriors.

ചല്ലക്കാരൻ. s. A petty treasurer in a district.

ചല്ലപ്പുര. s. A petty treasury of a district.

ചല്ലം. s. The office of a petty treasurer.

ചന്ദനക്കുട്ട°. s. Scented ointment, an ointment of perfume.

ചന്ദനതൈലം. s. 1. Odoriferous ointment. 2. sandal oil.

ചന്ദന. s. A plant the root of which is used for 'Sarsaparilla, Echites frutescens.' പാൽവള്ളി.

ചന്ദനം. s. Sandal, 'Sirium myrtifolium'; it implies either the tree, the wood, or the unctuous preparations of the wood, held in high estimation as perfumes.

ചന്ദനാചലം. s. The 'Mataya' mountains, part of the south western range of the 'Ghats' in the Indian peninsula, where sandal is produced.

ചന്ദനാദ്രി. s. See the preceding.

ചന്ദ്രകം. s. 1. The eye in a peacock's tail. മയിൽപീലിയുടെ കണ്ണ°. 2. cantharides. പൊൻവണ്ട°.

ചന്ദ്രകാന്തം. s. A fabulous gem, supposed to be formed of the congelation of rays of the moon: the moon gem.

ചന്ദ്രകാവി. s. 1. The colour of the rising moon, a reddish colour, extracted from the flowers of a thistle. 2. a bright red ochre.

ചന്ദ്രകി. s. A peacock. മയിൽ.

ചന്ദ്രകിരണം. s. Lunar rays. നിലാവ°.

ചന്ദ്രക്കല. s. A digit, one sixteenth of the moon's diameter, the phases of the moon.

ചന്ദ്രക്കലാധരൻ. s. The name of SIVA. ശിവൻ.

ചന്ദ്രഗോലിക. s. Moon-light. നിലാവ°.

ചന്ദ്രഗ്രഹണം. s. An eclipse of the moon.

ചന്ദ്രചൂഡൻ. s. The name of SIVA. ശിവൻ.

ചന്ദ്രൻ. s. 1. The moon. 2. gold. സ്വൎണ്ണം. 3. camphor. കർപ്പൂരം. 4. water. വെള്ളം 5. a water lily. ആമ്പൽപൂ. 6. the name of a plant. കമ്പിപ്പാല. 7. a drug. ത്രികോല്പകൊന്ന.

ചന്ദ്രനാഗം. s. A black serpent: the dragon's head, or ascending node in astronomy. രാഹു.

ചന്ദ്രബാല. s. Large cardamoms. ഏലം.

ചന്ദ്രബിംബം. s. The moon's disk.

ചന്ദ്രഭാഗ. s. The name of a river, the 'Chinub' one of the five streams of the 'Punjab'. ഒരു നദിയുടെ പേർ.

ചന്ദ്രമണ്ഡലം. s. 1. The disk of the moon. 2. the moon's orbit. 3. the lunar halo. 4 that part of the human body which begins from the heart and includes the head.

ചന്ദ്രമസ്സ°. s. The moon. ചന്ദ്രൻ.

ചന്ദ്രമൌലി. s. The name of SIVA. ശിവൻ.

ചന്ദ്രരശ്മി. s. The moon's rays.

ചന്ദ്രലേഖ. s. A medicinal plant, 'Conyza' or 'Serraluta anthelmintica.'

ചന്ദ്രവംശം. s. The offspring of 'Chandra' the father of 'Budd'ha', and a title of the royal house of 'Hastinapuri'; of the Pandya and other kings.

ചന്ദ്രവല്ലരി. s. A kind of Asclepias, A. 'Acida.' സോമലത.

ചന്ദ്രശാല. s. 1. An upper room, an apartment on the house-top. നിലാമുറ്റം. 2. moonlight നിലാവ°.

ചന്ദ്രശേഖരൻ. s. A name of SIVA, as bearing a crescent on his head. ശിവൻ

ചന്ദ്രസംജ്ഞം. s. Camphor. പച്ചക്കർപ്പൂരം.

ചന്ദ്രഹാസം. s. 1. A scymitar or sword. വാൾ. 2. the sword of RAVANA or of CUBERA.

ചന്ദ്രാദിത്യന്മാർ. s. plu. The sun and moon.

ചന്ദ്രാലോകം. s. The name of a work on rhetoric.

ചന്ദ്രിക. s. 1. Moon-light, moon-shine. നിലാവ°. 2. large cardamoms. ഏലം.

ചന്ദ്രികാങ്കണം. s. A room on the top of a house. See ചന്ദ്രശാല.

ചന്ദ്രോദയം. s. 1. Moon rise, the rising of the moon. 2. an awning, a cloth or sheet spread over the large open courts of native houses, upon festival occasions.

ചന്ദ്രോപലം. s. The moon gem. ചന്ദ്രകാന്തം.

ചന്നം. s. A small piece of gold, &c.

ചപല. s. 1. The Goddess LACSHMI. ലക്ഷ്മി. 2. lightning. മിന്നൽ. 3. long pepper. തിപ്പലി 4. a whore. വേശ്യ. 5. the tongue. നാവ°.

ചപലത. s. 1. Unsteadiness, fickleness. 2. tremulousness, fearfulness, shaking.

ചപലൻ. s. 1. One who is unsteady, wavering, fickle. 2. one who is fearful, tremulous, agitated, overcome with alarm. 3. one who is inconsiderately criminal. 4. one who is swift, expeditious.

ചപലം, &c. adj. 1. Fickle, uncertain, unsteady. 2. trembling, tremulous, shaking, fearful. 3. quick, swift, expeditious. 4. momentary, instantaneous. 5. violently agitated; overcome with alarm, &c. s. 1. Quicksilver, mercury. രസം. 2. perplexity.

ചവെടം. s. 1. The palm of the hand with the fingers extended. കരതലം, ഉള്ളംകൈ. 2. a slap, a blow. അടി.

ചപ്പ്°. s. 1. Dry leaves. 2. sweepings. 3. smacking, eating with a noise, &c. adj. 1. Worthless, bad. 2. insipid.

ചപ്പങ്ങം.s. Sappan wood, logwood, 'Cæsalpinia Sappan.'

ചപ്പടാച്ചി. s. 1. Coaxing, wheedling, flattering 2. threatening, frightening, menace.

ചപ്പടാച്ചിക്കാരൻ. s. 1. A coaxer, a flatterer. 2. a threatener, menacer.

ചപ്പട്ട. adj. 1. Bad worthless. 2. insipid, void of salt taste. 3. idle, lazy.

ചപ്പൻ. s. A worthless fellow, an idle, lazy, fellow.

ചപ്പൽ. s. 1. The act of chewing, smacking the lips 2. sucking with a noise.

ചപ്പാണി. s. A kind of chicken pox.

ചപ്പില. s. Dried leaves.

ചപ്പുന്നു, പ്പി, വാൻ v. a. To chew, to smack, to suck with a noise, to sip up.

ചപ്രത്തലയൻ. s. A person who wears his hair hanging down over his face.

ചപ്രമഞ്ചം. s. 1. A bedstead ornamented with a canopy. 2. a kind of canopied chair or stage for carrying idols in procession.

ചമത. s. 1. A tree. 2. fuel; wood, grass, &c. so employed.

ചമതക്കോൽ. s. A stem or stick of the preceding tree which young Brahmans carry in their hands.

ചമത്തു°. s. 1. Strength, power, prowess. 2. ability, capability, adequacy.

ചമത്തൻ. s. 1. One who is strong, powerful. 2. able, adequate to, capable.

ചമയം. s. 1. Dress, ornament, investment, equipage, caparison. 2. an ornament of gold, silver, &c. 3. expense allowed for improvement made in the cultivation of land, &c.

ചമയിക്കുന്നു ച്ചു, പ്പാൻ.. v. c. 1 Eo cause to adorn, dress, decorate. 2. to accoutre, to caparison.

ചമയുന്നു, ഞ്ഞു, വാൻ. v. n. 2. To decorate, to dress, to adorn, to accoutre, to caparison, 2 to become 3. to be made, to get ready, or be made ready, to be prepared. 4. to be cooked, dressed. 5. to grow fit for.

ചമരം. s. 1. A kind of deer. 2. a 'Chowri' or long brush most usually made of the tail-hairs of the 'Yar' or 'Bos Grunniens, and employed to whisk off insects, flies, &c.

ചമരികം. s. A species of ebony, 'Bauhinia variegata. മന്താരം.

ചമരിക. s. A kind of deer. ഒരു വക മാൻ.

ചമരിമാൻ. s. See the following.

ചമരി. s. A kind of deer, or rather the 'Bos Grunniens,' erroneously classed by the Hindu writers amongst the deer. ഒരു വക മാൻ.

ചമൽക്കാരം. s. 1. Astonishment, surprize. അത്ഭുതം. 2. dexterity. ചമത്തു°. 3. eloquence, wit ചാതുൎയ്യം. 4. any thing curious, ingenious or extraordinary.

ചമൽകൃതി. s. An ingenious, or curious work.

ചമസം. s. See the following.

ചമസി. s 1. A vessel used at sacrifices for drinking the juice of the acid Asclepias, a kind of ladle or spoon. 2. a sweatmeat, or flour, Sesamum, &c., mixed up with sugar into a kind of cake എള്ളുണ്ട 3. a cake made of barley, rice, or lentils, ground to meal. ദോശ.

ചമു. s. 1. An army. സേന. 2. a squadron, a division of an army. സേനയിൽ ഒരു ഭാഗം.

ചമൂരു. s. A kind of deer. ഒരുവകമാൻ.

ചമയ്ക്കുന്നു, ച്ചു, പ്പാൻ. v. a. To make, to form, to prepare. 2. to cook or dress victuals.

ചമ്പ്°. s. The dead carcass of any animal.

ചമ്പ. s. 1. Salt fish. dried fish. 2. one of the seven moods in music. ഒരു താളം. 3. lightning. മിന്നൽ. 4. the capital of 'Carna' and the modern Bhagulpore 5. an aquatic plant.

ചമ്പകം. s. 1. A tree bearing a yellow fragrant flower, 'Michalia champaca'. 2. a division of the jack fruit. ചുള.

ചമ്പൻ. adj. Unripe, as applied to betel-nut only.

ചമ്പാരിപ്പടം. s. A painted or variegated cloth or blahket, serving as the trappings or housings of an elephant.

ചമ്പാവു°. s. A superior kind of rice or paddy, its grain being white and of a good flavour, 'Oryza Sativa.' (Lin ) Also ചമ്പാൻ.

ചമ്പ്രംപടിഞ്ഞിരിക്കുന്നു, ന്നു, പ്പാൻ, v. n. To sit upon the hams with folded knees. to sit with the legs crossed under one.

ചമ്പ്രാവള്ളി. s. The name of a creeping plant.

ചംബു. s. A work in which the same sub ject is continued through alterations in the composition of prose and verse. ഗ്രന്ഥവിശേഷം.

ചമ്മട്ടി. s. A whip.

ചമ്മന്തി. s. A kind of curry made of salt, pepper, tamarinds, onions, cumin seeds, &c.

ചയനം. s. Increase. വൎദ്ധനം.

ചയം. s. 1. An assemblage, a multitude, a heap, a collection. കൂട്ടം. 2. a mound of earth raised to form the foundation of a building. മതിലടി. 3. a rampart or mound of earth raised from the ditch of a fort. 4. any edifice. ഭവനം. 5. a cover, covering. മൂടി.

ചരകം. s. A treatise on medicine. വൈദ്യശാസ്ത്രം.

ചരക്ക്. s. 1. Goods, articles, commodities, merchandise. of all kinds, &c. 2. cloth. 3. all kinds of medicines or drugs. 4. a large caldron.

ചരക്കുമെനി. s. A large boat used for the carriage of goods, &c.

ചരട്. s. 1. String, thread, cord. 2. the nuptial string or thread. ചരടുപറിക്കുന്നു. To break asunder the marriage string off the neck of a woman after her husband's death, after which she remains a widow.

ചരട്ടുപമ്പരം. s. A peg top to play with, spun with a thread.

ചരട്ടുളി. s. A kind of harpoon having a long string attached to it for catching fish, &c.

ചരണതളിർ. s. A foot, (chonorific.)

ചരണതാർ. s. A foot, honorific.)

ചരണം. s. 1. A foot. അടി. 2. the root of a tree. ചുവട്. 3. roaming. wandering. going ronnd or about. സഞ്ചാരം. 4. fixed or instituted observances, the peculiarity of condition or conduct. മൎയ്യാദ. 5. a foot in poetical verse. ശ്ലോകത്തിന്റെ ഒരു പാദം.

ചരണായുധം. s. A cock, because his foot is his weapon. പൂവൻകോഴി.

ചരതം. s 1. Care, carefulness. 2. laying up in st re.

ചരതിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To take care of. 2. to lay up in store.

ചരൻ s. A spy, a secret emissary, or agent. ഒറ്റുകാരൻ.

ചരമകാലം. s. 1. The last time or end അവസാനകാലം. 2. twilight. സന്ധ്യ.

ചരമഗിരി. s. See അസ്തമനപൎവ്വതം.

ചരമം, &c. adj 1. Last, ultimate, final. പിമ്പു്, ഒടുക്കം. 2. west. 3. western. s. Twilight. ചരമപത്രം. A will, a testament. മരണപത്രിക.

ചരമക്ഷ്മാഭൃത്തു്. s. The western mountain. അസ്തമനപൎവ്വതം.

ചരം, &c. adj. Moveable, locomotive. നടക്കുന്ന. 2. trembling shaking, unsteady. ഇളകുന്ന. s. An animal, any thing that moves, or any creature having power of locomotion. മൃഗം.

ചരയുന്നു, ഞ്ഞു, വാൻ v. n. 1. To slacken. 2. to relax. 3. to abate, to decrease.

ചരരാശി. s. A name given to four signs in the zodiac, viz. 'Aries' മേടം. 'Cancer' കൎക്കടകം. 'Libra' തുലാം. Capricornus' മകരം.

ചരൽ. s. Stony nodule, gravel, coarse sand.

ചരവു്. s. 1. Slackness, looseness. 2. relaxation. 3. abatement.

ചരളം. s. A sort of pine tree, P. 'longifolia'.

ചരാകം. s. A shallow cup or dish. ചട്ടി.

ചരാചരങ്ങൾ. s. plu. Animate and inanimate (things). creation.

ചരാതു്. s. See the following.

ചരാവം. s. 1. A shallow cup or dish. ചട്ടി. 2. a small earthen lamp. ഇടിഞ്ഞിൽ വിളക്കു്

ചരിക്കുന്നു, ച്ചു, പ്പാൻ. v. n. To wander, to roam to walk, to move, to move about. v. a. To bend, to make to lean to one side. 2. to place edge ways or on one side. 3. to pour out, to pour.

ചരിച്ചുനോക്കുന്നു, ക്കി, വാൻ. v. a. To peep, to look slily.

ചരിച്ചിൽ. s. The act of bending or inclining to one side, putting in an oblique position,

ചരിതം. s. A fixed institute, a proper or peculiar observance. 2. good conduct. 3. a tale, history or chronicle.

ചരിത്രം. s. 1. History, especially of good actions. കഥ. 2. instituted or peculiar observance or conduct, 3. good conduct or manners. 4. character whether good or bad.

ചരിയുന്നു, ഞ്ഞു, വാൻ. v. n. 1. To bend, to incline, to slant, to lean to one side, to be in a bending posture. 2. to lie down. 3. to lie on one side. 4. to die, said of elephants.

ചരിവു്. s. 1. Inclinations, a slope, a declivity 2. sliding, bending sideward. 3. obliquity. 4. lying down, lyiny on one side. ചരിവായി. Obliquely.

ചരു. s. An oblation, chiefly of milk and butter. with fire to the gods or manes. ഹവിസ്.

ചൎച്ച. s. 1. Reflection, consideration, deliberation, the exercise of the mind or judgment on any subject. വിചാരം. 2. cleansing the person with fragrant unguents. സുഗന്ധലേപനം. 3, a dispute, or quarrel. വിവാദം.

ചൎച്ചരി. s. 1. A festival, festive, sport. 2. a kind of song. ഒരു വക പാട്ട്. 3. striking the hands to beat time. കൈത്താളം. 4. curled or woolly hair. ചുരുണ്ടതലമുടി 5. music symphony, or the recitation of scholars. ഗാനപരീക്ഷ. 6. noise made at festivals. ഘോഷശബ്ദം.

ചൎച്ചിക. s. A title of the goddess 'Durga' ദുൎഗ്ഗ.

ചൎച്ചിക്യം. s. Cleansing the person with perfumes. സുഗന്ധലേപനം.

ചൎച്ചിതം. &c. adj. Perfumed, anointed, smeared wite sandal. ചന്ദനം പൂശപ്പെട്ടത്.

ചൎമ്മകഷ. s. A plant, commonly called by a similar name, 'Charmacasha or Charmaghas. ചൎമ്മലന്ത.

ചൎമ്മകാരൻ. s. A shoe-maker; a tanner or currier, a worker in leather. ചെരിപ്പുകുത്തി; തോൽകൊല്ലൻ.

ചൎമ്മദണ്ഡം. s. A whip. ചമ്മട്ടി.

ചൎമ്മപത്രം. s. A bat, a small house bat. നരിച്ചീർ.

ചൎമ്മപ്രഭേദിക. s. A shoe-maker's awl. തോലുളി.

ചൎമ്മപ്രസേവിക. s. Bellows. ഉലതുരുത്തി.

ചൎമ്മഭേദിക. s. A shoe-maker's kuife. തോലുളി,

ചൎമ്മം. s. 1. Skin. തോൽ. 2. a hide. 3. leather. 4. the bark of a tree. &c. 5. a student's hide, chiefly that of an antelope.

ചൎമ്മയഷ്ടി. A whip. ചമ്മട്ടി.

ചൎമ്മലന്ത. s. See ചൎമ്മകഷ.

ചൎമ്മസംഭവ. s. Cardamoms. ഏലം.

ചൎമ്മി. s. 1. A soldier armed with a shield, a shield-bearer. പരിചക്കാരൻ. 2. a tree the bark of which is used for writing upon, &c. പുതണക്കം

ചൎയ്യ. s. 1. Perseverance in religious austerities. നടപ്പ്. 2. due and regular observance of all rites or customs.

ചൎവ്വണം. s. Chewing, masticating. ചവപ്പ്.

ചൎവ്വിക്കുന്നു, ച്ചു, പ്പാൻ. v. a. Te chew, to masticate. ചവയ്ക്കുന്നു, തിന്നുന്നു.

ചൎവ്വിതം. adj. Chewed, eaten. ചവയ്ക്കപ്പെട്ടത്.

ചലട. s. A large sieve.

ചലത്. adj. 1. Moving. 2. shaking, trembling, &c. ഇളക്കമുള്ള.

ചലദന്തം. s. A loose tooth.

ചലദലം s. The holy fig tree. അരയാൽ.

ചലനം. s. 1. Motion, moving, movement, agitation. 2. trembling, shaking. ഇളക്കം. 3 wandering roaming. ഉഴൽച്ച. 4. the foot. കാൽ. adj. 1. Trembling, tremulous, shaking. 2. wandering, roaming.

ചലം. s. 1. Pus or matter, the discharge from any wound, sore, &c. 2. trembling, shaking motion. ഇളക്കം.

ചലവിക്കുന്നു, ച്ചു, പ്പാൻ. v. a. To gather or form as pus.

ചലാചലം. adj. Trembling, tremulous, unsteady, unfixed. ഇളക്കമുള്ള.

ചലിക്കുന്നു, ച്ചു. പ്പാൻ. v. n. 1. To tremble, to shake, to totter, to move. ഇളകുന്നു. 2. to hesitate, to doubt. 3. to sift. 4. to be vexed, troubled. 5. to be tired, wearied. 6. to be disgusted. 7. to be satisfied.

ചലിതം, adj. 1. Moved, trembling, shaking. ഇളക്കപ്പെട്ട. 2. gone, departed.

ചലിപ്പ്. s. 1. Weariness, fatigue. 2. vexation. 3. disgust, displeasure.

ചലിപ്പൻ. s. One of a class of palankeen bearers.

ചലിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To cause to sift. 2. to vex, to trouble. 3. to tire, to weary. 4. to disgust. 5. to move, to agitate.

ചല്ല. adj. Bad, useless.

ചല്ലട. s. A large sieve. ചല്ലടയിടുന്നു. To sift.

ചല്ലടം. s. Short drawers, or breeches which reach as far as the middle of the thigh.

ചല്ലരിപ്പം. s. 1. Cymbals. 2. a kind of drum.

ചല്ലാവ്. s. Muslin, any cloth without a border.

ചല്ലി. s. 1. A kind of thorny grass growing in water. 2. a copper cash. 3. a lying rogue, a trifler.

ചവട്. s. A measure of quantity, a 4th part of a pint.

ചവടി. s. A kind of ornament worn on the neck or waist.

ജാതിലിംഗം. s. Vermilion, red paint, factitious Cinnabar, made of mercury and brimstone.

ജാതിവഴക്കം, s. Disputation, or litigation of a tribe.

ജാതിവൈരം. s. 1. Hereditary feud. 2. hatred between very near relatives, or persons of the same family or tribe.

ജാതിവ്യവഹാരം. s. See ജാതിവഴക്കം.

ജാതിശ്രേഷ്ഠൻ. s. 1. The chief or head of a tribe. 2. one of a noble family or tribe.

ജാതിഹീനൻ. s 1. A person of low extraction, or of a low tribe. 2. an outcast.

ജാതു. ind. Sometimes, occasionally. ചിലപ്പോൾ, ഒരിക്കൽ.

ജാതുകം. s. Assafœtida. പെരുങ്കായം.

ജാതുഷം. adj. Made, &c, of lac, any artificial form or condition of it. അരക്ക കൊണ്ടു തീൎത്തതു.

ജാതോക്ഷം. s. A bullock. കാള.

ജാത്യന്ധൻ. s. One born blind. കുരുടനായി ജനിച്ചവൻ.

ജാത്യമായുള്ള. adj. Natural born with.

ജാത്യം. adj. 1. Natural, born with. 2. well born, of a good family. 3. best, excellent 4. pleasing, beautiful.

ജാത്യശ്വം. s. A blood horse. വിശേഷമായ കുതിര.

ജാത്യവൈരം. s. See ജാതിവൈരം.

ജാത്യാചാരം. s. The customs of a tribe. ജാതിക്കടുത്ത ആചാരം.

ജാത്യാദിതൈലം. s. A preparation of ointment.

ജാത്യാഭിമാനം. s. 1. Sympathy or fellowfeeling in a tribe, or class. 2. respect for one's family or tribe. ജാതികൊണ്ടുള്ള അഭിമാനം.

ജാനകി. s. A name of 'Sita' the wife of 'Rama.' സീതാ.

ജാനൻ. s. A man of experience. അറിഞ്ഞവൻ.

ജാനപദം. s. 1. Man, mankind. ജനം. 2. an inhabited country. നാടു.

ജാനി. s A wife. ഭാൎയ്യ.

ജാനു. s. The knee. മുഴങ്കാൽ.

ജാനുദഘ്നം. adj. Up to the knees. മുട്ടോളം.

ജാപനം. s. 1. Declining, rejection, dissent. അനിഷ്ടം. 2. dismissing, completing, finishing. നിവൃത്തി.

ജാബാലൻ. s. 1. A goatherd. ആടുമേയിക്കുന്നവൻ. 2. the name of a saint. ഒരു മുനി.

ജാമദഗ്ന്യൻ s. A name of 'Parasurama. പരശുരാമൻ.

ജാമാതാ. s A son-in-law, a daughter's husband. മകളുടെ ഭൎത്താവു.

ജാമി. s. 1. A virtuous and respectable woman. കുലസ്ത്രീ. 2. a sister. ഉടപ്പിറന്നവൾ.

ജാമിത്രം s The seventh planet. എഴാമിടം.

ജാമ്യച്ചീട്ടു. s. A bound of security.

ജാമ്യൻ. s. 1 One who is bound, or is surety for another. 2. security, bail, surety.

ജാമ്യമേല്ക്കുന്നു, റ്റു, ല്പാൻ. v. n. To become, or under-take to be surety for another.

ജാമ്യമേല്പിക്കുന്നു, ച്ചു, പ്പാൻ. v. a. To appoint a surety.

ജാംബവം. s. The rose apple tree, the fruit. ചാമ്പ.

ജാംബൂനദം. s. Gold. പൊന്നു.

ജായ. s. A wife, one wedded according to the perfect ritual. ഭാൎയ്യ.

ജായാജീവൻ. s. An actor, a dancer. നാട്യക്കാരൻ.

ജായാജീവി. s. An actor, a dancer, a mime, &c നാട്യക്കാരൻ.

ജായാപതികൾ. s. plu. Husband and wife. ഭാൎയ്യാഭൎത്താക്കന്മാർ.

ജായു. s. A medicine, a medicament. ഔഷധം.

ജാരജൻ. s An abulterine, the child of a woman by her gallant. വ്യഭിചാരിപുത്രൻ.

ജാരത്വം. s. Adultery, incontinence. വ്യഭിചാരം.

ജാരൻ. s. A paramour, a gallant. ഉപപതി.

ജാരവൃത്തി. s. Adultery, incontinence. വ്യഭിചാരം.

ജാരിണി. s. A female paramour, an adultress. വ്യഭിചാരിണി.

ജാരി. s. A drug, a medicament. ഔഷധം.

ജാല. s. The projecting or curved part of the lower end of a small rafter.

ജാലകം. s. 1. A bud, a germ. മൊട്ടു. 2. a window, lattice or loophole. കിളിവാതിൽ. 3. a multitude, assemblage. കൂട്ടം. 4. a net വല. 5. an unblown flower. പൂമൊട്ടു. 6. pride, arrogance. അഹങ്കാരം.

ജാലകാരകൻ. s. A spider. ചിലന്നി.

ജാലകിനി. s. A sheep, an ewe ആടു, ചെമ്മരിയാടു.

ജാലക്കാരൻ. s. A juggler, a sorcerer, a cheat.

ജാലപാൽ്. s. A goose, &c. അരയന്നം.

ജാലം. s, 1. See ജാലകം in all its meanings. 2. sorcery, magic, illusion, supernatural deception.

ജാലയക്കട്ടിള. s. A door frame.

ജാലികൻ. s. 1. A fisherman. മുക്കവൻ. 2. a hunter using nets. വലക്കാരൻ. 3. a cheat, a rogue, a vagabond, a conjurer, juggler. ചതിയൻ, ചെപ്പടിക്കാരൻ. 4. a spider. ചിലന്നി. (ചിലന്തി)

ജാലിനി. s. 1 A painting brush. തുലിക. 2. a painted room. ചായമിട്ട മുറി.

ജാലി s. A small cucumber, 'Trichosanthes dioeca. (Rox.) പിച്ചകം.

ജാല്മൻ. s. 1 A low man, one of a degraded tribe or business. ഹീനൻ. 2. one who is inconsiderate, rash, and acts without thinking. അവിവേകി.

ജാല്മം. &c. adj. 1. Cruel, harsh, severe. കഠിനം. 2. inconsiderate, rash, acting without thinking. അവിവേകമുള്ള. 3. low, degraded, ഹീനതയുള്ള.

ജാവകം. s. A yellow fragrant wood, ചൊവ്വള്ളിക്കൊടി.

ജാഹകൻ. s. 1. A cat. പൂച്ച. 2. a pole-cat മരപ്പട്ടി.

ജാഹ്നവി. s. Ganga, or the Ganges personified. ഗംഗാ.

ജാള്യത. s. 1. Dullness, stupidity, apathy. 2. folly, idiocy. മൂഢത. 3. disgrace, shame, അവമാനം, ജാള്യതപിണയുന്നു. To fail, to be disappointed, to fall into disgrace.

ജാള്യം. adj. 1. Dull, apathetic, sluggish. 2. foolish, stupid, idiotic.

ജിഗത്നു. s. Breath, life. ശ്വാസം, പ്രാണൻ

ജിഗീഷാ, s. 1. Emulation, wish to excel or overcome. ജയിപ്പാനുള്ള ആഗ്രഹം 2. attraction, attaraeting. ആകർഷണം.

ജിഘത്സു. adj. Hungry. വിശപ്പുള്ള.

ജിഘാംസു adj. Mischievous, murderous, seeking to hurt or kill. കൊല്ലുന്ന. s. An enemy. ശത്രു.

ജിഘൃക്ഷ. s. Greediness, voraciousness. ഭക്ഷണേച്ഛ.

ജിംഗി. s. Bengal madder, 'Rubia manjith, മഞ്ചട്ടി.

ജിതൻ. s. One who is conquered, subdued, surpassed, overcome. ജയിക്കപ്പെട്ടവൻ.

ജിതം. &c. adj. conquered, subdued, surpassed, overcome. ജയിക്കപ്പെട്ട

ജിതാഹവം. &c. adj. Victorious, triumphant. ജയമുള്ള.

ജിതേന്ദ്രിയൻ. s, An ascetic, a sage; one who has subdued the passions. അടക്കമുള്ളവൻ.

ജിത്തു. s. A conqueror, subduer. ജയിച്ചവൻ.

ജിത്യ. s. A plough-share കൊഴു.

ജിത്യം. &c. adj Conquerable, vincible. ജയിക്കപ്പെടുവാൻതക്ക.

ജിത്വരം. &c. adj. Victorious, triumphant. ജയമുള്ള.

ജിനൻ s. A Jina; or Jaina saint; the generic name of the chief saints of the Budd'ha and Jaina sect. ബുദ്ധൻ.

ജിഷ്ണു. s. 1. A name of VISHNU, CRISHNA വിഷ്ണു, കൃഷ്ണൻ. 2. IIDRA or ARJUNA ഇന്ദ്രൻ. adj. Victorious, triumphant. ജയമുള്ള.

ജിഹ്മഗം. s. A snake. പാമ്പു

ജിഹ്മം. &c. adj. Crooked വളഞ്ഞ. s. A tree

ജിഹ്വ. The tongue. നാക്കു.

ജിഹ്വാഗ്രം. s. The tip of the tongue. നാക്കിന്റെ അറ്റം.

ജിഹ്വിക. s. The tongue. നാക്കു,

ജീനൻ. s. An old man വൃദ്ധൻ.

ജീനം. s. Old age. വാർദ്ധക്യം.

ജീമൂതം. s. 1. A cloud. മേഘം. 2. mountain പൎവ്വതം. 3. a plant ദേവതാളി.

ജീമൂതവാഹി. Smoke. പുക.

ജീരകം. s. Cumin seed, 'Cuminum Cyminum'. (Lin.) ചീരകം.

ജീൎണ്ണജ്വരം. s. A long continued fever. പഴകിയ പനി.

ജീൎണ്ണത. s 1. Old age, infirmity, decay. പഴക്കം. 2. digestion. ദഹനം.

ജീൎണ്ണനം. s. See the preceding.

ജീൎണ്ണപൎണ്ണം. s. An old or dry leaf. പഴുത്തില

ജീൎണ്ണമാകുന്നു, യി, വാൻ. v. n. 1. To be digested. 2. to become old, to grow waste, to decay.

ജീൎണ്ണമാക്കുന്നു, ക്കി, വാൻ. v. a. 1. To destroy, to waste. 2. to digest, to concoct.

ജീൎണ്ണം. adj 1. Old, ruined, worn, tattered. വൃദ്ധതയായ. പഴതായ. 2. digested. ദഹിക്കപ്പെട്ട.

ജീൎണ്ണവസ്ത്രം. s. Old, worn, or tattered garment. പഴന്തുണി.

ജീൎണ്ണിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To grow old waste, decay. പഴതാകുന്നു. 2. to digest. ദഹിക്കുന്നു.

ജീൎണ്ണി. s. 1. Old age, infirmity, decay, വാൎദ്ധക്യം, പഴക്കം. 2. digestion. ദഹനം.

ജീൎണ്ണോദ്ധാരണം. s. Repairing, renewing. കേടുപോക്കൽ. ജീൎണ്ണോദ്ധാരണം ചെയ്യുന്നു, To repair, to renew. കേടുപോക്കുന്നു.

ജീൎവ്വി. s. An axe. കോടാലി.

ജീവകൻ. s. A 'Budd'ha. ബുദ്ധൻ.

ജീവകം s 1. A tree, 'Pentaptera tomentosa.' വേങ്ങാ. 2. a medicinal plant commonly called by the same name 'Jivaca,' and considered as one of the eight principal drugs classed together under the name അഷ്ടവൎഗ്ഗം. 3. an animal, any being endowed with life.

ജീവഞ്ജീവം. s A kind of bird, supposed to be a pheasant. പട്ടച്ചാവൽ.

ജീവധാരണം. s. Supporting life, maintenance. ഭക്ഷണം.

ജീവനകം. s. Food, especially boiled rice. ആഹാരം.

ജീവനഘാതം. s. Poison. വിഷം.

ജീവനപഞ്ചകം. s. A medical compound of five articles. ഔഷധഭേദം.

ജീവനം s. 1. Life, existence. ജീവൻ. 2. livelihood, means of acquiring subsistence, profession. വൃത്തി. 3. water. വെള്ളം.

ജീവനാഥൻ. s. 1. A husband. ഭൎത്താവു. 2. a name of 'Yama.' കാലൻ.

ജീവനി. s. A plant, commonly 'Jiyati.'

ജീവനീയ. s. 1. Water. വെള്ളം. 2. a plant 'Jiyati.' അടപ്പോതിയൻ. (അടപ്പൊതിയൻ)

ജീവനൗഷധം. s. A drug said to have the power of restoring life. മൃതസഞ്ജീവനി.

ജീവന്തികം. s. 1. A plant, a parasitical plant ഇത്തിക്കണ്ണി. 2. the moon plant, 'Menispermum glabrum.' അമൃതു.

ജീവന്തികൻ. s. A fowler, a bird-catcher. പക്ഷികളെ പിടിക്കുന്നവൻ.

ജീവന്തി s. 1. The name of a plant, commonly, 'Jiyati, Celtis orientalis. അടപ്പോതിയൻ. 2. the moon plant. അമൃതു.

ജീവൻ. s. 1. Life, existence 2. the sentient soul, the emanation of the deity which is incorporated with the animal body, and gives it life, motion, and sensation: hence also called ജീവാത്മാ: it is opposed to that abstract state of the soul പരമാത്മാ, in which by meditating upon its divine nature and origin, the spirit is said to be set at liberty from human feelings and passsons. 3. a name of 'Vrihaspati' the planet 'Jupiter.' വ്യാഴം. 4. the male organ of generation.

ജീവന്മുക്തൻ s. One who possesses a knowledge of the deity. ആത്മജ്ഞാനമുള്ളവൻ.

ജീവന്മുക്തി. s. Knowledge of the deity, spiritual knowledge. ആത്മജ്ഞാനം.

ജീവരാശികൾ. s. All that live, or that have life. ജന്തുക്കൾ.

ജീവവായു. s. The last or dying breath.

ജീവസ്ഥാനം. s. A joint, an articulation of the body, a vital part. മൎമ്മം.

ജീവാ. s. See ജീവന്തി.

ജീവാതു. s. 1. A drug said to re-animate the dead. മൃതസഞ്ജീവനി. 2. boiled rice, food. 3. life, existence.

ജീവാത്മാവു. s 1. The vital principal, or spirit; that spiritual essence which renders bodies susceptible of motion or sensation. 2. a living soul.

ജീവാന്തകൻ. s. A fowler, a bird-catcher. പക്ഷി പിടിക്കുന്നവൻ.

ജീവാവസാനം. s. Death. മരണം.

ജീവിക. s. Livelihood, profession; occupation. വൃത്തി.

ജീവിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To subsist, to live, to exist. 2. life to be maintained.

ജീവിച്ചെഴുനില്പു. s. Resurrection, rising from the dead. ജീവിച്ചെഴുനില്ക്കുന്നു. To rise from the dead.

ജീവിതകാലം s. Time of life, or existence, period or duration of life, a life. ആയുസ്സ.

ജീവിതം. s. 1. Living, life, existence. 2. hire, wages, livelihood, ശമ്പളം. adj, Living, alive, existent.

ജീവിതാശ. s Desire of life. ജീവിക്കണമെന്നുള്ള ആഗ്രഹം.

ജീവിതേശൻ. s. 1. A husband or paramour, ഭൎത്താവു. 2. a name of 'Yama' regent of death. കാലൻ.

ജീവിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. To quicken, to make alive, to raise to life, to vivify.

ജുഗുപ്സ. s. Censure, &c. See the following.

ജുഗുപ്സനം. s. Censure, abuse, reproach, reviling. നിന്ദ.

ജുഗുപ്സിതം. &c adj. Censured. abused, reviled. നിന്ദിക്കപ്പെട്ടതു.

ജംഗം. s. A potherb, 'Convolvulus argenteus'. മറികന്നി.

ജുതുമം. s. A sign in the Zodiac, 'Gemini.' മിഥുനം.

ജുഷ്ഠം. s. The crumbs or remanents of a meal or its leavings. ഉച്ഛിഷ്ടം.

ജുഹൂ. s. A wooden vessel of the shape of a semicircle or cresent used at sacrifices. ഹോമപാത്രം.

ജൂകം. s. A sign in the Zodiac, 'Libra.' തുലാം രാശി

ജൂടം. s. The mattdd hair of SIVA, the clotted hair of an ascetic. ജട.

ജൂതി. s. Speed, velocity. വേഗം.

ജൂൎണ്ണനം s. Speed, velocity. വേഗം.

ജൂൎണ്ണി. s. Speed. വേഗം.

ജൂൎത്തി. s. Fever, feverish or morbid heat. പനി.

ജൂഷം. s. The water of boiled pulse, peassoup, porridge, &c. കഞ്ഞി.

ജൃംഭണം. s. See the following.

ജൃംഭം. s. 1. Gaping, yawning. കോട്ടുവാ. 2. expansion, stretching, expanding. വിടൎച്ച, മുരി.

ജൃംഭിക. s. Gaping, yawning.

ജൃംഭിക്കുന്നു, ച്ചു, പ്പാൻ. v.n. 1. To gape, to yawn. കോട്ടുവാ ഇടുന്നു. 2. to stretch, to expand. വിടരുന്നു. 3. to stretch one's self. മുരിനിവരുന്നു.

ജൃംഭിതം. s. 1. Gaping, yawning. കോട്ടുവാ 2. swelling, expansion. വിക്കം. 3. bursting opening, expanding, stretching. വിടൎച്ച. adj Opened, expanded. വിടൎന്ന.

ജേതവ്യം, &c. adj. Vincible, conquerable. ജയിക്കപ്പെടുവാൻ തക്കതു.

ജേതാ s. A victor, a conqueror. ജയിപ്പവൻ.

ജേമനം. s. Food, victuals. ഭക്ഷണം.

ജൈത്രൻ. s. A conqueror, a victor. ജയിപ്പവൻ.

ജൈത്രം, &c. adj. Victorious, triumphant, invincible. ജയമുള്ള.

ജൈത്രരഥൻ. s. A hero, a victor, a conqueror. ജയശീലൻ.

ജൈനൻ. s. See ജിനൻ.

ജൈമിനി. s. The name of a celebrated saint, and philosopher of the 'Uttara Munansa' school. ഒരു മുനിയുടെ പേർ.

ജൈവാതൃകൻ. s. The moon. ചന്ദ്രൻ. 2. a drug, a medicament, &c. 3. a long-lived person. ചിരഞ്ജീവി.

ജോംഗകം. s. Aloe wood, or Agallochum. അകില്.

ജോടി. s. 1. A pair, a couple. 2. equality in size. 3. shoes, sandals.

ജോനകനാരകം s. The lime tree. 'Citrus Medica or Citus acida'. (Rox )

ജോനകൻ. s. A Moorman.

ജോനകപ്പുല്ല. s. Lemon grass.

ജോലി. s. A bag.

ജോലാമാലി. adj. Difficult of accomplishment.

ജോലി. s. 1. Business, affair, concern. 2. a troublesome or difficult business. 3. trouble and annoyance chiefly arising from a large family and straitened circumstances.

ജോഷണം. s. 1. Silence. മൌനം. 2. happiness, felicity, pleasure, satisfaction. സുഖം.

ജോഷം. s. 1. Silence. മൌനം. 2. felicity, happines, pleasure, satisfaction. സുഖം.

ജോഷിതാ. s. A woman സ്ത്രീ.

ജൌഷിത്തു. s. A woman. സ്ത്രീ.

ജ്ഞ. A compound letter, composed of ജ and ഞ it is usually expressed by 'ja', but its peculiar nasal sound is not well conveyed by any combination of the Roman character.

ജ്ഞൻ. s. 1. A wise and learned man; it especially applies to one possessed of sacred learning and religious knowledge. അറിവുള്ളവൻ. 2. the planet Mars or its regent. ബുധൻ

ജ്ഞപിതൻ. s. 1. One who has been taught. അഭ്യസ്തൻ. 2. one who is joyful, happy. തോഷിതൻ.

ജ്ഞപ്തൻ. s. 1. One who has been taught or informed. 2. joyful, happy. തോഷിതൻ.

ജ്ഞപ്തം. adj, Made known. അറിയപ്പെട്ടതു.

ജ്ഞപ്തി. s. 1. Understanding, comprehension; the exercise of the intellectual faculty ഗ്രഹണം. 2. recollection. ഓൎമ്മ.

ജ്ഞാതം, &c. adj. Known, comprehended, understood fully. അറിയപ്പെട്ടതു.

ജ്ഞാതസിദ്ധാന്തൻ. s. 1. A man completely versed in any science or 'Shastra'. 2. a conjurer. മന്ത്രവാദി.

ജ്ഞാതാവു. s. A knowing, wise, intelligent person. അറിവുള്ളവൻ.

ജ്ഞാതി. s. 1. A collateral relation, or distant kinsman; one who does not participate

in the oblations of food, or water, offered to deceased ancestors. ബന്ധു. 2. a joint heir കൂട്ടവകാശി.

ജ്ഞാതിക്കാരൻ. s. A relation, a distant kinsman. ബന്ധു,

ജ്ഞാതിഭാവം. s. Relationship, connexion, affinity. ബന്ധുത്വം.

ജ്ഞാതേയം. s. Relationship, affinity. ബന്ധുത്വം.

ജ്ഞാനദപ്പണൻ. s. One of the 'jaina' saints.

ജ്ഞാനദപ്പണം. s. A 'Vedanda' or religious book. the mirror of knowledge. വേദാന്തത്തിൽ ഒരു പുസ്തകം.

ജ്ഞാനദീക്ഷ. s. Initiation into a mystery.

ജ്ഞാനദൃഷ്ടി. s. 1. A spiritual eye. 2. spiritual perception. 3. foreknowledge, foresight, used with reference to God only. കാലത്രയത്തെ അറിയുന്നതു്.

ജ്ഞാനപിതാവു്. s. A god-father, a sponsor to a child, or person who is baptized. An adopted phrase.

ജ്ഞാനപൂൎവ്വകം. s. Pre-science, foreknowledge. മുന്നറിവു്.

ജ്ഞാനബോധം. s. Spiritual wisdom or understanding.

ജ്ഞാനമാതാവു്. s. A god-mother, or sponsor at the font. An adopted phrase.

ജ്ഞാനമാൎഗ്ഗം. s. Religion, 'lit,' a spiritual way.

ജ്ഞാനമുള്ളവൻ. s. A wise man.

ജ്ഞാനമൂൎത്തി. s. 1. A God. ദൈവം. 2. a name of Siva. ശിവൻ.

ജ്ഞാനം. s. 1. Knowledge in general, but it more especially means divine knowledge, arising from meditation, teaching the transitory nature of earthly things; and securing after death a final emancipation. അറിവു്. 2. science, learning. wisdom. 4. spirituality.

ജ്ഞാനവാൻ. s. A wise man. ബുദ്ധിമാൻ.

ജ്ഞാനവിചാരം. s. A spiritual mind, or understanding.

ജ്ഞാനശാസ്ത്രം. s Religious science.

ജ്ഞാനസഭ. s. An assembly of wise men.

ജ്ഞാനസ്നാനകൻ. s. One who baptizes, a baptizer. An adopted phrase.

ജ്ഞാനസ്നാനം. Baptism ജ്ഞാനസ്നാനം കഴിയുന്നു, To be baptized. ജ്ഞാനസ്നാനം കഴിക്കുന്നു, To baptize. Adopted phrases.

ജ്ഞാനഹീനൻ. s. An unwise person, one destitute of knowledge or wisdom; a fool. മൂഢൻ.

ജ്ഞാനാൎത്ഥം. s. A spiritual or mysticalsense, an allegory.

ജ്ഞാനി. s 1. A wise, learned or intelligent man, 2 a philosopher, a sage. ആത്മജ്ഞാനി, അറിവുള്ളവൻ. 3. an astrologer, a fortune teller ജ്യോതിഷക്കാരൻ.

ജ്ഞാനേന്ദ്രിയം. s. An organ of sense or perception, as ചെവി, തൊലി, കണ്ണു്, നാവു്, മൂക്കു്.

ജ്ഞാനോപദേശം. s. Spiritual doctrine or instruction. ജ്ഞാനോപദേശം ചെയ്യുന്നു. To give spiritual instruction or exhortation.

ജ്ഞാപകപ്പെടുത്തുന്നു, ത്തി, വാൻ v. a. To remind. to put in remembrance, to caution.

ജ്ഞാപകപ്പെടുന്നു, ട്ടു, വാൻ. v. n. To remember to recollect, to bear in mind,

ജ്ഞാപകം. s. 1 Remembrance, recollection, memory. ഓൎമ്മ. 2. a memorandum. 3. a note or explanatory annotation. 4. intellect, reason, attention.

ജ്ഞാപകലേഖനം. s. An inscription, a memorandum. അറിവു് എഴുതുന്നതു്.

ജ്ഞാപനം s. 1. Remembrance, recollection 2. knowledge.

ജ്ഞാപിതൻ. s. 1. One who is informed. 2. reminded. 3. pleased. തോഷിതൻ.

ജ്ഞേയം. adj. Intelligible, worthy of being known. അറിയപ്പെടുവാൻ തക്ക

ജ്യാ s. 1. The earth. ഭൂമി. 2. a bow string ഞാൺ.

ജ്യാഘോഷം s. The twang of the bow string. ഞാണൊലി.

ജ്യാനി. s. Old age. decay, infirmity. വാൎദ്ധക്യം, ബലക്ഷയം.

ജ്യായാൻ. s. 1 A very old man. അധിവൃദ്ധൻ. 2. a very excellent man. അധിശ്രേഷ്ഠൻ.

ജ്യാവരൻ. s. A king, an emperor. രാജാവു്.

ജ്യേഷ്ഠത്തി. s. 1. An elder sister. 2. an elder brother's wife.

ജ്യേഷ്ഠൻ. s. 1. An elder brother. അഗ്രജൻ. 2. an elder sister's husband. 3. one who is pre-eminent, most excellent. ശ്രേഷ്ഠൻ. 4. a very old man. അധിവൃദ്ധൻ.

ജ്യേഷ്ഠം, &c. adj. 1. Best, most excellent, pre-eminent. അധിശ്രേഷ്ഠം. 2. very old, oldest. 3. elder, elder born.

**ജ്യേഷ്ഠാ.** s. 1. An elder sister. ജ്യേഷ്ഠത്തി. 2. the goddess of poverty or misfortune. നിർഭാഗ്യദേവത. 3. misfortune. നിർഭാഗ്യം. 4. the eighteenth lunar mansion of the Hindus. പതിനെട്ടാമത്തെ നക്ഷത്രം.

**ജ്യേഷ്ഠാംബം.** s. The scum of water in which rice has been boiled or washed. കഞ്ഞിയുടെ എങ്കിലും കാടിയുടെ എങ്കിലും പാട.

**ജ്യേഷ്ഠാശ്രമി.** s. A householder, a man of the second order. ഗൃഹസ്ഥൻ.

**ജൈഷ്ഠം.** s. The month "Jyaisht'ha", May-June. ഇടവവും മിഥുനവും.

**ജ്യോതിൎമ്മയൻ.** s. The sun. ആദിത്യൻ.

**ജ്യോതിരഥൻ.** s. The polar star, or in mythology 'Dhruva', the son of 'Uttanapada'. ധ്രുവൻ.

**ജ്യോതിരിംഗണം.** s. A fire-fly. മിന്നാമിനുങ്ങ്.

**ജ്യോതിശ്ചക്രം.** s. The starry heavens. ഗ്രഹങ്ങളുടെ മാൎഗ്ഗം.

**ജ്യോതിശ്ശാസ്ത്രം.** s. Astronomy, astrology, astronomical and astrological science. ഗണിതം.

**ജ്യോതിഷക്കാരൻ.** s. An astronomer or astrologer. 2. a fortune-teller.

**ജ്യോതിഷം.** s. Astronomy, astrology.

**ജ്യോതിഷ്കം.** s. A planetary or heavenly body; the generific term for the sun, moon, a planet, an asterism, a star. ആദിത്യാദി.

**ജ്യോതിഷ്ടോമം.** s. A particular sacrifice. യജ്ഞഭേദം.

**ജ്യോതിഷ്മതി.** s. The heart-pea, 'Cardiospermum halicacabum'. പാലുഴവം. 2. a country, 'Carnarupa' part of Assam. ഒരു രാജ്യം.

**ജ്യോതിഷ്മാൻ.** s. The sun. ആദിത്യൻ.

**ജ്യോതിസ്സ്.** s. 1. Light, splendour. പ്രകാശം. 2. a star. നക്ഷത്രം. 3. the pupil of the eye. കൃഷ്ണമിഴി. 4. the sun. സൂൎയ്യൻ. 5. fire. അഗ്നി. 6. astronomy. ജ്യോതിശാസ്ത്രം.

**ജ്യോത്സ്നാ.** s. Moonlight. നിലാവ്.

**ജ്യോത്സ്നാപ്രിയം.** s. The 'Chacora', or Greek partridge. ചകോരം.

**ജ്യോത്സ്നിക.** s. A moonlight night. നിലാവുള്ള രാത്രി.

**ജ്യോത്സ്നി.** s. A moonlight night. നിലാവുള്ള രാത്രി. 2. a kind of small cucumber.

**ജ്യോത്സ്യൻ.** s. An astronomer, an astrologer. ജ്യോതിഷക്കാരൻ.

**ജ്യോത്സ്യം.** s. Astronomy, or astrology. ജ്യോതിഷം.

**ജ്യൗതിഷികൻ.** s. An astronomer, or astrologer. ജ്യോതിഷക്കാരൻ.

**ജ്യൗത്സ്നി.** s. 1. A moonlight night. നിലാവുള്ളരാത്രി. 2. a kind of small cocumber, 'Trichocanthes diœca. ചെറുപീരം.

**ജ്വരം.** s. A fever, intermitting or continued. പിത്തജ്വരം, A bilious fever. വാതജ്വരം, Ague fever. കഫജ്വരം. A phlegmatic fever.

**ജ്വരിതൻ.** s. One who is affected with fever. പനിയുള്ളവൻ.

**ജ്വലനൻ.** s. Fire, or 'Agni'. അഗ്നി. 2. the Ceylon lead-wort, 'Plumbago Zeylanica'. കൊടുവേലി.

**ജ്വലനം.** s. Burning, blazing. ജ്വാല.

**ജ്വലിക്കുന്നു, ച്ചു, പ്പാൻ.** v. n. 1. To blaze, to flame, to burn, to shine. 2. to be inflamed; to be irritated.

**ജ്വലിതം,** &c. adj 1. Burnt. 2. blazing, flaming. ജ്വലിക്കപ്പെട്ട.

**ജ്വലിപ്പിക്കുന്നു, ച്ചു. പ്പാൻ.** v. a. 1. To inflame, so kindle, to set on fire. 2. to kindle desire. 3. to provoke, to irritate.

**ജ്വാല.** s. Flame, blaze. നാളം.

**ജ്വാലാമുഖി.** s. A place where subterraneous fires break forth; an object of veneration to the 'Hindus': supposed to be in Scind.

# ഝ

**ഝ.** The ninth consonant in the Malayalim Alphabet; it is the aspirate of the preceding letter and corresponds in power to 'J'h.'

**ഝടം.** s A medicinal plant, 'Flacourtia cataphracta'. കിഴകാനെല്ലി.

**ഝങ്കാരം.** s. 1. A buzz, or humming 2. the loud noise of anger. ശബ്ദഭേദം.

**ഝംഝ.** s. A tempest, a storm. കൊടുങ്കാറ്റ്.

**ഝംഝാമാരുതൻ.** s. Wind, wind with rain, a hurricane, a gale. കൊടുങ്കാറും മഴയും.

ഝടിതി. ind. Quickly, speedily, instantly. വേഗം.

ഝരം. s. A cascade, a water-fall. അരുവിയാറു്.

ഝരിണി. s. See the following.

ഝരി. s. 1. A cascade, a water-fall. അരുവിയാറു്. 2. a river. നദി.

ഝർജ്ഝരം. s. 1. Cymbals. കഴിത്താളം. 2. a kind of drum. ചല്ലരിപ്പറ.

ഝർജ്ഝരി. s. 1. Cymbals. കഴിത്താളം. 2. a kind of drum.

ഝല്ലകം. s. 1. Cymbals. കഴിത്താളം. 2. a kind of drum.

ഝല്ലരി. s. 1. Cymbals. 2. a curl, a lock of hair. കുറുനിര.

ഝല്ലിക. s. Light, splendour, lustre. പ്രകാശം.

ഝഷധ്വജൻ. s. The Hindu Cupid, whose emblem is the fish. കാമൻ.

ഝഷം s. 1. A fish. മത്സ്യം. 2. a sign in the Zodiac, 'Pisces.'

ഝഷാ. s. A plant. 'Hedysarum logopodioides.' ആനക്കുറുന്തോട്ടി.

ഝാടം. s. 1. An arbour, a bower; a place overgrown with creepers. വള്ളിക്കുടിൽ. 2. a wood, a thicket. കാടു്.

ഝാടലം. s. A kind of flower plant. വെൺപാതിരി.

ഝാടല. s. A medicinal plant, 'Flacourtia cataphracta.' കിഴകാനെല്ലി.

ഝാലരി. s. Cymbals. കഴിത്താളം.

ഝാവുകം. s. A tree, 'Tarmarix Indica.' കാഞ്ചിമരം.

ഝിണ്ടി. s. A shrub, 'Barleria cristata.' നിലക്കുറിഞ്ഞി.

ഝില്ലിക. s. 1. A cricket. ചീവിടു്. 2. the cricket's cry.

ഝില്ലി. s. A cricket. ചീവിടു്.

ഝിരി. s. A cricket. ചീവിടു്.

ഝീരുകം. s. A cricket.

# ഞ

ഞ. The tenth consonant in the Malayalam Alphabet, having something like the sound of 'ny' in English.

ഞങ്ങളുടെ. Our, the genitive of ഞങ്ങൾ.

ഞങ്ങളെ. Us, the accusative of ഞങ്ങൾ.

ഞങ്ങൾ. s. The personal pronoun We.

ഞണം. s. Hemp, ചണം.

ഞണുക്കു്. s. A bulge, a bruise; see the following.

ഞണുക്കം. s. 1. The act of bulging. 2. a bulge, a bruise. 3. idleness. 4. doubt,

ഞണുക്കുന്നു, ക്കി, വാൻ. v. a. 1. To bulge or bend inwards. 2. to crush. ഞണുക്കെടുക്കുന്നു. To remove a bulge in a vessel.

ഞണുങ്ങുന്നു, ങ്ങി, വാൻ. v. n. 1. To be bulged or bent inwards, spoken of metal vessels. 2. to be crushed. 3. to be idle. 4. to doubt.

ഞണുഞണുക്കുന്നു, ത്തു, വാൻ. v. n. To stick to, to adhere to.

ഞണുഞണുപ്പു് s. Sticking, adhering to, clamminess, speaking of any thing not ripe or dry.

ഞണുഞണെ. adj. Sticky, clammy.

ഞണ്ടു്. s. 1. A crab. 2. a sign in the zodiac, 'Cancer.'

ഞമഞ്ഞി. s. 1. An oyster. 2. a muscle, a bivalve shell, fish.

ഞമഞ്ഞിക്കാ. s. See the preceding.

ഞരക്കം. s. 1. A groan, groaning. 2. a moan, moaning.

ഞരങ്ങുന്നു, ങ്ങി, വാൻ. v. n. 1. To groan, to breathe with a mournful noise, as in pain or agony. 2. to moan, to grieve.

ഞരടു്. s. 1. Tying, joining or piecing or thread. 2. cloth in which many joinings of broken thread appear. 3. rubbing or twisting between the fingers,

ഞരടുന്നു, ടി, വാൻ. v. a. 1. To tie or piece thread. 2. to rub between the fingers. 3. to twist broken threads together. 4. to feel, to grope.

ഞരമ്പു്. s. 1. A tubular vessel of the body as a vein, a sinew, a tendon, an artery, &c. 2. a tendril of a vine and other similar plant. 3. the fibres of leaves.

ഞരമ്പുവലി. s. The shrinking of the sinews, cramp, spasm. ഞരമ്പു വലിക്കുന്നു. The sinews to shrink, to have cramp or spasm in the joints.

ഞരമ്പുവികാരം. s. Cramp, spasm.

ഞരമ്പുവേദന. s. Pain or shrinking of a sinew.

ഞവ. s. A tree.

ഞവരി. s. A wooden instrument used to make paddy or corn field, even for sowing.

ഞവുമ്പാണൽ. s. A plant.

ഞാങ്ങണ. s. A reed. 'Saccharum spontaneum'

ഞാഞ്ഞൂൾ. s. A worm.

ഞാൺ s. 1. A bow-string 2. a cord, a string, a rope. ഞാണിന്മേൽ ദണ്ഡിപ്പ്. Tight-rope dancing.

ഞാണൊലി. s. The sound of a bow-string.

ഞാത്ത്. s. 1. Hanging, suspension. 2. a jewel for the nose.

ഞാത്തുന്നു, ത്തി, വാൻ v. a. 1. To hang to suspend. 2. to wear a cloth down to the feet.

ഞാൻ. per. pro. 1. the first person singular. ഞാനായിട്ട്. I myself of my own accord or by my own strength. ഞാനെന്നഭാവം. Presumption, selfishness, egotism, self conceit.

ഞായം. s. Reason, right, equity. See ന്യായം.

ഞായറാഴ്ച. s. Sunday.

ഞായർ. s. 1. Sunday 2. the sun. 3. a month.

ഞാലി: s. 1. Hanging, suspension. 2. an ornament for the hilt of a sword. 3. a fibrous root of some trees hanging down from the branches. 4. see the following

ഞാലിപ്പുട്ട്. s. A pole or bamboo on which a stone is suspended at one end of the lever of a watering machine.

ഞാലുന്നു, ന്നു, വാൻ. v. n. To hang down, to hang, to be suspended.

ഞാല്ച്ച. s. Hanging, suspension.

ഞാവൽ. s, 1. A fruit tree, 'Calyptranthes caryophyllifolia'. 2. anothers species, 'Calyptranthes Jambo. 3. the rose apple tree, 'Eugenia Jambos'. 4. a plant. നിലഞാവൽ.

ഞാഴൽ. s. A medicinal plant,

ഞാറ്. s. Young corn, or paddy fit for transplanting. ഞാറുപാകുന്നു, ഞാറിടുന്നു To sow seed for producing plants. ഞാറു നടുന്നു To plant, to transplant.

ഞാറ s. 1. A tree, 'Calyptranthes caryophyllata'. 2. a heron, or pelican. 3. an osprey.

ഞാറുകാല. s. A bed or piece of ground from which rice corn or paddy plants have been removed.

ഞാറുനില. s. The sun in any constellation.

ഞാറുപട്ടി s. A bed or piece of gorund upon which rice corn or paddy is sown, the plants of which are afterwards to be transplanted.

ഞാറുമുടി. s. A handful of paddy plants, tied in a bundle.

ഞാറുവട്ടം. s. The time of the sun's continuance in any constellation.

ഞാറുഴം. s. See ഞാറുപട്ടി.

ഞെക്ക് s. The act of squeezing, &c. See the following.

ഞെക്കൽ. s. 1. Pressure, squeezing, pressing out. 2. bruising, crushing.

ഞെക്കുന്നു, ക്കി, വാൻ. v. a. 1. To strangle, to throttle. 2. to press or squeeze out. 3. to bruise, to crush. 4. to raise any thing by a machine or lever. ഞെക്കിപ്പിഴിയുന്നു. To squeeze or press out. ഞെക്കിക്കൊല്ലുന്നു To kill by strangling.

ഞെങ്ങുന്നു. ങ്ങി, വാൻ v. a. 1, To be strangled. 2. to be pressed or squeezed. 3. to be crushed. 4. to be raised by a lever.

ഞെട്ടം. s. 1. Tremor, trembling, being afraid. 2. start, startling, shivering, shuddering

ഞെട്ടുന്നു, ങ്ങി, വാൻ. v. n 1. To startle, to start. 2. to shake, to shiver; to shudder. 3. to be tremulous, to quiver.

ഞെട്ടഞെട. adv. 1. Tremblingly, startingly. 2. suddenly, at once,

ഞെട്ടനെ. adv. 1. Startingly, tremblingly. 2. suddenly.

ഞെട്ടപ്പ്. s. The foot-stalk of a leaf, fruit, or flower.

ഞെട്ട്. s The foot-stalk of a leaf or fruit.

ഞെട്ടൽ. s. 1. A start, a sudden motion from fear or alarm. 2. shivering, shuddering.

ഞെട്ടാഞെട്ടങ്ങ്. s A medicinal plant.

ഞെട്ടി. s The foot stalk of a leaf or fruit.

ഞെട്ടുന്നു, ട്ടി, വാൻ. v. n. 1. To start; to move suddenly from alarm; to awake suddenly out of sleep. 2. to shiver, to shudder, to tremble.

ഞെണക്കം. s. See ഞെണക്കം.

ഞെരിക്ക്. A piece of wood tied or nailed

upon the small betel-nut tree rafters of the roof towards the bottom, to press the rafters down.

ഞെരിക്കുന്നു, ച്ചു. പ്പാൻ. v. a. 1. To break to pieces. to break with a noise, to crush; to smash. 2. to crack. 3. to bruise, to bray.

ഞെരിച്ചിൽ. s. The act of breaking to pieces, crushing, bruising, quashing, smashing, &c.

ഞെരിഞ്ഞൻപുളി. s. A creeping plant, the broad leaved Cissus, 'Cissus latifolia.'

ഞെരിഞ്ഞിൽ s. The name of a plant, small Caltrops, 'Tribulus Terrestris.'

ഞെരിയൻപുളി. s. See ഞെരിഞ്ഞൻപുളി.

ഞെരിയുന്നു, ഞ്ഞു, വാൻ. v. n. 1. To crack, to break to pieces, to burst. 2. to be crushed or bruised. to be quashed or smashed. 3. to be squeezed, or pressed tightly.

ഞെരിവു°. s. A fracture, a fissure, a breach, a bruise.

ഞെരുക്കമാകുന്നു, യി, വാൻ. v n. 1. To be distressed, to be in distress or difficulties. 2. to be in need, to want. 3. to be strait, to be tight.

ഞെരുക്കം. s. 1. Pressure, urgency. 2. oppression. persecution, distress, trouble, vexation, affliction. 3. press, compulsion. 4. straitened circumstances, need, necessity. 5. narrowness, closeness. 6. tightness. 7. weight ഞെരുക്കം ചെയ്യുന്നു. 1. To oppress, to force. 2. to violate.

ഞെരുക്കുന്നു, ക്കി, വാൻ. v. a. 1. To press, to urge. 2. to throng, to incommode. 3. to oppress, to distress, to persecute, to harrass, to trouble, to vex, to afflict, to plague, to importune. 4. to squeeze, to crush. 5. to trouble.

ഞെരുങ്ങുന്നു, ങ്ങി, വാൻ. v. n. 1. To be pressed, or urged. 2. to be thronged or incommoded. 3. to be oppressed, to be distressed, harrassed troubled. 4. to suffer distress, to be in straits, or in straitened circumstances. 5. to be afflicted. to be plagued, to be importuned; Also ഞെരുക്കപ്പെടുന്നു.

ഞെരുഞെരെ. With a loud noise as in biting any thing hard.

ഞെവിണ്ടുന്നു, ണ്ടി, വാൻ. v. a. To rub or bruise between the fingers, ഞെവിണ്ടി പിഴിയുന്നു. To rub between the fingers and squeeze out.

ഞെളിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To bend, to inflect the body backwards, to bend the body backwards in walking, to walk crooked. 2. to be pompous.

ഞെളിച്ചിൽ. s. 1. The act of bending the body backwards. 2. pomposity, affectation, vanity. 3. pride.

ഞെളിയുന്നു, ഞ്ഞു, വാൻ. v. n. 1. To bend the body backwards in walking, to walk crooked or affectedly. 2. to be pompous, affected, to be proud or puffed up with pride. ഞെളിഞ്ഞു നടക്കുന്നു. To walk or move in a tortuous manner either from a defect of the spine, or pompously, and with affectation,

ഞെളിവു°. s 1. The act of bending the body backwards. 2. pomposity, affectation, vanity. 3. pride. 4. a flexure, a curve, bending, a bend.

ഞെഴകു°. s. A plant so called.

ഞൊറി. s. A plait, a fold, a double.

ഞൊറിച്ചിൽ. s. Plaiting, folding.

ഞൊറിയുന്നു, ഞ്ഞു, വാൻ. v. a. To plait, to fold.

ഞൊറിവു°. s. A plait, a fold, a double.

ഞൊറുകൽ s. A peculiar sensation felt in the limbs previous to an attack of sickness.

ഞൊറുകുന്നു, കി, വാൻ. v. n. To feel a peculiar sensation previous to the commencement of sickness.

ഞെറുമ്പൽ. s. An imitative sound as of groaning, or gnashing the teeth.

ഞെറുമ്പിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To bite or gnash the teeth. 2. to curl the mustaches. 3. to become erect, as the hair of pigs, &c. through rage.

ഞൊട്ടു°. s. A knock or blow on the head with the fist, a cuff.

ഞൊട്ടുന്നു, ട്ടി, വാൻ. v. a. To knock or give a blow on the head with the fist, to cuff, to buffet.

ഞൊട്ട s. Cracking the joints of the fingers, a cracking noise of the joints of the fingers or in walking.

ഞൊട്ടയൊടിക്കുന്നു, ച്ചു, പ്പാൻ. v. a. To crack the joints of the fingers, to crack the fingers, knuckles or toes. Also ഞൊട്ടകളയുന്നു.

ഞൊട്ടാഞൊടിയൻ. s. A medicinal plant.

ഞൊങ്കു°. s. A crooked or withered hand.

ഞൊങ്കുന്നു, ങ്കി, വാൻ. v. a. To have a withered hand.

ഞൊങ്കൻ. s. One who has a withered of crooked hand.

ഞൊറി. s. See ഞൊറി.

ഞൊറിച്ചിൽ. s See ഞൊറിച്ചിൽ.

ഞൊറിവു°. s. See ഞൊറിവു°.

# ട

**ട.** The eleventh consonant in the Malayalam Alphabet; it is the first of the third or cerebral class of consonants, having the sound of "T" pronounced far back in the mouth as in 'true.'

**ടങ്കണം.** s. Borax. പൊൻകാരം.

**ടങ്കം.** s. 1. A hatchet or stone cutter's chisel. വെണ്മഴു, കല്ലുളി. 2. borax. പൊൻകാരം. 3. pride, arrogance. ഡംഭം.

**ടങ്കപതി.** s. A mint-master. കമ്മട്ടവിചാരിപ്പുകാരൻ.

**ടങ്കശാല.** s. A mint. കമ്മട്ടപ്പുര.

**ടങ്കാനകം.** s. The mulberry, 'Morus Iindica.' മുച്ചക്കൊട്ടമരം.

**ടങ്കാരം.** s. 1. The twang of a bow string. ഞാണിൻറ ശബ്ദം. 2. wonder, surprise. ആശ്ചൎയ്യം.

**ടാങ്കരൻ.** s A blackguard, a lecher, a libertine. കാമുകൻ.

**ടിട്ടിഭകം.** s. A bird. See the following.

**ടിട്ടിഭം.** s. A bird, 'Parra jacana or goensis.' കുളക്കോഴി.

**ടീകാ.** s. A sanscrit commentary. ഒരു വ്യാഖ്യാനം.

**ടുണ്ടുകം.** s. A plant. 'Bignonia Indica.' പലകപ്പയ്യാനി.

**ടൂക.** s. A wild variety of jasmine, the narrow leaved jasmine, 'Jasminum angustifolium. കാട്ടുമുല്ല.

# ഠ

**ഠ.** The twelfth letter in the Malayalam Alphabet; it is the aspirate of the preceding letter and corresponds in sound to 'T'h,' but no word in the language begins with it.

# ഡ

**ഡ.** The thirteenth consonant in the Malayalam Alphabet. It is the third letter of the cerebral class of consonants having the sound of 'D' pronounced far back in the head. In Sanscrit the ഡ, and ല, ള are used synonymously.

**ഡമരം.** s. 1. An affray; a conflict without weapons. 2. terrifying an enemy by shouts, gestures. 3 petty or predatory warfare. 4. rout, riot, uproar. കലഹം. 5. public calamity. ഉപപ്ലവം.

**ഡമരു.** s. A musical instrument, a sort of small drum shaped like an hour glass and held in one hand. ഉടി.

**ഡംബരം.** s. 1. An affray, a conflict without weapons. 2. rout, riot. കലഹം.

**ഡംഭ്** s. Pride, ostentation. ഡംഭു കാട്ടുന്നു. To show pride or haughtiness.

**ഡംഭൻ.** s. A proud, ostentatious, pompous man.

**ഡംഭം.** s. Pride, ostentation, pomp.

**ഡയനം.** s. A kind of litter carried on the shoulders, a Palnkeen, a 'Dooly'. പല്ലക്കു, അന്തോളം.

**ഡഹു.** s. A timber tree, tbe 'Angeli, Artocarpus lacucha.' ആയിനി വൃക്ഷം.

**ഡാഡിമപുഷ്പകം.** s. A tree, 'Alangium. (Lin.) ചെമ്മരം.

**ഡാഡിമം.** s. The pomegranate tree. മാതളം.

**ഡാംഭികൻ.** s. 1. A coxcomb, an ostentatious person. 2. a rogue, a cheat. 3. a low or depraved person.

**ഡിണ്ഡിമം.** s. A musical instrument, a kind of small drum or tabour. പെരുമ്പറ.

**ഡിണ്ഡീരം.** s. Cuttle fish-bone, considered to be the foam of the sea. കടൽനാക്കു.

**ഡിംബം.** s. 1. Affray, assault, conflict without weapons, mutual defiance, petty and

predatory war, &c. കലഹം. 2. adversity, distress, അനൎത്ഥം. 3. persecution. ഉപദ്രവം.

ഢിംഭൻ. s. 1. An infant, a male child. ചെറുപൈതൽ. 2. a fool, an idiot, a blockhead. ബുദ്ധിയില്ലാത്തവൻ, മൂഢൻ.

ഢുണ്ഡുകം. s. A tree, 'Bignonia Indica'. പലകപ്പയ്യാനി.

ഢുണ്ഡുഭം. s. A kind of snake, Amphisbæna. ചേര.

ഢോലി. s. A sort of palankeen or litter. പല്ലക്ക്.

ഢോലാ. s. 1. A swinging cot. ഊഴിഞ്ഞാല്. 2. a sort of palnkeen or litter. പല്ലക്ക്. 3. a red arsenic. മനയോല. 4. the indigo plant. അമരി.

ഢോലായന്ത്രം. s. Any thing hung by a string in a vessel filled with water, &c. and put on the fire to be boiled.

ഢോലായമാനം. s. Uncertainty, fluctuation, perplexity. ഇളക്കം. adj. Uncertain, fluctuating.

# ഢ

ഢ. The fourteenth consonant in the Malayalam Alphabet; it is the aspirate of the preceding letter corresponding to 'D'h'.

ഢക്ക. s. A large or double drum. ഭേരിവാദ്യം.

ഢങ്കാരം. s. A sound.

ഢമാനം. s. A large drum. ഢമാനമടിക്കുന്നു. To beat such a drum.

# ണ

ണ. The fifteenth consonant in the Malayalam Alphabet; it is the nasal 'N', belonging to the third or cerebral class of consonants, but no words in the language begin with it.

# ത

ത. The sixteenth letter in the Malayalam Alphabet, and the first consonant of the fourth or cental class corresponding to the letter 'T' in 'tongue'.

തകര. s. The oval leaved cassia, 'Cassia tora'. (Lin)തകരവിത്ത്. Its seed used in dying linen.

തകരൻ. s. A tall, stout person. adj. Large, great, powerful.

തകരം. s. 1. Tin 2. lead. 3. a plant, 'Tabernœmontana coronaria'.

തകരാറ്. s. 1. Confusion, dispersion. 2. difficulty, perplexity, thwarting. 3. hindering, opposing. 4. dispute, quarrel. 5. plunder. തകരാറാക്കുന്നു. 1. To put in confusion, to disperse. 2. to thwart; to perplex. 3. to dispute, to quarrel.

തകരുന്നു, ൎന്നു, വാൻ. v. n. To be broken, to be crushed or smashed to pieces, used in reference to glass, earthen ware, &c. തകൎന്നുപോകുന്നു. To be crushed to pieces തകൎത്തുകളയുന്നു. To destroy. തകൎത്തുപൊടിക്കുന്നു. To beat to powder.

തകൎക്കുന്നു. ൎത്തു, പ്പാൻ. v. a. 1. To break in pieces. to break down. 2. to destroy, to demolish 3. to make a great noise, to play.

**തകച്ച്.** s. Breaking in pieces. destroying, a break, a crack. a breach.

**തകർപ്പ്.** s. 1. Breaking in pieces, destruction. 2. making a loud noise as children in play.

**തകഴി.** s. 1. Plaster for a wound. 2. granule, small particles remaining unpounded or unground.

**തകിട്.** s. A thin flat piece of metal, a plate. തകിടടിക്കുന്നു. To beat out thin plates. തകിടുപൊതിയുന്നു. To cover with thin plates. പൊൻതകിട്. A gold plate. വെള്ളിത്തകിട്. A silver plate.

**തകിടംമാറുന്നു. റി, വാൻ.** v. a. 1. To exchange, to use a thing for a purpose for which it was not intended, to misapply to misuse. തകിടം മാററം. Mis-appropriation of any thing.

**തകിടി.** s. A plain; even ground, table land.

**തകിടിപ്പുറം.** s. See the preceding.

**തകിട്ടുവൈരം.** s. A flat diamond.

**തകിൽ.** s. A kettle drum, a tomtom.

**തകിൽക്കാരൻ.** s. A tomtom-beater.

**തകൃതി.** s. 1. Profusion, abundance, superabundance. 2. splendour. adj. 1. Profuse, superabundant. 2. splendid, excellent. തകൃതിപാടുന്നു. To provide abundantly, splendidly.

**തകൃതിയാക്കുന്നു, ക്കി, വാൻ.** v. a. To make abundant provision for. to manage well or excellently.

**തക്ക.** adj. 1. Fit, proper, due. 2. worthy, suitable, becoming decent. 3. convenient. seasonable, opportune. 4. sufficient, meet. 5. favourable. It is sometimes used as an imperfect verb, and added as an auxiliary to the infinitives of other verbs to express 'propriety'; &c. as ഞാൻചെയ്‌വാൻതക്ക പ്രവൃത്തി, Work which I can do. വാളിനുതക്ക ഉറ. A sheath that suits a sword. വേലക്കുതക്ക കൂലി. Wages proportioned to the work. കുററത്തിനുതക്ക ശിക്ഷ. Punishment due to the crime. part. 1. As, as is convenient, in such a manner as is fit, proper. 2. that, in order that.

**തക്ക.** s. An ear ornament worn by women in the lobe of the ear.

**തക്കക്കേട്.** s. Inconvenience, unseasonableness. improper time. adj. Unseasonable, contrary.

**തക്കതു്.** adj. That which is proper, fit, convenient, suitable, seasonable, reasonable.

**തക്കതിന്മണ്ണം.** part. As is convenient, according to.

**തക്കത്തിൽ.** In proper or due time.

**തക്കപോലെ.** part, As convenient, as it is fit or proper.

**തക്കം.** s. A convenient time or season, opportunity, convenience, seasonableness. fitness, propriety. becomingness. തക്കം നോക്കുന്നു. To watch for a proper or convenient opportunity.

**തക്കയോഗ്യം.** adj. 1. Proper, apt, fit. 2. according to circumstances of time or place.

**തക്കവണ്ണം.** part. 1. As convenient, as is proper, fit. 2. as is sufficient, meet worthy. 3. that, in order that. 4. according to.

**തക്കവൻ.** s. One who is capable of doing any thing, a suitable or proper person.

**തക്കാരം.** s. 1. Flattery, false praise, playing the sycophant. 2. welcoming.

**തക്കാരി.** s. A flatterer.

**തക്കിടി.** s. Cheating, deception, fraudulence. തക്കിടിപറയുന്നു. To speak deceitfully with a view of obtaining one's own purpose, to impose upon; to cheat. തക്കിടികൊണ്ടു കഴിക്കുന്നു. To live by fraudulent means.

**തക്കിടിക്കാരൻ.** s. A cheat, a rogue, a deceiver, an imposter, a fraudulent person.

**തക്കിടിമുണ്ടൻ.** s. A short, thick man, a dwarf.

**തക്കോലകം.** s. See the following.

**തക്കോലപ്പുട്ടിൽ.** s. Yellow flowered Aniseed, or star anise, 'Illicium Anisatum. (Lin). കക്കോലം.

**തക്കോലം.** s. See the preceding.

**തക്രധാര.** s. Continual pouring of butter-milk on the head.

**തക്രം.** s. Butter-milk with a fourth part water. നാലിലൊന്നു വെള്ളം ചേൎത്ത മോരു്.

**തങ്കക്കട്ടി.** s. An ingot of gold.

**തങ്കക്കാശു്.** s. A gold coin, a Ducat.

**തങ്കച്ചി.** s. 1. The consort of the Rajah of Travancore. 2. a female of the same family, or class.

**തങ്കത്തകിട്.** s. Thin gold plate.

**തങ്കപ്പണി.** s. 1, Work in gold. 2. gold work.

**തങ്കപ്പൂച്ച്.** s. Gold-gilt. തങ്കം പൂശുന്നു. To gild.

**തങ്കഭസ്മം.** s. Gold-dust.

**തങ്കമാല.** s. A necklace formed of a string of gold coins.

തങ്കമിടുന്നു, ട്ടു, വാൻ v. a. To enlay in gold.

തങ്കം. s. Pure or fine gold.

തങ്കരേഖ. s. Gold-leaf

തങ്കവള. s. A bracelet of fine gold.

തങ്കവേല. s. Working in gold.

തങ്കവേലക്കാരൻ. s, One who workes in fine gold, a gold-smith.

തങ്കശാല. s. The mint for coining.

തങ്ങൽ. s. 1. Stay, or stand, lodging, abode, rest. 2. shelter, a place for lodging all night.

തങ്ങൾ. s. (the plural of താൻ). 1. Self, individuality, they. തങ്ങൾ തങ്ങൾ, They themselves. തങ്ങൾ തങ്ങളുടെ, Their, their own. 2. You, used honorifically in addressing a second person. 3. a Mahomedan priest. തങ്ങളിൽ, Among them, reciprocally, mutually.

തങ്ങളെ. pro. acc. 1. Them. 2. they themselves, I myself, you yourself, he himself. (by way of emphasis.)

തങ്ങിക്കുന്നു, ച്ചു, പ്പാൻ. v. a. To delay, to cause to stay or rest, &c.

തങ്ങുന്നു, ങ്ങി, വാൻ. v. n. 1. To stay, to tarry, to stop, to abide, to rest, to sojourn, to lodge somewhere. 2. to come into and remain in one's possession, to be advantageous, to be obtained. 3. to maintain, to be stable. 4. to become digested in the stomach, to be well concocted. 5 to be entangled, to be caught, or stopped.

തച്ച്. s. 1. Carpenter's work. 2. a day's work of a carpenter, mason, and sawyer.

തച്ചൻ. s. 1. A carpenter. 2. a stone mason.

തച്ചുവാടി. s. A carpenter's or stone mason's house.

തച്ചാന്യം. s, The wages or hire of a carpenter, &c.

തച്ചുകൂലി. s. A day's wages of a carpenter, &c.

തച്ചുപണി. s. Carpenter's or stone mason's daily work.

തച്ചുവേല. See the preceding,

തച്ചുശാസ്ത്രം. s. A treatise on mechanical arts, architecture.

തച്ചുളി. s. A chisel.

തച്ചേല്ക്കുന്നു, റ്റു, ല്പാൻ. v. n. To take on one's self any faults or defects in the building of a house on the day it is finished, and first occupied; a mere ceremony.

തച്ചേല്പ്. s. Taking on one's self, as under the last word.

തഞ്ഞുപോകുന്നു, യി, വാൻ. v. n. To be bruised.

തഞ്ചം. s 1. Attitude or posture of shooting, &c. തഞ്ചം താഴുന്നു. To stand in a particular posture for shooting. &c.

തഞ്ചം താഴ്ച. s. Standing in a particular posture or attitude for shooting.

തഞ്ചൽ. See തങ്ങൽ.

തഞ്ചാവൂർ. s. A proper name. 'Tanjore'

തഞ്ചുന്നു, ഞ്ചി, വാൻ. v. n. See തങ്ങുന്നു.

തട. s, 1. Hindrance, stoppage. 2. impediment; obstacle. 3. obstructien. 4. resistance, opposition. 5. defence, 6 seige, seizure. 7. a hollow place made in the ground. 8. a small piece of wood or 'olla' which prevents the leaves of an 'olla' book falling off the string. 9. any thing used as a stop or stay. 10. arresting, detention, impeding, molestation. 11. stumbling, a stumbling block 12. the thick part of the yam called ചേമ്പ്. 13. the root of a plantain tree, 14. a partition, division, or bank in rice corn fields. തടവരമ്പ്. A lower band in rice corn fields made to keep the water in. തടകോട്ടുന്നു. To make a hollow place in the ground or with the thick films of a plantain tree for placeing a leaf in a hollow position to hold 'conje' or to put seed corn to sprout. തടയും പിടിയും കൂടുന്നു. To contend, to struggle, to wrestle.

തടകൂടുന്നു, ടി, വാൻ. s. 1. To be satisfied. 2. to stop, to hinder.

തടങ്ങൽ. s. 1. Hindrance 2. impeding. 3. arresting; detention. 4 to seige, beseiging. 5. seizure, distraint. തടങ്ങൽ ചെയ്യുന്നു. 1. To stop' to hinder. 2. to arrest, to detain. 3. to beseige, to distrain.

തടച്ചിൽ. s. 1. Hindrance, impediment, stoppage. 2. stumbling.

തടന്തല്ലൽ. s. Embarrassment confusion.

തടന്തല്ലുന്നു, ല്ലി, വാൻ. v. a. To embarrass, to perplex.

തടമുല. s. The breast.

തടം. s. 1. The cheek. 2. the breast. 3. the waist. 4. a garden bed. 5. a vale, a valley. 6 a sea shore, a river's bank 7. table land on the top of a mountain, 8. the side or declivity of a mountain. 9. a basin for water made round the root of trees. തടം പിടിക്കുന്നു, To make a basin round the root of trees. Also തടമെടുക്കുന്നു.

തടയം. s. 1. Making an allowance for the weight of a vessel before weighing any thing in it. 2. money, property, effects.

തടയിടുന്നു, ട്ടു, വാൻ. v. a 1. To put an obstacle, obstruction or impediment, &c. 2. to stop, to impede.

തടയുന്നു, ഞ്ഞു, വാൻ. v. n. 1. To be hindered, to be stopped. 2. to be impeded. 3. to be obstructed, to be prohibited. 4. to be resisted 5. to be defended 6. to be arrested, to be detained. 7. to be seized. 8. to be stumbled.

തടവു°. s. 1. An obstacle, hindrance. 2. stoppage, detention. 3. imprisonment, confinement. 4. stumbling, confusion, embarassment. 5. impediment, obstruction. 6. prevention. 7. molestation, delay. തടവു ചെയ്യുന്നു, 1. To imprison, to confine. 2. to hinder, to stop. 3. to seize, to arrest by authority.

തടവയറൻ. s. A voracious person, a great eater.

തടവൽ. s. 1. Rubbing gently, stroking, anointing, smearing. 2. feeling, groping the way in the dark.

തടവല. s. A large fishing net.

തടവാകുന്നു, യി, വാൻ. v. n. 1. To be hindered. 2. to be stopped, to be detained. 3. to be imprisoned, confined.

തടവിക്കുന്നു, ച്ചു, പ്പാൻ. v. c. To cause to rub, &c. the causal of തടവുന്നു.

തടവുകാരൻ. s. A prisoner, a person in confinement.

തടവുന്നു, വി, വാൻ. v. 1. To rub gently, to stroke. 2. to smear, to anoint. 3 to grope or feel the way in the dark, or as a blind person. 4. to pat, to fondle. 5. so chafe the feet of another; to shampoo.

തടവെക്കുന്നു, ച്ചു, പ്പാൻ. v. a. 1. To place a stop, to put a prop or support, to prop up. 2. to make a hollow place as a plate for 'conje.'

തടസ്ഥൻ. 1. An indifferent man, neither a friend, nor a foe. 2. a mediator. 3. an arbitrator. 4. a juryman.

തടസ്ഥത്വം, s. 1. Indiff rence, the state of being neither friend nor foe. 2. m diation. 3. arbitration. തടസ്ഥത്വം പറയുന്നു. To mediate, to appease, to reconcile. Also തടസ്ഥത്വം പിടിക്കുന്നു.

തടാകം. s. 1. A lake, a pool, a pond, a tank. പൊയ്ക.

തടി. s. 1. A timber or log of wood. 2. a staff. 3. the body. 4. a corn field. 5. fatness, thickness, stoutness. 6. a weaver's beam. 7. a log of wood tied to the neck of a cow to prevent its running away. 3. the thick part of a tree. 9. a 'funeral' pile. 10. the bank of a river.

തടിക്കച്ചവടം.. s. Merchandise in timber.

തടിക്കാം. s. The mark of a weaver's beam.

തടിക്കുത്തക. s. A timber contract.

തടിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To thicken, to become thick. 2. to swell as the body by reason of stripes, to become callous to grow hard. 3 to become stout, fat, corpulent. 4. to become heavy. 5. to become large, or great. 6. increase.

തടിച്ചു, &c adj. 1. Fat, robust. 2. heavy bulky. 3. great. 4. increasing.

തടിച്ചവൻ. s. A fat, robust, or lusty person.

തടിച്ചവൾ. s. A fat, stout, or lusty woman.

തടിച്ചാൽപൊക്കുന്നു, ക്കി, വാൻ. v. a. To make a timber into the form of a canoe in a rough state.

തടിച്ചി. s. A stout woman.

തടിനി. s. A river. നദി.

തടിപ്പു°. s. 1. Fatness, corpulency, plumpness. 2. thickness, stoutness, as paper, cloth, &c. 3. swelling. 4. callousness of the skin.

തടിപ്പത്താക്കു° s. A dollar with the form of pillars on it.

തടിപ്പിക്കുന്നു, ച്ചു, പ്പാൻ. v. c. To make fat, to fatten.

തടിമാടൻ. s. 1. A very fat, stout man. 2. a blockhead, a stupid man.

തടിമിടുക്കു°. s. 1. Strength of body. 2. boasting, bragging.

തടിമുരണ്ടു°. s. 1. Strength of body. 2 boasting, bragging. തടിമുരണ്ടു പറയുന്നു, To boast, to brag, to display one's own powers.

തടിയൻ. s. 1. A fat, corpulent, stout or robust man. 2. a stupid man.

തടിവിലങ്ങു°. s. Wooden fetters, stocks.

തടുക്കു°. s A small mat to sit on.

തടുക്കുന്നു, ത്തു പ്പാൻ. v. a. 1. To hinder, to stop, to forbid, to arrest by authority. 2. to impede. 3. to restrain. 4 to ward off to defend. 5. to stumble, to trip. തടുത്തുവെക്കുന്നു. To stop, to hinder, to delay, to detain.

തടുപ്പിക്കുന്നു, ച്ചു, പ്പാൻ. v. c. The causal form of തടുക്കുന്നു.

പ്രതിവചനം. s. An answer, a reply, a rejoinder. ഉത്തരം.

പ്രതിവാക്ക°. s. An answer, a reply. ഉത്തരം.

പ്രതിവാക്യം. s. An answer, a reply adj Answerable, admitting, or requiring an answer. ഉത്തരം.

പ്രതിവാണി. s. An answer. ഉത്തരം.

പ്രതിവാദനം. s. Answering, responding, replying, defence.

പ്രതിവാദം s. Response, reply, rejoinder, defence, contention, dispute.

പ്രതിവാദി. s. A defendant; a respondent, a person sued at law.

പ്രതിവാദിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To contend, to dispute. 2. to answer, to reply.

പ്രതിവാസരം. s. Day by day. adv. Daily, every day ദിവസം തോറും.

പ്രതിവാസി. s. A neighbour, neighbouring. സമീപസ്ഥൻ.

പ്രതിവിദ്ധം. &c. adj 1. Pierced perforated. തുളെക്കപ്പെട്ട. 2. split പിളർക്കപ്പെട്ട. 3. opposed, impeded. വിലക്കപ്പെട്ട. 4. beaten, whipped. അടിക്കപ്പെട്ട

പ്രതിവിധി. s. 1. Penance. 2. atonement, remedy. 3. physical treatment or practice, cure.

പ്രതിവിംബം. s. See പ്രതിബിംബം.

പ്രതിവിരോധം. s. Perverseness, contrariety.

പ്രതിവിഷ. s. A plant, 'atis (Betula.)' അതിവിടയം.

പ്രതിവേശം. s The residence of a neighbour, a neighbouring house. അയൽപക്കം.

പ്രതിവേശി. s. A neighbour. അയല്പക്കാരൻ.

പ്രതിശാന്തി. s. 1. Atonement, expiation. 2. means, expedient. 3. remedying, administering medicine.

പ്രതിശാസനം. s. Sending a servant on a message. ordering or dispatching an inferior after calling him to attend കല്പിച്ചയക്കുക.

പ്രതിശിഷ്ടം, &c. adj. 1. Celebrated, famous. കീൎത്തിപെട്ട. 2. sent, ordered, dispatched. അയക്കപ്പെട്ട.

പ്രതിശ്യ. s. Catarrh. മൂക്കുവാല°ച.

പ്രതിശ്യായം. s. Catarrh, cold. മൂക്കുവാല°ച.

പ്രതിശ്രയം s 1. An assembly. സഭ. 2. a place of sacrifice. യാഗശാല. 3. a house, a dwelling. ഭവനം. 4. an asylum, a place of refuge. ആശ്രയസ്ഥാനം.

പ്രതിശ്രവം. s. A promise, assent. പ്രതിജ്ഞ.

പ്രതിശ്രുതം, &c. adj Promised, assented, agreed, accepted. പ്രതിജ്ഞ ചെയ്യപ്പെട്ട.

പ്രതിശ്രുത. s. Echo, repeated or reiterated sound. മാറൊലി.

പ്രതിഷിദ്ധം, &c. adj. Forbidden, prohibited. വിലക്കപ്പെട്ട.

പ്രതിഷേധം. s. Prohibition, forbidding, exception, contradiction. വിലക്ക°, വിരോധം.

പ്രതിഷ്ടംഭം. s. Obstacle, impediment, opposition, തടവ്, വിരോധം.

പ്രതിഷ്ഠ. s. 1. Fame. Celebrity. ശ്രുതി. 2. Consecration. 3. the accomplishment of a religious ceremony or any set of rites, especially instituted for the attainment of supernatural and magical powers. 4 endowment. 5 staying, standing, fixation. 6. accomplishment, completion in general.

പ്രതിഷ്ഠിക്കുന്നു, ച്ചു, പ്പാൻ. v. a. To consecrate, &c പ്രതിഷ്ഠകഴിക്കുന്നു.

പ്രതിഷ്ഠിതം. &c, adj. 1. Famous, celebrated. 2. consecrated 3. completed, finished 4. endowed. portioned. 5. established in life, married, &c.

പ്രതിസരൻ. s. A servant, a dependant. ആശ്രിതൻ.

പ്രതിസരസൂത്രം. s. A string worn round the hand, at nuptials, &c.

പ്രതിസരം. s. 1. The rear of an army. പിമ്പട. 2 a garland, a wreath. മാല. 3. a bracelet. കൈവള. 4. a string worn round the hand, at nuptials, &c. കാപ്പ°. 5. day-break, morning. പുലർകാലം.

പ്രതിസൎഗ്ഗം. s. 1. A portion of a 'Purana' which treats of the destruction and renovation of the world, an intervening story. 2. secondary creation,

പ്രതിസവ്യം. adj. 1. Left, (not right.) ഇടത്തു°. 2. reverse, inverted.

പ്രതിസീര. s. An outer tent; a screen or wall of cloth. തിര, മറ.

പ്രതിസൂൎയ്യകം. s. A lizard; a chamelion. ഗൗളി.

പ്രതിസ്വരം. s. An echo, a returned or reiterated sound. മാറൊലി.

പ്രതിസ്പൎദ്ധ. s. Emulation, rivalry, the wish or effort to excel or overcome സ്പൎദ്ധ.

പ്രതിഹതൻ. s. 1. One who is disappointed. അഭിപ്രായഭംഗം വന്നവൻ. 2. opposed, obstructed, 3. fallen, overthrown.

പ്രതിഹതം. s. Disappointment, failure. അഭിപ്രായഭംഗം. adj. 1. Disappointed. 2. opposed, obstructed, overthrown.

പ്രതിഹാരകൻ. s. A juggler. മന്ത്രവാദി.

പ്രതിഹാരം. s. A door, a gate. വാതിൽ.

പ്രതിഹാരി. s. 1. A doorkeeper. a porter. വാതിൽ കാവൽക്കാരൻ. 2. A juggler. മന്ത്രവാദി.

പ്രതിഹാസം. s. The sweet scented oleander. 'Neruim odorum' കണവീരം.

പ്രതിക്ഷണം. ind. Momentarily, every moment. വേഗം വേഗം.

പ്രതിക്ഷയൻ s. A guard, an attendant. കാവൽക്കാരൻ.

പ്രതിക്ഷിപ്തം, &c adj. 1. Dismissed, rejected, turned out കളയപ്പെട്ട. 2. sent, dispatched. അയക്കപ്പെട്ട. 3. opposed, repelled, resisted. വിരോധിക്കപ്പെട്ട. 4. Calumniated, falsely accussd. അപവാദപ്പെട്ട.

പ്രതീകം. s. 1. A limb, a member. അവയവം. 2. a part, a portion. ഓഹരി adj. Contrary, adverse. വിരോധമായുള്ള, പ്രതികൂലം. 3 inverted, reversed, against the natural order or state.

പ്രതീകാരം. s. 1. Revenge, retaliation, vengeance. പകരംവീഴ്ച. 2. remedying, administering medicine. പ്രതിശാന്തി.

പ്രതീകാശ, &c. adj. In composition (Like,) resembling. തുല്യം.

പ്രതീചി. s. The west quarter. പടിഞ്ഞാറ°.

പ്രതീചീനം, &c. adj 1. West western. പടിഞ്ഞാറുള്ള 2. new, fresh. പുതിയ.

പ്രതീതം, &c. adj. 1. Famous, celebrated, renowned പ്രസിദ്ധം 2. known. അറിയപ്പെട്ട. 3. glad, delighted. സന്തോഷിക്കപ്പെട്ട. 4 respectful. വണക്കമുള്ള. 5 past, gone. പോയ.

പ്രതീതി. s. 1. knowledge, understanding. ബുദ്ധി. 2. fame, notoriety. ശ്രുതി.

പ്രതീപദർശിനി. s. A woman. സ്ത്രീ.

പ്രതീപം, &c. adj. Turned away, having the face averted backwards; following an order or course the reverse of what is natural; against the grain or steam. ചിന്തിരിഞ്ഞതു°.

പ്രതീരം. s. A shore, a bank കര, തീരം.

പ്രതിവേശം. s. A neighbouring residence, a neighbourhood. സമീപം, അയൽപക്കം.

പ്രതീഹാരം. s. A door. വാതിൽ.

പ്രതീഹാരി. s. (Mas. & fem ) A door keeper, a porter, a warder. വാതിൽകാവല്ക്കാരൻ.

പ്രതീക്ഷ്യം, &c. adj. Venerable, respectable. പൂജ്യം

പ്രതോളി. s. A high street; the principal road through a town or village. തെരുവു°.

പ്രത്നം adj Old, ancient. പണ്ടത്തെ.

പ്രത്യക്ക°. adj. 1. Subsequent, behind, following in time or place. പിന്നത്തെ. 2. western. പടിഞ്ഞാറെ

പ്രത്യക്°ശ്രേണി. s. 1. A flower, commonly 'Danti' നാഗദന്തി. 3. a plant, 'Salvinia cucullata.' എലിച്ചെവിയൻ.

പ്രത്യക്°പൎണ്ണി s. A plant, 'Achyranthes aspera'. വലിയകടലാടി.

പ്രത്യഗ്രം, &c. adj. New, recent, fresh. നൂതനം.

പ്രത്യംഗം s. An organ, of perception. പഞ്ചേന്ദ്രിയങ്ങളിൽ ഒന്നു°.

പ്രത്യങ്°മുഖം, &c. adj. Having the face turned backwards or away. പിന്തിരിഞ്ഞമുഖം.

പ്രത്യന്തം. s. The country of the 'Mlechehhas' or savages. മ്ലേഛരാജ്യം.

പ്രത്യഭിയോഗം s. A counter plaint, or charge, an accusation brought against the accuser or plaintiff വാദിയുടെ പേരിൽ പ്രതിവാദി ബോധിപ്പിക്കുന്ന സങ്കടം.

പ്രത്യയം. s. 1. Knowledge, apprehension. ജ്ഞാനം. 2. trust, faith, belief, confidence. വിശ്വാസം. 3. oath, ordeal. ശപഥം. 4 cauuse, motive. കാരണം. 5. usage, custom, practice. ആചാരം. 6 fame; celebrity. ശ്രുതി. 7 certainty, ascertainment. നിശ്ചയം. 8. an affix to roots and words forming derivatives and inflections. 9 a dependant, a subject. ആധീനം. 10. instrument, means of agency, a help-mate or associate, applicable either to persons or things. യന്ത്രം

പ്രത്യയിതം, &c adj. Trusted, confidential. വിശ്വസിക്കപ്പെട്ട.

പ്രത്യരം. s. The fifth star after the one under which a person is born ജന്മനക്ഷത്രത്തിന്റെ അഞ്ചാം നക്ഷത്രം.

പ്രത്യൎത്ഥം. s. A reply, an answer, a counter representation. പ്രത്യുത്തരം.

പ്രത്യൎത്ഥി. s. 1. An enemy. ശത്രു. 2. in law, a defendant. പ്രതിവാദി.

പ്രത്യൎപ്പണം. s. The return or re-delivery of a deposit. തിരിച്ചുകൊടുക്കുക.

പ്രത്യൎപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. To return or redeliver a deposit.

പ്രത്യർപ്പിതം, &c. adj. Returned, restored, re-delivered. തിരിച്ചുകൊടുക്കപ്പെട്ട.

പ്രത്യവസിതം, &c. adj. Eaten. ഭക്ഷിക്കപ്പെട്ടത്.

പ്രത്യവായം. s. 1. Separation. വേർപാട്. 2. an impropriety, a fault, sin, harm, injury. കാരം.

പ്രത്യസ്ത്രം s. An opposing arrow.

പ്രത്യഹം. ind 1. In the morning രാവിലെ. 2. day by day, every day. പകൽതോറും.

പ്രത്യക്ഷത. s. Appearance, manifestation.

പ്രത്യക്ഷം, &c. adj. Perceptible, perceived, present, as cognizable by any of the organs of sense. കാണാകുന്നത്.

പ്രത്യക്ഷീകരിക്കുന്നു, ച്ചു, പ്പാൻ. v. a. To make appear or make manifest, to be apparent.

പ്രത്യാഖ്യാതം, &c. adj. 1. Removed set aside. നീക്കപ്പെട്ട. 2. informed, apprized. അറിയിക്കപ്പെട്ട 3. discouraged, prohibited, forbidden വിരോധിക്കപ്പെട്ട. 4 denied, refused. നിഷേധിക്കപ്പെട്ട 5. celebrated, notorious. ശ്രുതിപ്പെട്ട.

പ്രത്യാഖ്യാനം. s. 1. Rejection, refutation, disallowance, disregard. വിലക്കപ്പെട്ട. 2. denial, refusal. നിഷേധം.

പ്രത്യാഖ്യാനിക്കുന്നു, ച്ചു, പ്പാൻ. v. a. To deny, to refute, disallow, or disregard. നിഷേധിക്കുന്നു.

പ്രത്യാഗമം. s. Return, returning. തിരിച്ചുവരവ്.

പ്രത്യാദിഷ്ടം, &c. adj See പ്രത്യാഖ്യാതം.

പ്രത്യാദേശം s 1. Rejection, disallowance. വിലക്കുക, നിരാകരിക്കുക 2. information, apprizing, informing. അറിയിക്കുക. 3. warning, cautioning. 4. refusal, denial. നിഷേധം.

പ്രത്യാലീഢം. s. An attitude in shooting. the left foot advanced and the right retracted. എയ്വുകാരുടെ നില.

പ്രത്യാശ. s. Trust, confidence. വിശ്വാസം

പ്രത്യാസക്തി. s. Necessity, urgency. അത്യാവശ്യം.

പ്രത്യാസത്തി. s. Proximity, contiguity. സമീപം

പ്രത്യാസന്നം. &c. adj. Near, proximate, contiguous. സമീപമായുള്ള.

പ്രത്യാസാരം. s. 1. The rear of an army. പിമ്പട. 2. a form of array. അണിഭേദം.

പ്രത്യാഹാരം. s. 1. Abstraction, insensibility, restraining the organs, so as to be indifferent to disagreeable or agreeable excitement. അഷ്ടാംഗയോഗം. 2. abridgement, compendium. സമഷ്ടി.

പ്രത്യുക്തി. s. Answer, reply. തക്കഉത്തരം.

പ്രത്യുൽക്രമം. s. Act or effort tending to a main object. പ്രേരണം.

പ്രത്യുത്തരം. s. An answer, a rejoinder, a reply to an answer. പ്രത്യുത്തരം പറയുന്നു, To answer, to reply.

പ്രത്യുത്ഥാനം. s. Polite reception of a visitor, rising to receive him, &c. ഒരുത്തൻ വരുമ്പോളുള്ള ആചാരം. പ്രത്യുത്ഥാനം ചെയ്യുന്നു, To receive a visitor politely, to rise to receive him &c. ആചാരത്തോടെ കൈക്കൊള്ളുന്നു.

പ്രത്യുൽപന്നമതം. s. Presence of mind. മനോധൈര്യം.

പ്രത്യുൽപന്നമതി. adj 1. Having presence of mind, wise for the time ധൈര്യബുദ്ധിയുള്ള. 2. confident, bold, arrogant. ഉണർച്ച്ബുദ്ധിയുള്ള.

പ്രത്യുൽപന്നം. adj. 1. Ready, prompt. ഒരുങ്ങിയിരിക്കുന്ന 2. re produced, regenerated.

പ്രത്യുദ്ഗമനീയം. s. A pair of bleached cloths, or the upper and lower garments, as worn at meals and sacrifices, &c. ഉത്തരീയം. adj. 1. To be placed near, upon or before. സമീപസ്ഥിതം 2 to be worshipped or reverenced. പൂജനീയം.

പ്രത്യുദ്ഗമനം. s. Going forth or out, going to meet any one, &c എതിരേററു ചെല്ലുക.

പ്രത്യുപകാരം. s A return of good offices; recompense of good for good, remuneration, gratitude.

പ്രത്യുപകാരംചെയ്യുന്നു, To remunerate, to recompense good for good

പ്രത്യുപകാരി. s. One who recompenses a good office. പ്രത്യുപകാരംചെയ്യുന്നവൻ.

പ്രത്യൂഷസ്സ്. s Morning, dawn, day-break. പ്രഭാതകാലം

പ്രത്യൂഷം. s. Morning, dawn. day-break. പ്രഭാതം.

പ്രത്യൂഹം. s. Obstacle, impediment, hindrance തടവ്, വിഘ്നം.

പ്രത്യേകം adj. 1. Separate, distinct. വെവ്വേറെ. 2. own, personal സ്വന്തം. 3. solitary. 4. other. പ്രത്യേകമായി. Separately, in private, alone, solitarily.

പ്രഥ. s. Fame, celebrity. കീൎത്തി.

പ്രധനം. s War, battle യുദ്ധം.

പ്രഥമൻ. s. A kind of pottage.

പ്രഥമം. &c, adj. 1. First; prior, initial. മുമ്പുള്ള, ആദ്യമുള്ള. 2. chief, principal. പ്രഥമ പുരുഷൻ, In grammar, the third person.

പ്രഥമവയസ്സ്. s. Childhood. ശിശുത്വം.

പ്രഥമാശ്രമി. s. A religious student. ബ്രഹ്മചാരി.

പ്രഥിതം. &c. adj. 1. Famous, celebrated. കീൎത്തിയുള്ള. 2. made known, declared.

പ്രഥിമ. s Greatness, magnitude. മഹത്വം.

പ്രദത്തം adj. Given, bestowed, conferred. കൊടുക്കപ്പെട്ടത്.

പ്രദൻ. s. A giver, a bestower. കൊടുക്കുന്നവൻ.

പ്രദരം. s. 1. Splitting, rending, tearing. പിളൎപ്പ്. 2. fracture, breaking. ഉടവ്. 3 a disease of women, 'Mœnorrhagia. സ്ത്രീകളുടെ രക്തവാൎച്ച. 4. an arrow. അമ്പ്.

പ്രദക്ഷിണം. s. Religious circumambulation by keeping the right side towards the person or object circumambulated. പ്രദക്ഷിണം വെയ്ക്കുന്നു, To perform circumambulation.

പ്രദാക. s. See പൃദാകു.

പ്രദാതാവ്. s. A giver, a donor. കൊടുക്കുന്നവൻ.

പ്രദാനം. s. Gift, donation. ദാനം, പ്രദാനംചെയ്യുന്നു, To give, to grant, to confer.

പ്രദീപനം. s. A sort of mineral poison of a red colour, and caustic operation. ഒരുവക വിഷം,

പ്രദീപം. s. A lamp. വിളക്ക്.

പ്രദീപിക്കുന്നു, ച്ചു, പ്പാൻ. v. n. To shine forth, ശോഭിക്കുന്നു,

പ്രദീപ്തം. adj. Shining, lighted up. ശോഭിതം.

പ്രദേയം. adj. To be given or bestowed. കൊടുക്കേണ്ടുന്ന.

പ്രദേശനം. s. A gift, a present, a bribe or offering, any thing given to the gods. superiors, or friends, &c. സമ്മാനം, കാഴ്ച.

പ്രദേശം. s. A place in general; a country; a district. a climate, &c.

പ്രദേശിനി. s. The forefinger. ചൂണ്ടോന്നിവിരൽ.

പ്രദോഷം. s. Evening, the first part of the night. സന്ധ്യാസമയം.

പ്രദ്യുമ്നൻ. s. 'Cama,' the 'Hindu Cupid.' കാമൻ.

പ്രദ്യോതനൻ. s. The sun. ആദിത്യൻ.

പ്രദ്രാവം. s. Flight, retreat, running away. ഓട്ടം.

പ്രധാനഗ്രഹം. s. A primary planet.

പ്രധാനൻ. s. See പ്രധാനി.

പ്രധാനം s. 1. Nature, the natural state of any thing or the cause of the material world. പ്രകൃതി 2. the Supreme God പരമാത്മാവ്. 3. intellect. understanding. ജ്ഞാനം. 4. the chief principal, prime, or most eminent thing, excellency. ശ്രേഷ്ഠം. adj. Chief, principal, superior, most eminent, noble.

പ്രധാനി. s. A king's minister, a prime or chief minister, a noble, a courtier, a head man. മുമ്പൻ, ശ്രേഷ്ഠൻ.

പ്രധി. s. The circumference of a wheel. ഉരുളിന്റെ വട്ടം.

പ്രധ്വംസനം. s. Destruction. destroying നശിപ്പിക്ക.

പ്രധ്വംസാഭാവം. s. The nonentity of that state which is subsequent to its existence; annihilation. അഭാവം.

പ്രനാളം. s. A water course, a sluice; a canal a drain. തോട്, ചാൽ.

പ്രപഞ്ചം. s. The world, or universe. ഇഹലോകം. 2. expanse, extent, extension. പരപ്പ്. 3. copiousnss, prolixity in style or composition. വാഗ്വിസ്താരം. 4. abundance, quantity. 5. illusion, delusion, trick; മായ. 6. an army. സൈന്യം.

പ്രപഞ്ചിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To declare fully, to explain. 2. to extend, to enlarge.

പ്രപദം. s. The point of the foot. the tip of the toes. പാദാഗ്രം.

പ്രപന്നം. adj. 1. Obtained, gained, received, procured പ്രാപിക്കപ്പെട്ട. 2. fixed, placed. സ്ഥാപിക്കപ്പെട്ട 3. proper, right. യോഗ്യം.

പ്രപ. s. A place where water is distributed, a place of refreshment. തണ്ണീർപ്പന്തൽ.

പ്രപാതം. s. 1. A precipice, a cliff. ചെരിതടം. 2. a cascade, a water fall. അരിവി. 3. a bank a shore. തീരം.

പ്രപാഥം. s. A road. വഴി.

പ്രപിതാമഹൻ. s. A paternal great grandfather. മുതുമുത്തച്ഛൻ.

പ്രപിതാമഹി. s. A paternal great grandmother മുതുമുത്തച്ഛി.

പ്രപീഡനം s. Torture, tormenting, inflicting pain. പീഡനം.

പ്രപുന്നാടം. s. A tree, 'Cassia tora.' തകര.

പ്രപൗണ്ഡരീകം. s. A small herbaceous plant, used in medicine and as a perfume, commonly 'Punderya'; in medicine it forms the

basis of applications to ulcers and bad eyes. വിരപുണ്ഡരീകം.

പ്രഫുല്ത്തു്. adj. Blown. വിടരപ്പെട്ട.

പ്രഫുല്ലം. adj. Blown, as a flower. വിടരപ്പെട്ടതു്.

പ്രബന്ധകല്പന. s. A feigned story, whether founded on fact or not. കവിതാ കഥ.

പ്രബന്ധം. s. A connected discussion or narrative, an historical collection. കവിയാൽ ഉണ്ടാക്കപ്പെട്ട കഥ.

പ്രബർഹം, &c adj. Chief, principal, superior. പ്രധാനമായുള്ള

പ്രബലത. s. 1. Strength, power. 2. greatness, illustriousness.

പ്രബലൻ. s. 1. A strong, powerful man. 2. an illustrious, celebrated person. 3. wealthy.

പ്രബലപ്പെടുത്തുന്നു, ത്തി, വാൻ. v. n. 1. To make publicly known, to celebrate or make illustrious. 2. to extend, to augment.

പ്രബലപ്പെടുന്നു, ട്ടു, വാൻ. v. n. To increase, to improve, to become great or powerful, to prevail.

പ്രബലം. adj. 1. Strong, powerful. 2. illustrious.

പ്രബലിക്കുന്നു, ച്ചു, പ്പാൻ. v. n. To become strong, great or renowned.

പ്രബുദ്ധിമാൻ. s. A man of superior intelligence; a sage.

പ്രബോധനം s. 1. Reviving the fragrance of a perfume, which has lost its scent. വാസ കെട്ടുക. 2. awakening, arousing, exciting, reviving. ഉണൎത്തൽ.

പ്രബോധം. s. 1. Vigilance, wakefulness, active or vigilant state of being. ഉണൎച്ച. 2. intellect, understanding. ബുദ്ധി. 3. knowledge, wisdom. അറിവു്.

പ്രഭ. s. Light, radiance, splendour ശോഭ.

പ്രഭഞ്ജനൻ s. Air or wind. വായു.

പ്രഭവ. s. The first year in the 'Hindu' cycle of sixty. അറുപതുവൎഷത്തിൽ ഒന്നാമത്തേതു്.

പ്രഭവം. s. 1. Generative cause, the basis or root of being or existence. ഉത്ഭവം. 2. the operative cause, or immediate origin of being as the father or mother, &c. ഉത്ഭവകാരണം 3. the place of receiving existence, taking its rise or where an object is first perceived. ഉത്ഭവസ്ഥലം. 4. birth, production. ജനനം. 5. the basis or origin of water, i.e. light. വെള്ളത്തിന്റെ ഉത്ഭവം 6. strength, superiority, power. ശക്തി.

പ്രഭവിഷ്ണു. s. Consequence, importance, power, authority, supremacy. പ്രധാനത.

പ്രഭാകരൻ. s. 1. The sun. ആദിത്യൻ. 2 fire അഗ്നി 3. the moon. ചന്ദ്രൻ. 4. the ocean. സമുദ്രം. 5. the name of a sage who wrote the book. പ്രഭാകരം.

പ്രഭാകീടം. s. A fire fly. മിന്നാമിനുങ്ങു്.

പ്രഭാതകാലം. s. Morning, dawn, day-break. ഉദയസമയം.

പ്രഭാതം. s. Morning, the dawn, day-break. ഉഷസ്സു്.

പ്രഭാവം. s. 1. Majesty, dignity, magnanimity, high spirit. പ്രതാപം. 2. power, strength energy. ശക്തി.

പ്രഭാസം. s. A place of pilgrimage in the west of 'India'. തീൎത്ഥസ്ഥലം.

പ്രഭിന്നം. s. A furious elephant, one in rut or from whose temples the juice is exuding. മദംപെട്ട ആന.

പ്രഭു. s, A prince, lord, a nobleman, a master, a ruler, a governor. അധിപൻ, കൎത്താവു്

പ്രഭുത. s. See the following.

പ്രഭുത്വം. s. Greatness, power, dominion, supremacy, lordship, sovereignty, rule, government. കൎത്തൃത്വം.

പ്രഭുശക്തി. s. Princely dignity or power. പ്രധാനശക്തി.

പ്രഭൂതം, adj. 1. Much, many, വളരെ. 2. been, become, produced. ഉണ്ടായതു്.

പ്രഭൃതി. s 1. Manner, kind. വിധം. 2. etcetera. others (in composition.) മുതലായി, ഇത്യാദി.

പ്രഭേദനം. s. Dividing, separating, literally or figuratively as tearing, breaking, specifying, discriminating. വിഭാഗിക്കുക.

പ്രഭ്രഷ്ടകം. s. A chaplet of flowers, suspended from the middle lock of hair. കുടുമയിൽ കെട്ടിയ മാല.

പ്രമത്തൻ. s. One who is mad, intoxicated, figuratively with passion and literally with liquor മദിച്ചവൻ.

പ്രമഥനം. s. Killing, slaughter. വധം.

പ്രമഥൻ. s. An attendant on SIVA. ശിവന്റെ പാരിഷദൻ.

പ്രമഥാധിപൻ. s. A name of SIVA. ശിവൻ.

പ്രമദം. s. Joy, pleasure, delight, rapture. അതിസന്തോഷം.

പ്രമദവനം. s. A royal pleasure ground, attached to the seraglio. രാജസ്ത്രീകളുടെ പൂങ്കാവു്.

പ്രമദ. s. A proud woman. അഹങ്കാരമുള്ള സ്ത്രീ.

പ്രമദാവനം. s. A royal garden or pleasure ground, attached especially to the private apartments of the palace. ഉപവനം.

പ്രമനസ്സ്. adj. Joyful, cheerful, happy. സന്തോഷശീലം.

പ്രമയം. s. Killing, slaughter. വധം.

പ്രമാ. s. 1. True knowledge. പരമാൎത്ഥജ്ഞാനം. 2. consciousness, perception. ആത്മജ്ഞാനം.

പ്രമാണക്കാർ. s. plu. The chief or head people of a town, place, or neighbourhood.

പ്രമാണം. s. 1. Cause motive. ഹേതു. 2. limit. അതൃത്തി. 3. proof, testimony, authority. ദൃഷ്ടാന്തം. 4. a scripture, a work of a sacred authority. വേദം. 5. measure, quantity. അളവ്. 6. a speaker of truth. സത്യം പറയുന്നവൻ. 7. eternal, always; നിത്യം. 8. writings, deeds documents. 9 truth, faithfulness adherence to promise, honesty. വിശ്വാസം. 10. witness സാക്ഷി. 11. certainty, stability. നിശ്ചയം. 12, respect, honour. ആചാരം, ബഹുമാനം.

പ്രമാണി. s. A chief, a headman, a principal.

പ്രമാണിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To regard, to value, to attend to, to observe, to pay attention to. 2. to respect. 3. to believe, to trust. 4. to measure, to take account of.

പ്രമാതാമഹൻ. s. A maternal great-grandfather. അമ്മയുടെ മുത്തച്ഛൻ.

പ്രമാതാമഹി. s. A maternal great-grandmother അമ്മയുടെ മുത്തച്ഛി.

പ്രമാദം. s. 1. Inadvertence carelessness mistake, error, inaccuracy. ഓൎമ്മകേട്, തെറ്റ്. 2. dulness, മൂഢത. 3 misfortune.

പ്രമാദി. s. The thirteenth year of the 'Hindu' cycle of sixty. അറുപതുവൎഷത്തിൽ പതിമൂന്നാമത്.

പ്രമാദി. s. One who is heedless, careless, indifferent, inconsiderate, unreflecting. ജാഗ്രതയില്ലാത്തവൻ.

പ്രമാദീച. s. The forty seventh year of the 'Hindu' cycle of sixty. അറുപതു വൎഷത്തിൽ നാല്പത്തേഴാമത്.

പ്രമാപണം. s. Killing, slaughter. വധം.

പ്രമിതി. s. True, knowledge. or knowledge resulting from positive proofs. സത്യജ്ഞാനം.

പ്രമീതം, &c. adj. 1. Dead, deceased. മരിച്ച. 2. immolated, sacrificed. കൊല്ലപ്പെട്ടത്.

പ്രമീള. s. Lassitude, enervation, exhaustion from indolence or fatigue. മടി, ആലസ്യം.

പ്രമീളനം. s. Death. മരണം.

പ്രമുഖം, &c. adj. 1. Chief, first, principal. പ്രധാനം. 2. best, most excellent. അതിശ്രേഷ്ഠം.

പ്രമുദിതം, &c. adj. 1. Pleased, glad, content, happy. അതിസന്തോഷമുള്ള.

പ്രമൃതം, &c adj. Covered, concealed, withdrawn or gone out of sight. മറയ്ക്കപ്പെട്ടത്. s. Agriculture. കൃഷി.

പ്രമേയം s 1 Knowledge, that which is known, അറിവ്. 2. opportunity, occasion. സമയം.

പ്രമേഹം. s. Urinary affection, as change in the colour, quantity, or consistence of the urine; twenty-one varieties are enumerated including diabetes, gonorrhœa, &c. ഒരു മഹാവ്യാധി.

പ്രമോദം. s Pleasure, happiness, delight, joy, gladness സന്തോഷം.

പ്രമോദിക്കുന്നു, ച്ചു, പ്പാൻ, v. a To rejoice, to be delighted.

പ്രമോദൂത. s The fourth year of the 'Hindu' cycle of sixty. അറുപതുവൎഷത്തിൽ നാലാമത്.

പ്രയതൻ. s. A holy or pious person; one purified by austerity or mortification. ശുദ്ധിമാൻ.

പ്രയത്നം. s. 1. Labour toil, pains, endeavour, industry, effort. 2. act, action. 3. difficulty. പ്രയത്നം ചെയ്യുന്നു, To labour, to endeavour, use effort, to take great pains, to be industrious.

പ്രയസ്തം adj. Seasoned, dressed with sauces and condiments. നല്ലവണ്ണം ചമക്കപ്പെട്ടത്.

പ്രയാണം s. Going, motion; journey, march, departure. യാത്ര; വഴിനടപ്പ്. പ്രയാണം ചെയ്യുന്നു. To go, to move, to journey. യാത്രപോകുന്നു, To set out on a journey

പ്രയാമം. s. 1. Scarcity, dearth. ദുൎഭിക്ഷം. 2. competition of buyers in consequence of scarcity

പ്രയാസപ്പെടുന്നു, ട്ടു വാൻ v. n. To labour, to toil, to endeavour, to take pains, to trouble one's self.

പ്രയാസം s. 1. Trouble, labour, toil, fatigue. 2. difficulty. embarrasment. 3. impossbility. 4 pain.

പ്രയുക്തം. &c. adj. 1. Endowed with, possessing as an attribute, &c. 2. resulting from,

consequential. 3. appointed, nominated പ്രയോഗിക്കപ്പെട്ടത്.

പ്രയുക്തി. s. Consequence. result, main object or end. പ്രയോഗം.

പ്രയുതം. s. Ten hundred thousand, a million. പത്തുലക്ഷം.

പ്രയോക്താ. s. A money lender. കടം കൊടു ക്കുന്നവൻ.

പ്രയോഗം. s. 1, Consequence; result; the main object, or end, of any previous action. ഫലം. 2 the operation or effect of magical or mysterious rites ക്ഷുദ്രപ്രയോഗം 3. example, comparison. ദൃഷ്ടാന്തം. 4. effort, exertion, preparation towards a work. പ്രയത്നം. 5. act, action. പ്രവൃത്തി. 6 authority for the use of a word; or the illustration of its use in construction. വചനപ്രമാണം 7. the administration or prescription of medicine. ചികിത്സ. 8 the discharging or shooting an arrow. അമ്പയ്ക്കുന്നു. 9. artifice. ഉപായം 10. lending. കടം കൊടുക്കുക.

പ്രയോഗാൎത്ഥം. s. Act tending to a main object. സാദ്ധ്യകൎമ്മം,

പ്രയോഗിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To make use of a word in composing or writing. 2 to use. 3. to prescribe or administer 4. to operate, to effect. 5. to shoot.

പ്രയോജകൻ. s. A clever or able man, a useful or profitable man. ലാഭം വരുത്തുന്നവൻ.

പ്രയോജനം. s. 1. Advantage benefit, profit, welfare. 2. utility, use. ഉപകാരം 3. result. 4. cause, occasion. ഹേതു 5. motive, origin കാരണം. 6. occupation, business. പ്രവൃത്തി 7. religious ceremony. കൎമ്മം.

പ്രയോജ്യം s. Capital, principal. മുതൽ, ദ്രവ്യം,

പ്രരോഹണം. s. Budding, shooting. മുളക്കുക.

പ്രരോഹം. s. A bud, a shoot. മുള., തളിർ

പ്രരോഹിക്കുന്നു, ച്ചു, പ്പാൻ. v. n. To bud, to shoot forth. മുളയ്ക്കുന്നു.

പ്രലംബഘ്നൻ. s. A name of BALARAMA. ബലഭദ്രൻ.

പ്രലംബം. s. 1 The female breast. സ്ത്രീകളുടെ മുല. 2. a garland of flowers worn round the neck. പൂമാല. 3. delay, procrastination. താമസം.

പ്രലാപം. s. 1. Unmeaning or unconnected speech. നിരൎത്ഥവാക്ക്. 2. sorrow, grief, lamentation. ദുഃഖം.

പ്രലാപസന്നി. s. Epilepsy, falling sickness. സന്നിപാതഭേദം.

പ്രലാപിക്കുന്നു, ച്ചു, പ്പാൻ. v. n. To lament, to grieve.

പ്രവചനം. s. 1. Excellent speech or language നല്ലവാക്ക്. 2. a 'Veda', scripture. വേദം.

പ്രവണം, &c. adj. 1. Declivity, declining; steep. ചരിവുള്ള. 2. bent, bowed. കുനിഞ്ഞ 3. attached or adhering to, filled with. possessed of. endowed with. 4. crooked, curved വളഞ്ഞ. s, A place where four roads meet. നാലുവലവഴി.

പ്രവയസ്സ്. s. An old man. വൃദ്ധൻ.

പ്രവരൻ. s. A chief, an excellent man, a man of rank or dignity പ്രധാനൻ, ശ്രേഷ്ഠൻ.

പ്രവരം s. 1. Offspring, descendants. സന്തതി. 2 family, tribe, race, lineage. വംശം. adj. അതിശ്രേഷ്ഠം.

പ്രവൎത്തകൻ. s. 1. The original instigator of any act, an author, a principal. പ്രവൃത്തിക്കുന്നവൻ. 2. an arbiter, a judge. ന്യായം വിധിക്കുന്നവൻ.

പ്രവൎത്തന. s. Order, permission. കല്പന.

പ്രവൎത്തനം. s. 1. Action, business, worldly interest or activity, as opposed to abstract contemplation പ്രവൃത്തിമാൎഗ്ഗം. 2. conduct behaviour. വ്യാപാരം.

പ്രവൎദ്ധനം. s. Increase, prosperity. or augmentation. വൎദ്ധന.

പ്രവൎദ്ധിതം, &c. adj. Increased. prospered. വൎദ്ധിക്കപ്പെട്ട.

പ്രവഹം. &c. adj. Chief, principal, first. പ്രധാനം.

പ്രവഹണം s. A car, a little or covered conveyance for females. സ്ത്രീകൾ കരേറുന്ന രഥം.

പ്രവല്ഹിക, or പ്രവല്ഹിക. s. A riddle, an enigma, a conundrum or charade. കടങ്കഥ.

പ്രവാക adj. Eloquent, oratorical, speaking, a speaker. വാക്വൈഭവമുള്ള.

പ്രവാദം. s. Rumour, report. കേളി.

പ്രവാരണം s. 1. A desirable gift. ഇഷ്ടമുള്ള ദാനം. 2. prohibition, objection, opposition. വിരോധം.

പ്രവാരം. s. Covering, concealment മറ.

പ്രവാസനം. s. 1. Killing, slaughter. വധം 2. dwelling abroad, sojourning, lodging. അന്യസ്ഥലത്തെ പാൎപ്പ്.

പ്രവാസം. s. A temporary or foreign residence, a habitation away from home. വീടുവിട്ടുള്ള പാൎപ്പ്.

പ്രവാസി. s. A traveller, a sojourner, one living away from home. അന്യദിക്കിൽ ചെന്നു പാൎക്കുന്നവൻ.

പ്രവാഹം. s. 1. A stream, a current, the flowing or course of any thing; continuous passage. ഒഴുക്ക°. 2. action, occupation, active iife. വ്യാപാരം.

പ്രവാഹിക. s. Diarrhœa. ഗ്രഹണിരോഗം.

പ്രവാഹിക്കുന്നു, ച്ചു, പ്പാൻ. v. n. To flow, to run as water. ഒഴുകുന്നു.

പ്രവാളം. s. 1. Coral. പവിഴം. 2. a sprout, or shoot. തളിർ. 3. the neck of a lute. വീണയുടെ തണ്ടു°.

പ്രവിഖ്യാതി. s. Celebrity, reputation. കീർത്തി.

പ്രവിദാരണം. s. 1. War, battle, combat. യുദ്ധം. 2. tearing, rending; breaking. പിളർപ്പ°. 3. tumult, crowd, confusion. കലഹം.

പ്രവിശ്ലേഷം. s. Separation, parting. വേർപാടു°.

പ്രവിഷ്ടം, &c. adj Entered, literally or metaphorically പ്രവേശിക്കപ്പെട്ട.

പ്രവീണത. s. Ability, cleverness. വിദഗ്ധത.

പ്രവീണൻ. s. A skilful, clever, conversant person. വിദഗ്ധൻ

പ്രവീണം, &c. adj. Skilful, clever, conversant. വിദഗ്ധം.

പ്രവീരൻ s. 1. A hero, a warrior. ശൂരൻ. 2. a chief, a person of rank or distinction. പ്രധാനി.

പ്രവൃത്തം, &c. adj. Fixed, settled, determined, done. തീർക്കപ്പെട്ട.

പ്രവൃത്തി. s. 1. Activity, occupation, active life as opposed to contemplative devotion. പ്രവൃത്തിമാർഗ്ഗം. 2. action, work, labour. 3. tidings, intelligence. വർത്തമാനം. 4. a motion of the bowels. 5. one or more villages forming part of a district under an inferior government officer. 6. conduct, behaviour. നടപ്പ°. 7. sorcery. ക്ഷുദ്രപ്രയോഗം.

പ്രവൃത്തിക്കാരൻ. s. 1. A bailiff or subordinate revenue officer who has authority to collect public revenue of one or more villages under a 'Tahsildar.' 2. a workman, a servant. 3. an instigator.

പ്രവൃത്തിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To do, to act, to work, to labour, to go on in a state of action. 2. to use sorcery. 3. to instigate.

പ്രവൃത്തിമാർഗ്ഗം. s. Action, business, worldly interest, occupation or activity as opposed to abstract contemplation. ഇഹലോകകാര്യം നിവൃത്തിമാർഗ്ഗം, Abstract contemplation. പരലോകകാര്യം.

പ്രവൃദ്ധം, &c. adj. Full grown, expanded, diffused, spread, abroad or dispersed. വളർച്ചചെന്നതു°, പരന്നതു°.

പ്രവേകം, &c. adj. Chief, head, principal. പ്രധാനം.

പ്രവേണി. s. 1. The hair twisted and undecorated as worn by women in the absence of their husbands. ഒരുപ്പിരി മയിർ. 2. an elephant's housings. ആനപ്പുറത്തു വിരിക്കുന്ന വസ്ത്രം.

പ്രവേശകം, &c. adj. Introducing. s. The name of a book.

പ്രവേശനം. s. 1. The entrance to a house, the principal door or gate. ഉമ്മരം. 2. entering, entrance. 3. access.

പ്രവേശം. s. 1. Entering, entry, entrance. അകംപൂക. 2. arrival. 3. accesss. 4. intentness on an object, adherence to a pursuit or purpose. 5. advancement in learning.

പ്രവേശിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To enter. 2. to arrive at. 3. to have access to. 4. to interfere in.

പ്രവേശിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. To introduce, &c.

പ്രവേഷ്ടം. s. 1. An arm. കൈ. 2. the fore-arm or wrist.

പ്രവ്യക്തം. adj. Evident, apparent, manifest, plain. സ്പഷ്ടമായുള്ള.

പ്രശമനം. s. 1. Quietness, tranquillity. അടക്കം 2. killing, slaughter. വധം. 3. destruction. നാശം.

പ്രശമം. s. 1. Quietness, tranquillity. അടക്കം. 2. destruction. നാശം.

പ്രശമിതം, &c. adj. 1. Quiet, tranquil. അടക്കമുള്ള. 2. destroyed. നശിക്കപ്പെട്ടതു°.

പ്രശംസ. s. 1. Praise, applause, commendation, flattery. പുകഴ്ച. 2. boasting. ഉയററം.

പ്രശംസനം. s. Praise, applause; see പ്രശംസ.

പ്രശംസിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To praise, to applaud, to commend, to flatter. 2. to boast.

പ്രശസ്തം. &c adj. 1. Commended, praised. വാഴ്ത്തപ്പെട്ട. 2. well, happy, right. ഉത്തമം. 3. good, excellent, best, illustrious. ശ്രേഷ്ഠമായുള്ള. 4. commodious.

പ്രശസ്തി. adj. See the preceding.

പ്രശസ്യം. adj. Commendable, good. ശുഭം.

പ്രശാൻ. adj. Quiet, tranquil. ശാന്തതയുള്ള.

പ്രശാന്തൻ. s. One who is quiet, patient. ക്ഷമയുള്ളവൻ.

പ്രശ്നക്കാരൻ. s. An astrologer.

പ്രശ്നദൂതി. s. A riddle, an enigma, an intricate or enigmatical question. കടങ്കഥ.

പ്രശ്നം. s. 1. A question, demand, inquiry. ചോദ്യം. 2. astrology. 3. an omen. പ്രശ്നം വെക്കുന്നു, To make an astrological calculation.

പ്രശ്രയം. s. Affection; affectionate regard or solicitation. പ്രേമം.

പ്രശ്രവണം. s. A fountain, a cascade. ഉറവ.

പ്രശ്രിതം, &c. adj Modest, humble. അടക്കമുള്ള.

പ്രശ്രുതം, &c. adj. Spread abroad, heard, published. ശ്രവിക്കപ്പെട്ട.

പ്രഷ്ഠൻ. s 1. A leader, a conductor, a preceder, one who goes first, or before. മുമ്പ നടക്കുന്നവൻ, നായകൻ. 2. a chief, a principal. ശ്രേഷ്ഠൻ.

പ്രഷ്ഠവാഹം. s. A young bull or steer, training for the plough, &c. ചുഴിനുകം വെച്ചകാള.

പ്രഷ്ഠൗഹി. s A cow pregnant with her first calf കടിഞ്ഞൂച്ചനയുള്ള പശു.

പ്രസക്തം, &c adj. 1. Eternal, constant, everlasting നിത്യമായുള്ള. 2. opened, expanded. വിടരപ്പെട്ട. 3. obtained, gained, attained. ലഭിക്കപ്പെട്ട.

പ്രസക്തി. s. Occurrence, event.

പ്രസംഗം. s. 1. A discourse, a publication, a connected train of argument, in common usage, preaching, a sermon. 2. introduction, insertion. 3. association, connexion.

പ്രസംഗസ്ഥലം. s. A pulpit.

പ്രസംഗി. s. A preacher.

പ്രസംഗിക്കുന്നു, ച്ചു, പ്പാൻ. v. a. To preach, to speak to the people, to discourse, to argue, to dispute.

പ്രസന്ന. s. Spirituous or vinous liquor. മദ്യം.

പ്രസന്നത. s. 1. Brightness, pellucidness, cleanness, purity. തെളിവു്. 2. favour graciousness. ദയ. 3. pleasure, cheerfulness. പ്രസാദം.

പ്രസന്നൻ. s. A happy man, one who is affable, condescending, gracious, kind. ദയയുള്ളവൻ.

പ്രസന്നം, &c. adj. 1 Clear, transparent, clean, bright, pellucid. ശോഭയുള്ള. 2. pleased, delighted. പ്രസാദമുള്ള. 3. complacent, gracious.

പ്രസഭം. s. Violence. ബലാല്കാരം.

പ്രസരണം. s. 1. Surrounding an enemy. ശത്രുവിനെവളയുക. 2. spreading over the country to forage.

പ്രസരണി. s. Surrounding an enemy. ശത്രുവിനെ വളയുക.

പ്രസരം. s. 1. A way or road. വഴി. 2. a bed made of tender leaves. പഞ്ഞുതല്പം. 3. spreading, extending. പരക്കുക. 4. affectionate solicitude. 5 speed, velocity. വേഗം. 6. a weaver's shuttle. ഓടം. 7. an iron arrow. ഇരുമ്പുകൊണ്ടുള്ള അമ്പു്.

പ്രസരിക്കുന്നു ച്ചു പ്പാൻ. v. n. 1. To spread, to extend. പരക്കുന്നു. 2. to be active.

പ്രസരിപ്പു്. s. 1. Surrounding an enemy, extending. 2. activity. ഉത്സാഹം.

പ്രസർപ്പണം. s 1. Spreading, stretching, extending ചുററിസഞ്ചരിക്കുക. 2. going, proceeding. നടക്കുക.

പ്രസവബന്ധനം s. The footstalk of a leaf or flower, the petiole or peduncle. ഞെട്ടു്.

പ്രസവം s. 1 Bringing forth or bearing young, child-birth. പേറു്. 2. birth, production. ഉല്പാദനം. 3. offspring, posterity. സന്തതി. 4. a flower, or blossom പൂവു്. 5. fruit. കായു്.

പ്രസവവേദന. s. The pains or travail or child birth.

പ്രസവിക്കുന്നു, ച്ചു, പ്പാൻ. v. a. To bring forth a child, to be in labour.

പ്രസവ്യം adj Contrary, reverse, inverted, reverted. വിപരീതമായുള്ള.

പ്രസഹ്യം. ind. Forcibly, violently.. ബലാല്കാരം

പ്രസാദനം. s. 1. Boiled rice. ചോറു്. 2. clearness. തെളിവു്.

പ്രസാദം. s 1. Clearness, cleanness, brightness. തെളിവു്. 2. favour. kindness, propitiousness, complacency. ദയ. 3. well-being, welfare. ക്ഷേമം 4. gladness, delight, joy. സന്തോഷം 5. boiled rice or any thing which having been offered to the deity is given to the people. ദേവാച്ഛിഷ്ടം.

പ്രസാദിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To be pleased, to be glad, to be joyful, merry, to rejoice. 2. to be clear, clean, bright.

പ്രസാദിപ്പിക്കുന്നു, ച്ചു, പ്പാൻ. v. a. To please, to delight, to make glad.

പ്രസാധനം s. Dress, decoration, embellishment. അലങ്കാരം.

പ്രസാധനി s. A comb ചിപ്പു്.

പ്രസാധിതം. adj 1. Adorned, ornamented, decorated അലങ്കരിക്കപ്പെട്ടതു്. 2. accomplished. തികയ്ക്കപ്പെട്ടതു്.

പ്രസാരണം. s. See the following.

പ്രസാരം. s. Going to forage, spreading over the country for grass and fuel. പരക്കെ സഞ്ചാരം.

പ്രസാരിണി. s. 1. A plant, 'Pœderia fœtida.' കടംഭരാ. 2. surrounding an enemy. 3. the dispersion of an army by detatchments for that purpose, or for collecting forage. പരക്കെ സഞ്ചരിക്ക.

പ്രസാരിതം, &c. adj. Exposed for sale in a shop. വില്പാൻ നിരത്തിയതു°.

പ്രസാരി. adj. 'mas. & fem.' Going along gently' gliding, flowing, creeping. മന്ദഗമനം.

പ്രസിതം, &c. adj. Diligent, attentive, adhering to or engaged in. താല്പൎയ്യമുള്ള.

സിതി. s. Ligament, fetters, binding, tie. പ്രബന്ധനം.

പ്രസിദ്ധൻ. s. 1. A celebrated, renowned or notorious man. ശ്രുതിപ്പെട്ടവൻ. 2. one who is adorned. ഭൂഷിതൻ.

പ്രസിദ്ധപ്പെടുത്തുന്നു, ത്തി, വാൻ. v. a. To proclaim, to publish, to announce, to divulge.

പ്രസിദ്ധമാകുന്നു, യി, വാൻ. v. n. 1. To become famous or notorious. 2. to be divulged, to be made public.

പ്രസിദ്ധമാക്കുന്നു, ക്കി, വാൻ. v. a. 1. To proclaim, to publish, to make public. 2. to celebrate, to make notorious.

പ്രസിദ്ധം, &c adj. 1. Famous, celebrated, notorious ശ്രുതിയുള്ള. 2. adorned, ornamented. അലങ്കരിക്കപ്പെട്ട.

പ്രസിദ്ധി. s. Fame, rumour, celebrity, notoriety. ശ്രുതി.

പ്രസുപ്തൻ. s. One who is asleep, a sleeper. ഉറങ്ങുന്നവൻ

പ്രസൂ. s 1. A mother. മാതാവു°. 2. a mare. പെൺകുതിര.

പ്രസൂത. s. A woman who has born a child or who has been recently delivered. പെറ്റവൾ.

പ്രസൂതി. s. 1. Bringing forth young. 2. birth, production. പ്രസവം.

പ്രസൂതിക. s. A woman who has born a child, or one who has recently been delivered. പെറ്റവൾ.

പ്രസൂതിജം. s. Pain, affliction, mental, or corporeal. അതിവേദന

പ്രസൂനം. s. 1. A flower, bud, or blossom. പുഷ്പം. 2. fruit. കായ°. adj. Born, produced. ഉണ്ടായ.

പ്രസൃത s. 1. The leg. കാൽ. 2. the calf of the leg. കണങ്കാൽ.

പ്രസൃതം. s 1. The palm of the hand, hollowed as if to hold liquids കൊടന്ന 2. the leg. കാൽ adj. 1. Dispersed, extended spread abroad. പരന്നതു° 2. stretched. നീട്ടപ്പെട്ടതു°. 3. humble, modest. അടക്കമുള്ള. 4. swift, quick. വേഗമുള്ള 5. gone പോയ 6 attached to, engaged in, occupied by. താല്പൎയ്യമുള്ള.

പ്രസൃതി s. The palm of the hand hollowed. കൊടന്ന.

പ്രസൃഷ്ടം, &c. adj. Made, created. ഉണ്ടാക്കപ്പെട്ടതു°

പ്രസേവകം. s. 1. A part of a lute, a wooden vessel, covered with leather, placed under the neck to render the sound deeper. 2. a crooked piece of wood at the end of a lute. വീണയുടെ ചുര.

പ്രസേവം. s. 1. Part of a lute; see the preceding. 2. a sack. ചാക്കു°, കൊട്ട.

പ്രസ്തരം. s. 1. A stone, a rock. കല്ലു°. 2. a jewel, a precious stone. രത്നക്കല്ലു°. 3. a couch made of flowers or grass. പൂമെത്ത.

പ്രസ്താരം. s. 1. A jungle, thicket, or wood overgrown with grass. തുറു. 2. a bed made of flowers, leaves, &c. പച്ചിലതല്പം.

പ്രസ്താവന. s. 1. Commencement, introduction. ആരംഭം. 2. a dramatic prelude, an introductory dialogue usually spoken by the manager and one of the actors. നാട്യാരംഭം.

പ്രസ്താവം. s. 1. Opportunity, occasion. അവസരം. 2. occasional or introductory eulogium.

പ്രസ്തുതം, &c. adj. 1. Said, revealed, propounded, declared. അറിയിക്കപ്പെട്ട. 2. ready, prepared, praised, panegyrised സ്തുതിക്കപ്പെട്ട.

പ്രസ്തുതി. s. Praise, applause. സ്തുതി.

പ്രസ്ഥപുഷ്പം. s. A sort of 'Tulasi' or a basil with small leaves. തുളസി.

പ്രസ്ഥം. s. 1. A measure of quantity. അളവു°. 2. table land on the top of a mountain മലയുടെമുകൾപ്പരപ്പു°. 3. a 'Prastha of any thing, any thing measuring a 'Prastha '

പ്രസ്ഥാനം. s. 1. March of an assailant. 2. march. 3. going forth, proceeding, departing, യാത്ര, പുറപ്പാടു°.

പ്രസ്ഥാനവിഘ്നം. s. Breach of any agreement to perform any duty on solemn occasions, as at a wedding., &c. ശുഭകൎമ്മവിഘ്നം.

പ്രസ്ഥാപനം. s. 1. The act of making known. അറിയിക്കുക. 2. oration, discourse. സംഭാഷണം. വാദം.

പ്രസ്ഥാപിക്കുന്നു, ച്ചു, പ്പാൻ. v. a. To make known, to discourse on, to proclaim, to lay before.

പ്രസ്ഥാപിതം. s. &c. adj. 1 Made known, proclaimed. അറിയിക്കപ്പെട്ടതു. 2. sent, dispatched. അയക്കപ്പെട്ട.

പ്രസ്ഥിതം. &c. adj. Marched, gone forth, departed. പുറപ്പെട്ട.

പ്രസ്നവം. s Voluntary flowing out of milk. ചുരന്ന പാൽ.

പ്രസ്ഫുടം. &c. adj. Blown, expanded. വിടരപ്പെട്ട.

പ്രസ്ഫുരിതം. adj. 1. Shaken, agitated. ഇളക്കപ്പെട്ടതു. 2. trembling, heaving, throbbing, palpitating. വിറെക്കുന്ന.

പ്രസ്ഫുലിംഗം. s. A spark of fire. തീപ്പൊരി.

പ്രസ്ഫോ (ഷ്ഫോ) ടനം. s. 1 A winnowing basket or fan മുറം, ഉണ്ണിക്കൊട്ട. 2. striking, beating, ഇടി. 3. expanding, budding, opening. വിടർച്ച. 4. winnowing corn. പതിർപിടിത്തം.

പ്രസ്മൃതി. s. Forgetfulness, forgetting. മറവി.

പ്രസ്രവണം. s. 1. Making water. മൂത്രംഒഴിക്കുക. 2. oozing, leaking, dropping കാലുക. 3. a mountain in the peninsula; also 'Malyavan' മാല്യവാൻ.

പ്രസ്രാവം. s. Urine. മൂത്രം.

പ്രഹതം. &c. adj. 1. Learned, accomplished. അഭ്യസിക്കപ്പെട്ട. 2. spread, expanded. വിടരപ്പെട്ട. 3. contiguous, bounding, limitative. അതിരായുള്ള 4. struck, wounded killed. അടിക്കപ്പെട്ട. 5. repelled, repulsed. overcome, defeated. തടുക്കപ്പെട്ട.

പ്രഹനനം. s. 1. Beating, striking. താഡനം, 2. killing. വധം.

പ്രഹരണം. s. 1. A weapon. ആയുധം, 2. a blow. അടി. 3. war, battle.. യുദ്ധം.

പ്രഹരം s. 1. A watch, or eight part of an entire day and right, comprehending about three English hours of time യാമം 2. beating, flogging. താഡനം. 3. shooting arrows &c. അസ്ത്രപ്രയോഗം.

പ്രഹരിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To beat, to strike, to flog അടിക്കുന്നു. 2. to shoot arrows. എയ്യുന്നു, അസ്ത്രംപ്രയോഗിക്കുന്നു.

പ്രഹർഷം. s Great joy. അതിസന്തോഷം.

പ്രഹസനം. s. 1. Loud, violent or hearty laugh. ഉറച്ചചിരിക്കുക 2, mirth, merriment. ഉല്ലാസം 3. sarcasm, satire as a branch of rhetorical composition. 4. reproof, ridicule, irony. ഹാസ്യം.

പ്രഹസ്തം. s, The open hand with the fingers extended ഒരു കൈ പരത്തുക.

പ്രഹാരം. s. Striking, wounding, killing. അടി, വധം.

പ്രഹാരാൎത്തം. s. Lasting, and acute pain from a wound or maim. മൎമ്മവികാരം.

പ്രഹാസം. s. 1. Loud laughter. ഉറച്ച ചിരി. 2 jesting buffoonery. ഗോഷ്ഠി. 3. a place of pilgrimage. തീൎത്ഥസ്ഥലം

പ്രഹാസി. s. A jester, a buffoon, a clown. ഗോഷ്ഠികാട്ടുന്നവൻ.

പ്രഹി. A well. കിണറു.

പ്രഹിതം. s. Sauce, gravy, condiment. ചാറു. adj 1. Discharged, as an arrow from a bow; വലിച്ചു വിടപ്പെട്ട 2 learned. അഭ്യസിക്കപ്പെട്ട. 3. suitable, appropriate. യോജ്യതയുള്ള. 4 sent. dispatched. അയക്കപ്പെട്ട

പ്രഹേണകം. s. Victuals, sweetmeats, &c. distributed at festivals. സദ്യ.

പ്രഹേളിക. s A riddle or enigma, a puzzling or enigmatical question. കടങ്കഥ,

പ്രഹ്ലന്നം &c. adj. Pleased, happy, glad. സന്തോഷമുള്ള.

പ്രഹ്ലത്തി. s. pleasure, happiness, joy. സന്തോഷം.

പ്രഹ്ലാദൻ. s. The name of 'Hiranyacsha's' pious son.

പ്രഹ്ലാദം. s. 1. Sound, noise. അട്ടഹാസം. 2. pleasure, happiness, joy, സന്തോഷം.

പ്രഹ്വം. &c, adj. 1 Bowed, bent, stooping. കുനിഞ്ഞ, വണക്കമുള്ള. 2 intent upon, engaged in, engrossed by. താല്പൎയ്യമുള്ള.

പ്രളയം. s. 1. The end of a 'Calpa' or destruction of the world, a deluge. 2. death, dying. 3. loss, destruction, dissolution, annihilation. മരണം. 4. fainting, syncope, loss of sense. മോഹാലസ്യം.

പ്രളയാന്തം. s. The end or destruction of the world. ലോകാവസാനം.

പ്രക്ഷയം. s. Destruction. നാശം.

പ്രക്ഷാളനം. s. Washing, cleaning. കഴുകൽ. പ്രക്ഷാളനം ചെയ്യുന്നു, To wash, to clean. കഴുകുന്നു.

പ്രക്ഷാളിതം. adj. Washed, cleaned. കഴുകപ്പെട്ടതു.

പ്രക്ഷിപ്തം. &c. adj. 1. Determined, fixed. നിശ്ചയിക്കപ്പെട്ടതു. 2. thrown. എറിയപ്പെട്ടതു.

പ്രക്ഷേപണം. s. 1. Determining. fixing. നിശ്ചയിക്കുക. 2. throwing. എറിയുക.

പ്രക്ഷേപം. s. Determination, fixation. നിശ്ചയം.

പ്രക്ഷേപിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To determine, to fix. നിശ്ചയിക്കുന്നു. 2. to throw, to dart, to cast. എറിയുന്നു, പ്രയോഗിക്കുന്നു.

പ്രക്ഷോഭം. s. Inconsistency, instability. അസ്ഥിരത, ചലനം.

പ്രക്ഷ്വേളനം. s. An iron arrow. ഇരുമ്പുകൊണ്ടുള്ള അമ്പു്.

പ്രാകാമ്യം. s. One of the eight attributes of the deity. irresistible will, fiat. അഷ്ടൈശ്വൎയ്യങ്ങളിൽഒന്നു്.

പ്രാകാരം. s. A rampart, or fence; an enclosure, or defence, in the form of a wall. മതിൽ.

പ്രാകാശ്യം. s. One of the eight attributes of the deity, the power of penetrating every where unrestrained by natural obstacless അഷ്ടൈശ്വൎയ്യങ്ങളിൽ ഒന്നു്.

പ്രാകുന്നു, കി, വാൻ. v. a. To curse, to denounce.

പ്രാകൃതൻ. s. A low, vulgar man, or one following a degraded profession. ഹീനൻ.

പ്രാകൃതം, &c. adj. Low, vile, vulgar; thence it is used as a 's', to denote a provincial and peculiar dialect of the 'Sanscrit' language.

പ്രാക ind. 1. Before, prior, preceding in place, or time. മുമ്പെ. 2. east. eastern. കിഴക്കെ. 3. past, gone. കഴിഞ്ഞ. 4. first. 5. above, on the top.

പ്രാക്കു്. s. A curse, a denunciation.

പ്രാക്കൂടു്. s. A dove-cot, an aviary.

പ്രാക്കൂട്ടം. s. A flock of pigeons.

പ്രാക്തനകൎമ്മം. s. Fate, destiny.

പ്രാക്തനം, &c. adj. Old, ancient, anterior. പുരാതനമായുള്ള.

പ്രാക്ഫല്ഗുനി. s. The eleventh of the lunar asterisms. പൂരം.

പ്രാഗ്ഭാവം s. Antecedent privation, the non-existence of any thing which may yet be.

പ്രാഗത്ഭ്യം. s. 1 Confidence, boldness, arrogance, effrontery. ധൈൎയ്യം, അഹമ്മതി. 2. importance, rank. പ്രധാനം.

പ്രാഗുദീചി s. The north-east. വടക്കുകിഴക്കു്.

പ്രാഗ്ജ്യോതിഷം s A country, supposed to be part of Asam. ഒരു രാജ്യം.

പ്രാഗ്ദക്ഷിണം s. South-east. തെക്കുകിഴക്കു്.

പ്രാഗ്ഭവം adj. 1. East, eastern. കിഴക്കെ, കിഴക്കൻ. 2. former, ancient. മുമ്പിലത്തെ.

പ്രാഗ്ഭാരം. s. 1. The upper side, the top or peak of a mountain. മുകൾപ്പരപ്പു്. 2. excellency, purity. ശ്രേഷ്ഠത.

പ്രാഗ്വംശം s. The room opposite to that which contains the materials for an oblation and in which the family, and friends of the sacrificer assemble. യാഗശാലയുടെ നേരെയുള്ള മുറി.

പ്രാഗ്രം, &c. adj. Chief, principal പ്രധാനം.

പ്രാഗ്രഹരം, &c adj. Chief principal. പ്രധാനം.

പ്രാഗ്ര്യം, &c. adj. Chief, principal. പ്രധാനം.

പ്രാഘാതം. s. War. battle. യുദ്ധം.

പ്രാഘാരം. s, Dropping, oozing, trickling, aspersion, or pouring out of any oily substance. പൊഴിച്ചിൽ.

പ്രാചിക. s 1. A sort of fly. ഒരുവക ഈച്ച. 2. the female falcon. പെൺപരിന്തു്. (ന്തു്)

പ്രാചി. s. The east, the east quarter. കിഴക്കു്. adv. 1. Before, in front. മുമ്പിൽ. 2. former, prior, first. മുമ്പെ.

പ്രാചീന. s. A plant, Cissampelos hexandra. പാട.

പ്രാചീനം, &c. adj. 1. East, eastern. കിഴക്കൻ. 2. former, ancient, old മുമ്പിലത്തെ, പണ്ടത്തെ s. A bound hedge or fence. വേലി.

പ്രാചീനാവീതം s. The sacred thread worn over the right arm. and passing under the left. ഇടത്തുടിട്ടു പൂണുനൂൽ

പ്രാചീരം. s A bound hedge, a fence, a wall, an enclosure. വേലി.

പ്രാചേതസൻ. s 'Valmiki' the author of the 'Ramayana'. വാല്മീകി.

പ്രാച്യം s. The east. കിഴക്കു്. adj. Eastern. east. കിഴക്കൻ.

പ്രാജകൻ. s. A drover, a shephered, a herdsman. മേയിക്കുന്നവൻ.

പ്രാജനം. s. A goad. മുടിങ്കോൽ, വളർ.

പ്രാജാപത്യം. s 1. A form of marriage; the gift of a girl respectfully by her father to her lover. എട്ടുവക വിവാഹങ്ങളിലൊന്നു്. 2. a sort of penance; eating once a day for three days in the morning, once in the night for three days, subsisting for three days on food given as alms, and fasting three days more. കൃച്ഛ്റം. 3. a particular sacrifice performed before appointing a daughter to raise issue, in default of male heirs. പുത്രകാമേഷ്ടി. 4. authority, power.

പ്രാജ്ഞൻ s. 1, A 'Pundit' a learned or wise man. വിദ്വാൻ. 2. a skilful or clever man; വിദഗ്ദ്ധൻ. 3. a great fool. മഹാമൂഢൻ.

പ്രാജ്ഞാ, or പ്രാജ്ഞി. s. A clever, or intelligent woman. ബുദ്ധിമതി.

പ്രാജ്യം. adj. Much, many. വളരെ.

പ്രാഞ്ചിനടക്കുന്നു, ന്നു, പ്പാൻ. v. n. To walk slowly, to creep, to toddle.

പ്രാഞ്ചുന്നു, ഞ്ചി, വാൻ. v n. See the preceding,

പ്രാഡ്വിവാകൻ. s. A judge, or magistrate. വിധികൎത്താവു°.

പ്രാണത്യാഗം. s. The giving up of life suicide. പ്രാണത്യാഗം ചെയ്യുന്നു, To commit suicide.

പ്രാണധാരണം. s. 1. The preservation of another's life. 2. livelihood.

പ്രാണനാഡി. s. 1. A tubular vessel, a vein. 2. the 'membrum virile.'

പ്രാണനാഥ. s. A wife. ഭാൎയ്യ.

പ്രാണനാഥൻ. s. A husband. ഭൎത്താവു°.

പ്രാണനായകൻ. s. A husband. ഭൎത്താവു°.

പ്രാണനാശം. s. The loss of life.

പ്രാണൻ. s. 1. Life, vitality. 2. air inhaled; inspiration, breath. 3. air, wind. 4. strength, power. 5 the 'membrum virile'. പ്രാണങ്ങൾ. The five vital airs or modes of inspiration, and expiration collectively. പ്രാണനെ വിട്ടുപോകുന്നു, To give up the ghost, to die. പ്രാണൻ കളയുന്നു, To destroy one's own life, to commit suicide.

പ്രണപ്രതിഷ്ഠ. s. The consecrating or supposed giving 'life' to an idol.

പ്രാണപ്രയാണം. s. Death. മരണം.

പ്രാണഭയം. s. Fear of death.

പ്രാണമയം s. See പഞ്ചകോശം. 2nd meaning.

പ്രാണം. s. Myrrh. നറുംപശ.

പ്രാണവായു s. The last breath of a dying person.

പ്രാണവേദന s. Agony of death, extreme or excruciating pain. പ്രാണവേദന കൊള്ളുന്നു, To suffer excruciating pain. പ്രാണവേദനപ്പെടുന്നു, To suffer extreme agony.

പ്രാണസഞ്ചാരം. s. Extreme or excruciating pain.

പ്രാണസ്നേഹം. s. 'Intimate' friendship.

പ്രാണസ്നേഹിതൻ. s. An intimate friend.

പ്രാണഹാനി. s. Loss or destruction of life. പ്രാണഹാനി വരുത്തുന്നു, To take away life, to kill.

പ്രാണാന്തം. s. The end of life, death. മരണം.

പ്രാണാന്തികം. s. Death. മരണം.

പ്രാണാന്തികദണ്ഡം. s. Agony of death.

പ്രാണായാമം. s Breathing in a peculiar way through the nostrils, during the mental recitation of the names or attributes of some deity. The 'Vaidyas' or followers of the 'Vedas' close the right nostril first with the thumb, and inhale breath through the left; then they close both nostrils, and finally open the right for exhalation. The followers of the 'Tantras' close the left nostril first and exhale also through it; these operations are severally called, പൂരകം, കുംഭകം, and രേചകം.

പ്രാണാവസാനം. s. The end of life, death.

പ്രാണി. s. An animal; a sentient, or living being. ജീവജന്തു.

പ്രാണിദ്യൂതം. s. Cock-fighting, ram-fighting, setting animals to fight for wagers. കോഴിപ്പോർ ഇത്യാദി.

പ്രാണിപ്രപഞ്ചം s. An animal, a sentient or living being.

പ്രാണിസ്തോമം. s. See the preceding.

പ്രാണേശൻ. s. A husband. ഭൎത്താവു°.

പ്രാണോപകാരി. s. A barber.

പ്രാതരാശം. s. The morning meal, break-fast. പ്രാതൽ.

പ്രാതൽ s. A morning meal, breakfast.

പ്രാതർ. ind. Dawn, morning. ഉഷസ്സ°.

പ്രാതൎഭോജനം. s. Breakfast, the morning meal. പ്രാതൽ.

പ്രാതഃകാലം. s. The dawn, the morning.

പ്രാതിപദികം. s, A crude noun, a noun before any of its inflections are formed with appropriate affixes.

പ്രാതിഭാവ്യം. s. Security, the act of becoming bail or surety; or being answerable for the appearance of the debtor, or his being trust worthy, or for the payment of his debt in case of his failing to do it. ജാമ്യം; മദ്ധ്യസ്ഥം.

പ്രാതിലോമ്യം. s. See പ്രതിലോമം.

പ്രാതിഹാരകൻ. s. A juggler. ഇന്ദ്രജാലക്കാരൻ.

പ്രാതിഹാരികൻ. s. A juggler, a conjuror. ഇന്ദ്രജാലികൻ.

പ്രാഥമകല്പികൻ. s. A student who has just commenced the study of the 'Vedas' അധ്യയനം തുടങ്ങിയ ശിഷ്യൻ.

പ്രാദക്ഷിണ്യം s. See പ്രദക്ഷിണം.

പ്രാദുർഭവിക്കുന്നു, ച്ചു, പ്പാൻ. v. n. To be manifest, apparent പ്രത്യക്ഷമാകുന്നു.

പ്രാദുർഭാവം. s. Manifestation, appearance. പ്രത്യക്ഷത.

പ്രാദുർഭൂതം, &c. adj. Manifest, apparent. പ്രത്യക്ഷമായുള്ള.

പ്രാദുസ്°. ind. 1. Evidently, apparently, manifestly. 2, visible, apparent. 3. name, appellation. 4. existence, co-existence.

പ്രാദേശനം. s. Gift donation. ദാനം.

പ്രാദേശം. s. The span of the thumb and fore finger. ചൊട്ടച്ചാൺ.

പ്രാധാന്യത. s. See പ്രധാനത.

പ്രാധ്യൻ. ind In conformity, conformably. അനുരൂപമായി.

പ്രാധ്യം. adj 1. Distant remote. long as a road or journey. ദൂരമുള്ള 2. bowed, bent. കുനിഞ്ഞ. 3. binding confining.

പ്രാന്തതം. s. A bound hedge or fence. വേലി.

പ്രാന്തദുൎഗ്ഗം. s A suburb or collection of houses out of the walls of a town. ഉപഗ്രാമം.

പ്രാന്തം, s. 1. Edge, margin, border, end വക്ക°, അറ്റം. 2. neighbourhood. സമീപം.

പ്രാന്തരം. s. 1. A long and unshaded road, a lonesome or tiresome path. കുടിയിട അല്ലാത്ത ദീർഘമായുള്ള വഴി. 2. frontier, limit, border. അതിരു°.

പ്രാപിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To attain, to obtain, to acquire. to receive, to procure. 2. to be affected with. 3. to approach. 4, to enter. 5. to enjoy, to inherit.

പ്രാപിപ്പിക്കുന്നു, ച്ചു, പ്പാൻ v. c. 1. To cause to obtain. 2. to introduce &c.

പ്രാപ്തപഞ്ചത്വം. s, Death, decease. മരണം.

പ്രാപ്തം, &c. adj. 1. Obtained, gained, acquired, received, procured. 2. fixed placed. 3. proper: right. 4 able, capable.

പ്രാപ്തരൂപൻ. s. 1. One who is learned, wise. വിദ്വാൻ. 2. a handsome or pleasing man. സുന്ദരൻ.

പ്രാപ്തി. s. 1. Gain, profit, acquisition 2. acquiring, getting, obtaining, attainment. 3. improvement. success 4. rise; ascent. 5. one of the eight superhuman faculties, the power of obtaining any thing. അശൈ്വൎയ്യങ്ങളിൽ ഒന്നു°. 6. ability, ableness, qualification. capacity. 7. entrance, admission. പ്രാപ്തി വരുത്തുന്നു, To enable, to capacitate.

പ്രാപ്തികേട°. s. Incapcity, incapbility. inability. പ്രാപ്തികേട വരുത്തുന്നു, To incapacitate.

പ്രാപ്യം. adj. Attainable. പ്രാപിയ്ക്കത്തക്ക.

പ്രാബല്യം. s. 1. Strength, power. 2. greatness. illustriousness.

പ്രാഭവം. s. Superiority. ശ്രേഷ്ഠത.

പ്രാഭൃതം. s. A present, an offering to a deity or sovereign, or a gift to a friend, a bride. കാഴ്ച, സമ്മാനം.

പ്രാമാണികൻ. s. 1. A president, the chief or head of a trade, &c. 2. a learned man, one who supports his arguments by reference to books, &c.

പ്രാമാണ്യം. adj. To be regarded, believed, &c.

പ്രാംശു adj. High, tall, lofty. നെടിയ.

പ്രായഃ; പ്രായശഃ. ind. 1. Frequently, generally for the most part. മിക്കവാറും. 2. abundantly, largely. വളരെ.

പ്രായം. s. 1. Fasting in order to die. മരിപ്പാനായിട്ടുള്ള ഉപവാസം. 2. a state or condition of life as age, youth, &c. 3. quantity, abundance. 4 death, dying. adj. Life, resembling.

പ്രായശ്ചിത്തം. s. 1. Expiation, penance. പിഴ പോക്കുക. 2. fine, punishment, penalty. പ്രായശ്ചിത്തം ചെയ്യുന്നു. 1. To perform a penance. 2. to pay a fine.

പ്രായേണ ind. Generally, for the most part. മിക്കവാറും.

പ്രാരബ്ധകൎമ്മം. s. 1. Destiny, luck. 2. commencement. ആരംഭം.

പ്രാരബ്ധം s. Destiny, doom, fortune, luck. adj. Begun, commenced ആരംഭിക്കപ്പെട്ട.

പ്രാരംഭം. s. Beginning, commencement. ആരംഭം.

പ്രാരംഭിക്കുന്നു, ച്ചു, പ്പാൻ. v. a. To begin, to commence. ആരംഭിക്കുന്നു.

പ്രാൎത്ഥന. s 1. Asking, begging, solicitation. 2 prayer, supplication. 3. a vow. 4. an oblation, an offering.

പ്രാൎത്ഥിക്കുന്നു. ച്ചു, പ്പാൻ. v. a. 1. To ask, to beg 2; to pray, to supplicate. 3. to vow.

പ്രാൎത്ഥിതം. adj 1. Asked, begged, solicited. യാചിക്കപ്പെട്ട. 2. said, spoken. 3. obstructed or opposed by an enemy. 4. vowed.

പ്രാലംബം. s. A garland hanging round the neck and reaching to the breast. മാല.

പ്രാലംബിക. s. A garland, a necklace. താവടം.

പ്രാലേയം. s. Frost, snow. ഉറച്ച മഞ്ഞു.

പ്രാവു. s. A dove, a pigeon in general.

പ്രാവരണം. s. An upper or outer garment or cloak. പുതപ്പു.

പ്രാവശ്യം s. A time, term.

പ്രാവാരകീടം. s. A body louse. കുറപ്പേൻ.

പ്രാവാരം. s. An upper or outer garment. ഉത്തരീയം.

പ്രാവൃട. s. The rainy season; the 'monsoon.' വൎഷകാലം.

പ്രാവൃതം. s. A veil, wrapper, a cloak or mantle. പുതപ്പു. adj. Covered, enclosed, encompassed. മൂടിയ.

പ്രാവൃതി. s An enclosure, a fence, a bound hedge. വേലി.

പ്രാവൃഷായണി. s. Cowhage, 'Carpopogon pruriens.' നായ്ക്കുരണ.

പ്രാവൃഷിജം. s. A frog. തവള.

പ്രാവൃഷേണ്യ. adj. Produced in the rainy season. വൎഷകാലത്തുണ്ടായ.

പ്രാവേശനം. s. A manufactory, a workshop. പണിപ്പുര.

പ്രാശനം. s. Feeding, eating. ഊണു.

പ്രാശിതം. s. Oblation to deified progenitors. ചാത്തം. adj. Eaten, devoured. ഭക്ഷിക്കപ്പെട്ട.

പ്രാശ്നികൻ. s. An assistant at a spectacle or assembly.

പ്രാസംഗം. s. A yoke for cattle. നുകം.

പ്രാസംഗ്യം s. A beast of draught, an ox, yoked or in training. നുകം ചുമക്കുന്ന കാള.

പ്രാസം. s. 1. A bearded dart. കുന്തം. 2. arrangement of words.

പ്രാസാദം. s. A temple, a palace; a building consecrated to a deity, or inhabited by a prince. ദേവാലയം, രാജഭവനം

പ്രാസികൻ. s A spearman, a lancer, a soldier armed with a lance or spear. കുന്തക്കാരൻ.

പ്രാസ്ഥിക. adj Sown with a 'Prast'ha' containing a 'Prast'ha, &c. ഇടങ്ങഴി വിതയ്ക്കുന്ന ഇത്യാദി.

പ്രാഹ്ണകാലം. s. The forenoon, ഉച്ചയ്ക്കു മുമ്പെയുള്ള കാലം.

പ്രാഹ്ണം. s. The forenoon. ഉച്ചയ്ക്കു മുമ്പെയുള്ള കാലം

പ്രിയ. s. A wife. ഭാൎയ്യ.

പ്രിയകം. s. 1. A kind of tree, 'Nauclea cadamba. നീൎക്കടമ്പു. 2. a plant, commonly, 'Priyangu.' ഞാഴൽ. 3. a variegated or spotted deer. തൊവക മാൻ. 4. a tree, 'Penaptera tomentosa.' വേങ്ങ.

പ്രിയങ്കരം. &c. adj. Amiable, exciting or attracting regard. ഇഷ്ടകരം.

പ്രിയംഗു s. 1. A medicinal plant and perfume, commonly known by the same name 'Priyangu and described in some places as a fragrant seed ഞാഴൽ. 2. Pannic seed or Italian Millet, 'Panicum Italicum.' തിന.

പ്രിയത. s. Love, affection. സ്നേഹം.

പ്രിയതമ. s. A wife. ഭാൎയ്യ.

പ്രിയതമൻ. s. A husband. ഭൎത്താവു.

പ്രിയതമം, &c. adj. Dearest, most beloved. മഹാ ഇഷ്ടമുള്ള.

പ്രിയതരം, &c. adj. Dear, more dear. ഏറ്റം ഇഷ്ടമുള്ള

പ്രിയദൎശനം, &c. adj. Handsome, lovely, good-looking. ഭംഗിയുള്ള.

പ്രിയൻ s. 1. A favourite, a friend, a beloved. ഇഷ്ടൻ. 2. a husband ഭൎത്താവു.

പ്രിയപ്പെടുന്നു, ട്ടു, വാൻ. v. n. To be fond of, to love

പ്രിയഭാഷണം. s. Kind, gentle or agreeable discourse. ഇഷ്ടവാക്കു.

പ്രിയമാകുന്നു. യി, വാൻ. v. n. 1. To be pleased with, to be dear to 2. to be scarce.

പ്രിയം. s. 1 Joy, pleasure, delight, happiness. സന്തോഷം 2. love, affection, regard. സ്നേഹം. adj 1. Dear, precious, beloved, desired. 2. dear, or high in price. പ്രിയംവലിക്കുന്നു, To praise an aticle for sale, to ask a high price for a thing.

പ്രിയംവദൻ. s. One who speaks kindly or agreeably. നല്ലവാക്ക പറയുന്നവൻ.

പ്രിയംവദം, &c. adj. a Speaking sweetly or pleasantly.

പ്രിയവാദി. s. One who speaks kindly or pleasingly. നല്ലവാക്ക പറയുന്നവൻ.

പ്രിയാളം. s. The name of a tree, commonly the 'Piyal, Buchanania latifolia.' (Rox.) മുരൾ.

പ്രീണനം. s. Satisfaction, satisfying, satiety സന്തുഷ്ടി.

പ്രീതം. &c. adj. Pleased, happy, glad. സന്തുഷ്ടം.

പ്രീതി s. 1. Joy, pleasure, delight, happiness. സന്തോഷം. 2. love, affection, regard. സ്നേഹം.

പ്രീതിമാൻ. s. One who is very affectionate. അധികപ്രിയൻ.

പ്രുഷ്ടം. adj. Burnt. ചുടപ്പെട്ടതു°.

പ്രൃഷ്യം. s. 1. A season of the year, a period of two months. ഋതു 2 the sun. ആദിത്യൻ.

പ്രേംഖാ. s. 1. A swing, a sort of hammock or swinging cot, either for travelling or diversion. ഊഞ്ഞാൽ. 2. wandering, roaming or travelling about. സഞ്ചാരം. 3. dancing. നാട്യം.

പ്രേംഖിതം, &c. adj. Shaken, moving, set in motion, swung, &c. ഇളക്കപ്പെട്ടതു°, ആട പ്പെട്ടതു°.

പ്രേതഗൃഹം. s. A cemetery, a burying ground. ചുടലക്കാട്ടു°.

പ്രേതനാഥൻ. s. A name of 'Yama,' ruler of the dead. അന്തകൻ.

പ്രേതപെട്ടി. s. A coffin.

പ്രേതബാധ. s. Possession by an evil spirit.

പ്രേതമഞ്ചം. s, A bier.

പ്രേതം. s. 1. A dead body, a corpse. ശവം. 2. a goblin, a ghost, an evil spirit. ഭൂതം.

പ്രേതവനം. s. A burying ground a cemetery, a place where bodies are burnt or buried. ചുടലക്കാട്ടു°.

പ്രേതസംസ°കാരം. s. Burying or burning a corpse. ശവം അടക്കുക.

പ്രേതാധിപൻ. s. A name of 'Yama'. യമൻ

പ്രേതാലങ്കാരം. s. Adorning of a corpse for burial. പ്രേതാലങ്കാരം ചെയ്യുന്നു, To adorn a corpse for burial.

പ്രേതാലയം. s. The abode of 'Yama'. അന്ത കഭവനം.

പ്രേമകലഹം. s. Affectionate rebuke. സ്നേഹം കൊണ്ടുള്ള കലഹം.

പ്രേമം. s. 1. Love, favour, kindness, tender regard, fondness സ്നേഹം. 2. pleasure, sport, pastime, joy. ഉല്ലാസം.

പ്രേമാ. s. Love. സ്നേഹം.

പ്രേയസി. s. A wife. ഭാൎയ്യ.

പ്രേരണം. s. 1. Sending, directing. നിയോഗം 2. passion, or the operation of the organs of sense. 3. excitement, agitation. ഉത്സാഹം

പ്രേരിതം, &c. adj. Sent, directed, dispatched. അയക്കപ്പെട്ട.

പ്രേഷകൻ. s One who is sent or dispatched. അയക്കപ്പെട്ടവൻ.

പ്രേഷകപ്രേഷകൻ. s. One who sends a preson on any business on which he himself was sent.

പ്രേഷണം. s. Sending, dispatching. കല്പിച്ച യക്കുക.

പ്രേഷിതം, &c. adj. Sent, directed. കല്പിച്ചയ ക്കപ്പെട്ട.

പ്രേഷ്ഠ. &c. adj. Most or very dear, or beloved. പ്രിയതമം.

പ്രേഷ്യ. s. A maid-servant. ദാസി.

പ്രേഷ്യൻ. s. A man-servant. പരിചാരകൻ.

പ്രേക്ഷ s. 1. Intellect, understanding, sense. ബുദ്ധി. 2. dancing ആട്ടം. 3. seeing, viewing, observing. കാഴ്ച. 4. seeing a play or entertainmet of dancing, &c. ആട്ടം കാണ്ക.

പ്രൈഷ്യൻ. s. A servant, a slave. ദാസൻ.

പ്രോക്തം. adj. Said, declared, told. പറയപ്പെ ട്ടതു°.

പ്രോതം. adj. 1. Sewn, stitched. തുന്നപ്പെട്ടതു°. 2. strung, tied. കോൎക്കപ്പെട്ടതു°.

പ്രോത്സാഹിതം, &c. adj. Incited, instigated, stimulated, encouraged. ഉത്സാഹിപ്പിക്ക പ്പെട്ട

പ്രോത്സാഹകൻ. s. The instigator or adviser of an act, or in law, of any crime. ഹേതു ഭൂതൻ.

പ്രോത്സാഹം. s. 1. Effort, exertion. ഉത്സാഹം. 2. stimulus, excitement.

പ്രോത്സാഹിതം, &c adj. Incited, instigated, stimulated, encouraged. ഉത്സാഹിക്കപ്പെട്ട.

പ്രോൽക്ഷിപ്തം, &c. adj. Raised, lifted up. ഉ യൎത്തപ്പെട്ട.

പ്രോഥം s. 1. The nose of a horse or the tip of it. കുതിരയുടെ മോന്ത. 2. the loins or hip. കടിപ്രദേശം.

പ്രോദ്വാഹം. s. Marriage. വിവാഹം.

പ്രോദ്ധൃതം, &c. adj. Clothed. ധരിക്കപ്പെട്ട.

പ്രോഷിതം, &c. adj Abroad, absent, away from home, sojourning in another country. പ്രവാസം.

പ്രോഷ്ഠപദ s. One of the constellations containing stars in the 'Pegasus.' പുരുരുട്ടാതി.

പ്രോഷ്ഠി. s. A sort of carp. വരിമീൻ.

പ്രോക്ഷണം s. 1. Sprinkling. തളിക്കുക. 2. killing animals in sacrifice, immolation of victims. പശുബന്ധം. 3. killing, slaughter. വധം.

ഒപ്രാക്ഷിക്കുന്നു, ച്ചു, പ്പാൻ. v. a. To sprinkle. തളിക്കുന്നു.

ഒപ്രാക്ഷിതം. &c. adj. 1. Sprinkled. തളിക്കപ്പെട്ടതു. 2. killed. കൊല്ലപ്പെട്ടതു.

ഒപ്രൗഢ. s. 1. A woman from thirty to forty-five years of age. മുപ്പതിനുമേൽ നാല്പത്തഞ്ചിനു താഴെ പ്രായംചെന്ന സ്ത്രീ, 2. a description of the 'Nayica' or mistress a womanwhose feeling are violent, or impetuous.

ഒപ്രൗഢത. s 1. Skilfulness, dexterity, cleverness. സാമർത്ഥ്യം 2 enterprize; zeal, confident or audacious exertion. ധീരത, അഹമ്മതി.

ഒപ്രൗഢം. &c. adj. 1. Full-grown. വളൎന്തിന്തു. 2. confident. arrogant അഹമ്മതിയുള്ള. 3. married. വിവാഹംകഴിക്കപ്പെട്ട.

ഒപ്രൗഢി. s. Enterprize, zeal. confidence or audacious exertion. ഭക്തിവൈരാഗ്യം, ധീരത.

പ്ലവ. s. The thirty fifth year in the 'Hindu' cycle of sixty. അറുപതുവർഷത്തിൽ മുപ്പത്തഞ്ചാമതു.

പ്ലവകൻ. s. 1. A tumbler, a dancer, a man who walks on the edge of a sword, a rope dancer. &c. തൊണിമേൽതുള്ളുന്നവൻ. 2 an outcast. ഭ്രഷ്ടൻ,

പ്ലവഗം, s, 1. A monkey. കുരങ്ങു. 2. a frog. തവള.

പ്ലവംഗ. s. The fortieth year in the 'Hindu cycle of sixty. അറുപതുവർഷത്തിൽ നാല്പതാമതു.

പ്ലവംഗമം. s. 1. A monkey, an ape. കുരങ്ങു. 2. a frog. തവള.

പ്ലവംഗം. s. 1. A monkey. കുരങ്ങു. 2. a frog. തവള. 3. a deer. മാൻ.

പ്ലവനം. s. A declivity. ചരിവു.

പ്ലവൻ. 1. A man of low or degraded tribe. ചണ്ഡാലൻ. 2. one who goes by leaps or jumps, leaping, jumping, a tumbler. ചാടുന്നവൻ.

പ്ലവം. s. 1. Jumping, leaping. plunging, going by leaps or plunges. ചാട്ടം. 2. swimming. floating, diving. നീന്തൽ, മുങ്ങൽ 3. a raft, a float. പൊങ്ങുതടി 4 a frog. തവള 5. a monkey. കുരങ്ങു. 6. a diver or bird, so called മരക്കലനാവു. 7 a sort of duck 8 the continuous protracted accent the lengthened sound of vowels in poetry, or the 'Vedas' മൂന്നുമാത്രയുള്ള അച്ചു. 9 protracting a sentence through several stanzas. കളകം. 10. a declivity, shelving ground. ചരിവു. 11. a sort of grass, 'Cyperus rotundus'. കഴിമുത്തങ്ങ 12. fragrant grass in general സുഗന്ധപുൽ. 13. the wavedleaf fig tree. 'Ficus infectoria,' ഇത്തി. 14. shaking. ഇളക്കം

പ്ലവാക. s. A boat, a raft. തോണി പൊങ്ങുതടി

പ്ലവിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To leap, to jump, to plunge ചാടുന്നു. 2. to swim, to float, to dive. നീന്തുന്നു. 3. to shake. ഇളകുന്നു.

പ്ലക്ഷം. s. 1. The banian tree 'Ficus hitide.' കല്ലാൽ 2. one of the seven 'Dwipas' or continents into which the world is divided. സപ്തദ്വീപുകളിൽ

പ്ലാക്കാ. s. The jackfruit.

പ്ലാത്തി. s. A tree 'Rhixophora baseolarus,' also. കാട്ടുചാമ്പ.

പ്ലാവു. s. The jack-tree, 'Artocarpus integrifolia.'

പ്ലാശു. s. A tree bearing beautiful red blossoms and hence often alluded to by the poests; the wood of this tree is much used in religious ceremonies by the Brahmans, Butea frondosa' (Cœnig.)

പ്ലാശദണ്ഡു s. A staff of the 'Palasa' carried by an ascetic.

പ്ലാക്ഷം. s. The fruit of the പ്ലക്ഷം.

പ്ലീഹ. s. The spleen, the organ or the disease as in England; in the latter sense however it is equally applied to the enlargement of the mesenteric glands. പിലിശ.

പ്ലീഹോദരം s. The disease of the spleen, വ്യാധിഭേദം.

പ്ലുതം. s. 1. Bounding capering, one of the horse's paces. 2. leaping, jumping, tumbling, ചാട്ടം. 3 the third sound given to vowels; the protracted or continuous sound being three times the length of the short vowel and occupying three moments in its utterance. മൂന്നുമാത്രയുള്ള അച്ചു (സ്വരം)

പ്ലുഷം. s. See പ്ലോഷം.

പ്ലുഷ്ടം adj. Burnt. ചുടപ്പെട്ടതു.

പ്ലോഷം. s. Burning, combustion. ചുടുക.

പംഷാരം s. The residence of a class of servants at a temple.

പംഷാരൊടി. s. A certain class of servants at a temple.

പ്സാതം. adj. Eaten. ഭക്ഷിക്കപ്പെട്ടതു.

പ്സാനം. s. Eating food, ഭക്ഷണം.

# ഫ

ഫ. The twenty-second consonant in the Malayalam alphabet; it is the aspirate of the preceding letter and expressed by 'Ph'.

ഫണ, s. The expanded hood or neck of the 'Cobra capello'. പാമ്പിൻെറ പത്തി.

ഫണം. s. The expended hood or neck of the 'Cobra capello'. പാമ്പിൻെറപത്തി

ഫണി. s. A snake, a serpent. പാമ്പു, സൎപ്പം,

ഫണിപിത്തം. s. The poison of serpents. പാമ്പിൻെറ വിഷം.

ഫണിജ്ജകം s. A delicate sweet smelling plant apparently a sort of basil with small leaves. തുളസിയിൽ ഒരു വക.

ഫണീന്ദ്രൻ. s. The chief of the 'Nagas' or serpent race. അനന്തൻ.

ഫല. s. The tree medicinal fruits or myrobalans collectively. ത്രിഫല.

ഫലകപാണി s. A soldier armed with a shield. പരിചക്കാരൻ.

ഫലകം. s. 1. A shield. പരിച. 2. a bone, the os frontis, or bone of the forehead. നെററിത്തടം. 3. a plant or board. 4. the buttocks.

ഫലത്രയം. s. The three myrobalans collectively. കടുക്ക, നെല്ലിക്കാ, താന്നിക്കാ.

ഫലത്രികം. s. See the preceding.

ഫലപാകാന്തം. s. A perennial plant. കാ മൂക്കുമ്പോൾ നശിക്കുന്ന വൃക്ഷം.

ഫലപൂരം. s. The common citron, 'Citrus medica'. വള്ളിനാരകം.

ഫലപ്രാപ്തി. s. Advantage, benefit, profit. acquisition. ഫലപ്രാപ്തിയുണ്ടാകുന്നു, To be advantageous, or profitable.

ഫലമൂലങ്ങൾ. s. plu. Fruits, vegetables, &c.

ഫലമൂലാശി. s. A sage who eats only fruits, greens and roots.

ഫലം. s. 1. Fruit of any plant; fruit in general. 2 fruit, (metaphorically,) result, produce, consequence സാദ്ധ്യം. 3. prosperity, flourishing, thriving വൎദ്ധന. 4. gain, profit, acquisition. ലാഭം 5. a shield. പരിച 6. the blade of a sword or knife, the head of an arrow, &c. വാളിൻെറ മൂൎച്ച, ഇത്യാദി. 7. a sort of fragrant berry and drug, commonly 'Cacole'. കാക്കോലി. 8. a nutmeg ജാതിക്കാ. 9 the three myrobalans collectively. ത്രിഫല. 10. a plough share. കൊഴു. ഫലംലഭിക്കുന്നു, To be adventageous or profitable.

ഫലവാൻ. s. A tree, especially when bearing fruit കായുള്ള വൃക്ഷം.

ഫലശ്രുതി. s. Explaining the utility or advantage derived from any thing. ഫലം പറക.

ഫലസാദ്ധ്യം. s. Usefulness, profitableness.

ഫലസിദ്ധി. s. Advantage, beneficial result, profit.

ഫലാദ്ധ്യക്ഷം s. A tree, commonly khirani, 'Minusops Kauki'. പഴമുൺപാല.

ഫലാനുമേയം. adj. Known by the result. ഫലം കൊണ്ടു അറിയപ്പെടുയു.

ഫലാന്തം. s. A bamboo. മുള.

ഫലാശനം. s. A parrot or any bird that eats fruit. കിളി.

ഫലാശി. s. One who eats fruits, a sage who eats only fruit, &c. ഫലങ്ങളെമാത്രം ഭക്ഷിക്കുന്നവൻ.

ഫലാഹാരം. s. Eating fruits, a collation.

ഫലിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To be fruitful, to yield fruit, to be productive. 2. to be successful, to scceed. 3. to be profitable, to be useful. 4. to avail, to take effect, to be effectual.

ഫലിതക്കാരൻ. s. A novelist, one who relates any new or strange thing to cause mirth.

ഫലിതം. &c. adj. 1. Fruitful, bearing fruit. ഫലമുള്ള. 2 advantageous, profitable. s. A novelty, a new or strange thing. ഫലിതം പറയുന്നു. To ralate any new or strange thing to cause mirth.

ഫലിതാൎത്ഥം. s. Purport, meaning.

ഫലിനം. s A tree especially when bearing fruit. കായോടുകൂടിനില്ക്കുന്ന മരം.adj. In fruit, bearing fruit, fruitful. ഫലമുള്ള. കായുള്ള.

ഫലിനി. s. A medicinal plant, commonly 'Priyangu'. ഞാഴൽ.

ഫലിപ്പിക്കുന്നു, ച്ചു, പ്പാൻ v. c. 1. To cause to take effect. 2. to make productive. 3. to make useful or profitable.

ഫലേഗ്രഹി. adj. Bearing fruit in due season, fruitful. കായ്ക്കുന്ന, കായുള്ള.

ഫലതഹ. s. The trumpet flower, 'Bignonia suave-olens' പാതിരി.

ഫലോദയം. s. 1. Gain, profit. ലാഭം 2. heaven, paradise. സ്വൎഗ്ഗം. 3. joy, happiness. ആനന്ദം.

ഫല്ഗു s. 1. The opposite leaved fig tree, 'Ficusoppositi-folia' (Rox.) പേഴത്തി. 2. falsehood, false or lying speech. അസത്യവാക്ക adj. 1. Pithless, sapless. നിസ്സാരമായുള്ള 2. vain, unprofitable, unmeaning, empty, useless. നിഷ്ഫലമായുള്ള.

ഫല്ഗുനൻ. s. A name of 'Arjuna', the third son of 'Pandu'. അൎജ്ജുനൻ.

ഫല്ഗുനി. s. The constellation 'Phalguni', or the twelfth asterism. പൂരം.

ഫാണിതം. s. Raw sugar, the inspissated juice of the sugar cane. മൊറിയൻശക്കര.

ഫാണ്ടം. adj. Ready, prepared, made by extemporaneous easy process, (decoction, &c.) s. Diluted decoction, deoction easily prepared. കഷായം.

ഫാലം. s. 1. The plough-share കൊഴു. 2. the forehead. നെററി,

ഫാലലോചനൻ. s. A name of SIVA. ശിവൻ.

ഫാല്ഗുനം. s. The month 'Phalguna' (February and March) കുംഭവും മീനവും.

ഫാല്ഗുനി. s The day of the full moon in the month 'Phalguni'. 2. the month 'Phalguni'. ഫാല്ഗുനിമാസം.

ഫാല്ഗുനികം. s. See ഫാല്ഗുനം.

ഫു. ind. 1. An expression of disregard or contempt, ('Phoo. hoot'.) 2. imitative sound, implying the bubbling or boiling of water, &c.

ഫുല്ലം. adj Blown, opened, expanded as a flower. വിടൎന്ന.

ഫുൽകാരം. adj Arrogant, contemptuous, disdainful നിന്ദയായുള്ള.

ഫേനം. s. 1. Froth, foam. നര. cuttle fish bone, supposed to be the indurated foam of the sea. കടൽനാക്ക.

ഫേനലം. adj. Frothy, foamy. നരയുള്ള.

ഫേനാഗ്രം. s. A bubble. നീൎക്കുമള.

ഫേനിലം. s. 1. The soap tree, 'Sapindus detergens.' (Rox.) പശിഞ്ചി. 2. the fruit of the jujub. ഇലന്ത. 3 the fruit of the 'Vangueria spinosa.' adj Frothy, foamy.

ഫേരണ്ഡം. s. A jackal. കുറുക്കൻ.

ഫേരവം. s. A jackal, or shacal. കുറുക്കൻ. adj. 1 Fraudulent, crafty, a rouge or cheat. ചതിവുള്ള 2. malicious, noxious, injurious. ഉപദ്രവിക്കുന്ന.

ഫേരു s. A jackal. കുറുക്കൻ.

ഫേല. s. Orts, leavings. ഉച്ഛിഷ്ടം.

ഫേലകം. s. Orts, leavings of a meal or droppings from the mouth. ഉച്ഛിഷ്ടം.

ഫേലി. s. Orts, leavings. ഉച്ഛിഷ്ടം.

# ബ

ബ. The twenty-third consonant of the Malayalam alphabet, corresponding to the letter 'B', and often confounded with the analogous semivowel വ, or 'V or W'

ബകം s. A crane. വെളിർ, കൊക്ക.

ബകാരം. s. The name of the letter ബ.

ബകുളം s. The name of a tree, 'Mimusops elengi ഇലഞ്ഞി.

ബഡവ. s. 1. A mare. പെൺകുതിര. 2. the nymph 'Aswini' or the personified asterism which is desiginated by a horse's head. അശ്വിനി.

ബഡവാഗ്നി. s. Submarine fire. സമുദ്രാഗ്നി.

ബഡവാനലൻ. s. Submarine fire. സമുദ്രാഗ്നി.

ബഡവാമുഖാഗ്നി. s. See the last.

ബത, ind. A particle analogous to, ah, hie, &c expressing. 1. Sorrow. 2. comparison. 3. pleasure. 4. oh, ho, a vocative particle.

ബദരം s. 1. The jujube tree, 'Zizyphus jujuba or scandens.' ഇലന്ത, 2. the fruit of the same.

ബദര. s 1. Cotton. തുപ്പരുത്തി. 2. a medicinal plant ബ്രഹ്മി

ബദരി. s. The jujube; see ബദരം.

ബദാം s. An almond tree, or its fruit.

ബദ്ധൻ. s. One who is bound, tied, a prisoner. കെട്ടപ്പെട്ടവൻ.

ബദ്ധപ്പാട°. s. 1. Haste, hurry. 2. business. 3. urngency, urgent business. 4. a binding, confinement.

ബദ്ധപ്പെടുന്നു, ട്ടു, വാൻ. v. n. To move with haste, to be in a hurry.

ബദ്ധബാഷ്പം. adj. Full of tears, (as the eyes.) നിറഞ്ഞ കണ്ണുനീർ.

ബദ്ധം, &c. adj. Tied, bound, united joined together. s. 1. A tie, a bond. കെട്ട°. 2. truth, in opposition to അബദ്ധം.

ബദ്ധവൈരം. s. Great hatred.

ബദ്ധസന്ദേഹം. ind. Doubtfully.

ബദ്ധാഞ്ജലി. s. Putting both hands together so as to contain any thing, or as a mark of respect. കൈകൂപ്പ°.

ബദ്ധാദരം. ind. Respectfully, kindly.

ബദ്ധാമോദം. ind. Joyfully.

ബദ്ധാശ്രു. adj. Full of tears.

ബദ്ധോദ്യമം. ind. Diligently.

ബധിര. s. A deaf woman. ചെകിടി.

ബധിരൻ. s. A deaf man. ചെകിടൻ.

ബന്ധകം. s. 1. Barter, exchange. 2. a tying. binding. 3. binding, confinement. 4. engagement, 5. servitude. 6. a pledge. പണയപ്പാട്ട°. സംസാരബന്ധകം, Family tie or affection.

ബന്ധകി. s. An unchaste woman, a harlot, a wanton. വേശ്യ.

ബന്ധകെസ്ഥിതം, &c. adj. Any thing pledged, or pawned. പണയത്തിൽ വെക്കപ്പെട്ടതു°.

ബന്ധകെസ്ഥിത. s. A cow at the dairy, or tied up to be milked. കെട്ടുതലക്കൽ നില്ക്കുന്ന പശു.

ബന്ധതന്ത്രം. s. A complete army, or one with its four divisions of chariots, elephants, horse and foot. ചതുരംഗബലം.

ബന്ധനം. s. 1. Binding, tying, confining, imprisoning. കെട്ട°. 2. a rope for tying cattle. 3. killing, slaughter. വധം. 4. the implement of binding, or tying, a rope, a chain, &c.

ബന്ധനസ്തംഭം. s. The post to which an elephant is tied. കെട്ടുതറി.

ബന്ധനാലയം. s. A prison. കാരാഗൃഹം.

ബന്ധമോചനം. s. 1. Release, letting loose. അഴിച്ചുവിടുക. 2. remission, forgiveness. 3. final beatitude.

ബന്ധമോക്ഷം. s. 1. Release, or freedom from bondage. 2. final beatitude. ബന്ധമോചനം.

ബന്ധം. s. 1. A bond; a binding tie, a tie, a fetter. കെട്ട°. 2. killing, slanghter. വധം. 3. propriety, fitness. 4. cause, motive. 5. a binder, a cross-beam in a roof. 6. restraint, confirement, stoppage. 7. the body, as that to which the soul is tied.

ബന്ധസ്തംഭം. s. A post to which an elephant is tied. കെട്ടുകുററി, കെട്ടുതറി.

ബന്ധിക്കുന്നു, ച്ചു, പ്പാൻ. v. a. 1. To tie, to bind, to confine. 2. to oblige, to place another under obligation. v. n. To be bound, or stopped.

ബന്ധിതം. &c. adj. Tied, bound.

ബന്ധു s. 1. A kinsman, or relation, but especially a distant or cognate kinsman, and subsequent in right of inheritance to the 'Sagotra'. 2. a friend. 3. one of the same nation. 4. a neighbour. 5. a temporal ally. 6. a deliverer, a protector.

ബന്ധുകൃത്യം. s. A relative duty.

ബന്ധുക്കാരൻ. s. A kinsman, a relation.

ബന്ധുക്കെട്ട°. s. A compact, a league, a plot, a plan, a scheme, a confederacy. ബന്ധുക്കെട്ടാകുന്നു, To conspire, cabal, form a party, or be leagued together.

ബന്ധുജീവകം. s. A flower, 'Pentapetes Phœnicea.' ഉച്ചമലരി.

ബന്ധുത s. 1. A multitude of relations. 2. relationship.

ബന്ധുത്വം s. Relationship, affinity, combination.

ബന്ധുദത്തം. s. A special gift, as alms to a student at his initiation, a present to his tutor, a nuptial present, &c. ബന്ധുക്കളാൽ കൊടുക്കപ്പെട്ടതു°.

ബന്ധുഭാവം. s. Relationship, affinity.

ബന്ധുമാൻ. s. A person who has many relatives. a kinsman, &c. ബന്ധുക്കളോടുകൂടിയിരിക്കുന്നവൻ.

ബന്ധുരം, &c. adj. 1. Uneven, undulating, wavy. താണുംഉയൎന്നുമുള്ള. 2. bowing, bent. വളഞ്ഞ 3. pleasing, delightfull, handsome. ചന്തമുള്ള

ബന്ധുവത്സലൻ. s. One who loves his relatives. ബന്ധുക്കളിൽ സ്നേഹമുള്ളവൻ.

ബന്ധുവാത്സല്യം. s. Affection or fondness among relatives.

ബന്ധുസല്ക്കാരം. s. An entertainment, &c., given to relatives.

ബന്ധുസഹായം. s. Friendly aid or assistance.

ബന്ധുസ്നേഹം s. Love or affection of relative.

ബന്ധൂകപുഷ്പം. s. 1. A tree, 'Pentaptera tomentosa' വേങ്ങ. 2. a shrub bearing a red flower, 'Pentapetes Phœnicea' ഉച്ചമലരി.

ബന്ധൂകം. s. A shrub bearing a red flower, 'Pentapetes Phœnicea' ഉച്ചമലരി.

ബന്ധുരം, &c. adj 1. Wavy, undulating, uneven. സമമല്ലാത്ത. 2. bent, bowed. വളഞ്ഞ. 3. pleasing, delightful, handsome. ചന്തമുള്ള.

ബന്ധുലൻ. s. A bastard or the son of an unchaste woman. വ്യഭിചാരണിപുത്രൻ.

ബന്ധ്യ. s. 1. A childless woman. മച്ചി. 2. a barren cow. മച്ചിപ്പശു.

ബന്ധ്യം, &c. adj. 1. Barren, unfruitful, not bearing fruit in due season. കായ്ക്കാത്ത, മച്ചിയായുള്ള. 2. detained, confined, under arrest. തടുക്കപ്പെട്ട.

ബഭ്രു. s. 1. A name of VISHNU. വിഷ്ണു. 2. SIVA. ശിവൻ. 3. AGNI or fire. അഗ്നി. 4. the mungoose, 'Viverra ichneumon.' കീരി. 5. tawny colour. കരാൽനിറം

ബംഹിഷ്ഠം, &c. adj. Very much; excessively many. വളരെ.

ബക്കരം s. A young animal. നാല്കാലിക്കുഞ്ഞു്

ബർബ്ബര. s. A medicinal plant. നായർവെണ്ണ.

ബർബ്ബരദേശം. s. One of the fifty-six countries enumerated by the 'Hindus' said to be inhabited by barbarians. അമ്പത്താറു രാജ്യങ്ങളിൽ ഒന്നു്.

ബർബ്ബരം. s. A medicinal shrub, 'Siphonanthus Indica'. ചെറുതേക്ക്.

ബർവ്വകം. s. See the last.

ബർഹം s. 1. A plume, a peacock's tail. മയിൽപ്പീലി. 2. a vegetable perfume. തുണ്ണിയാകം. 3. a leaf. ഇല. 4. a wing. ചിറക്.

ബർഹി. s. A peacock. മയിൽ.

ബർഹിണം. s. A peacock. മയിൽ.

ബർഹിർമ്മുഖൻ. s. A deity. ദേവൻ.

ബർഹിശ്ശുഷ്മാ. s. AGNI, the god of fire. അഗ്നി.

ബർഹിഷ്ഠം. s. A perfume made of a certain root. ഇരുവേലി.

ബർഹിസ്. s. 1. Fire. അഗ്നി. 2. the 'cusa' or sacrificial grass. കുശ.

ബലാ. s. A plant, the sweet smelling Pavonia 'Sida retusa'. (Willd.) കുറുന്തോട്ടി.

ബലകരം, &c. adj. Strengthening. ബലമുണ്ടാക്കുന്ന.

ബലക്കുറവു്. s. Want of strength, weakness.

ബലക്കേട്. s. Weakness, infirmity, impotence.

ബലജ. s. A pretty or handsome woman. സുന്ദരി.

ബലജം s. 1. A city gate. നഗരവാതിൽ. 2. a field കൃഷിനിലം.

ബലദേവൻ s. BALADEVA, the elder brother of CRISHNA. ബലഭദ്രൻ.

ബലൻ. s. See the preceding.

ബലപ്പെടുത്തുന്നു, ത്തി, വാൻ. v. a. 1. To strengthen, to confirm, to corroborate. 2. to make great, to advance.

ബലപ്പെടുന്നു, ട്ടു, വാൻ. v. n. 1. To grow strong. 2. to be established, advanced.

ബലബന്ധം. s. Force, constraint, violence. നിർബ്ബന്ധം. adj. 1. Strong, lusty. 2. powerful. 3. rich, great, considerable.

ബലഭദ്രൻ. s. BALADEVA, BALABHADRA.

ബലഭദ്രിക. s. A medicinal plant, 'Trayamana' ബ്രഹ്മി.

ബലം. s. 1. Strength, might, force. ഉറപ്പ്. 2. power, virtue, influence. ശക്തി. 3. an army, forces. സൈന്യം. 4. vigour, severity. സാമർത്ഥ്യം 5. a crow. കാക്ക. 6 bulkiness. തടി. 7. support. സഹായം. 8 a prop, a stay. ഊന്നു്. കരബലം Strength of hand, dexterity. ബലംകാട്ടുന്നു. To exercise strength. ബലംകൊടുക്കുന്നു, To give strength, to support. ബലംകൊള്ളുന്നു, To gather strength. adj. 1. Strong, powerful, stout, robust. 2. efficacious.

ബലരാമൻ. s. The demi-god named BALARAMA, half brother to CRISHNA.

ബലവാൻ. adj. & ind 1. Powerful, mighty, strong, robust, stout. 2. very, excessively many. വളരെ.

ബലവാൻ s. A strong, powerful man.

ബലവിക്കുന്നു, ച്ചു, പ്പാൻ. v n 1. To be firm, to be fast. 2. to resist, to oppose.

ബലവിന്യാസം. s. Array of troops. അണിനിരത്തുക.

ബലവൃദ്ധി. s. Increase of strength. ബലവർദ്ധനം.

ബലശാലി. s A strenuous, brave or violent person ബലമുള്ളവൻ.

ബലഹരി. s. A tune. ഒരു രാഗം.

ബലഹാനി. s. Loss of strength, weakness.

ബലഹീനത. s. Weakness, debility, infirmity, feebleness.

ബലഹീനൻ. s. A weak, infirm man.

ബലക്ഷയം. s Weakness, impotence, exhaustion, prostration of strength, infirmity from fatigue, old age, &c.

ബലാഗന്ധ. s. A plant, the China morea, 'Morea Chinensis' വിഷവണ്ടുചുളാമണി.

ബലാൽ, ind. 1 In vain. 2. powerfully.

ബലാൽകാരം. s. 1. Violence, oppression, force. 2. exaction. 3. rape. 4. in law, the detention of the person of a debtor by his creditor and the violent measures taken by the latter (flogging, &c.) to recover his debt. ബലാൽകാരം ചെയ്യുന്നു, 1. To force, to press, to oppress, to use violence. 2. to violate.

ബലി. s. 1. A king and 'Daitya,' also 'Mahabali,' the virtuous sovereign of 'Mahabalipur,' tricked out of the dominion he had obtained over earth and heaven, by VISHNU, in the 'Vamana' or dwarf 'Avatar,' and left, in consideration of his merits, the sovereignty of 'Patala,' or the infernal regions. മഹാബലി. 2. tax, royal revenue. കരം. 3. an oblation, a religious offering in general. കാഴ്ച, ദേവപൂജ. 4 the handle of a 'Chowrie' or fly flapper. ചാമരത്തിന്റെ പിടി. 5. presentation of food, &c., to all created beings, one of the five great sacraments of the 'Hindu' religion. അന്നദാനം. 6. the sacrifice of an animal, or raw flesh offered to the goddess 'Durga.' 7 fragments of food left at an oblation or meal. ബലിശിഷ്ടം. 8. an animal, or one which is fit for an oblation, a victim. ബലിക്കുള്ള മൃഗം. 9. food. ഭക്ഷണം. 10. funeral rites or obsequies. പിതൃക്രിയ. 11. a funeral ceremony observed at various fixed periods, but generally an annual ceremony; see. ചാത്തം. 12. a strong, stout, powerful man. ബലവാൻ. ബലികൊടുക്കുന്നു, To present an offering. ബലികഴിക്കുന്നു, To offer a sacrifice, to perform an oblation. ബലിയിടുന്നു, To make an offering. ബലി ഉഴിയുന്നു, To wave a kind of basket made of plantain stalks, leaves, flowers, &c., round the body of a person supposed to be possessed by an evil spirit. ബലി നീക്കുന്നു, To throw away such basket after the ceremony is performed.

ബലികൎമ്മം. s. The ceremony of offering a sacrifice. ബലികഴിക്കുക.

ബലിക്കല്ല്. s. A stone on which an offering is placed.

ബലിക്കറുക. s. Linear-bent grass, used in sacrifice. 'Agrostis linearis' (Lin).

ബലിക്കളം. s. A place in which an offering is made.

ബലിദ്ധ്വംസി. s. A name of VISHNU as having degraded BALI. വിഷ്ണു

ബലിപീഠം. s. An altar for sacrifice.

ബലിപുഷ്ടം. s. A crow; see the following.

ബലിഭുക്ക. s. A crow, as eating the fragments of an oblation, കാക്ക.

ബലിഭോക്താ. s. A crow. കാക്ക.

ബലിശിഷ്ടം. s. The leavings or fragments of food left at an offering or oblation.

ബലിഷ്ഠൻ s A very strong, powerful man. അതിശക്തിയുള്ളവൻ.

ബലിസത്മം. s. The infernal regions. പാതാളം.

ബലിമുഖം. s. A monkey. കുരങ്ങ്.

ബലീയസ്. adj. Very strong, exceedingly powerful. അതിശക്തിയുള്ള.

ബലീയാൻ. s. A very strong, powerful man. അതിശക്തിയുള്ളവൻ.

ബലിവൎദ്ദം. s. A bull or ox. കാള.

ബല്വജം. s. The 'Cusa, darb'ha', or sacrificial grass, 'Poa cynosuroides'. ആറുദൎഭ.

ബല്യം. adj. Strong, vigorous. ബലമുണ്ടാക്കുന്ന. s. Semen virile.

ബഷ്കയണി. s A cow bearing many calves. വളരെ പെറാ പശു.

ബസ്തം. s. A he goat. വെള്ളാട്.

ബഹളം. s. 1. Multitude, abundance. ബഹുത്വം 2. water in which rice has been washed kept until it ferments. അരിക്കാടി. 3. the Senna-leaved Hedysarum 'Hedysarum sennoides'. (Wield). പുനൽ മുരിങ്ങ.

ബഹിര s. Belleric myrobalan, 'Terminalia bellerica'. താന്നി.

ബഹിൎഗ്ഗമനം. s. Going out, departure. പുറത്തു പോകുക, പുറപ്പാട്.

ബഹിൎദ്വാരം. s. The principal gate of a house, or city. പുറത്തെ വാതിൽ.

ബഹിൎഭാഗം s. The outside. പുറത്തു ഭാഗം.

ബഹിഷ്കരണം. s. Expulsion, degradation or excommunication from sect or caste. പുറത്താക്കുക

ബഹിഷ്കരിക്കുന്നു, ച്ചു, പ്പാൻ. v. a. To expel from a caste, or sect; to degrade, to excommunicate. പുറത്താക്കുക.

ബഹിഷ്കാരം. s. See ബഹിഷ്കരണം.

ബഹിസ്. ind. Outwards, external. പുറത്തു.

ബഹു. adj. 1. Much, numerous, many വളരെ 2. very large, great 3. severe. violent.

ബഹുകരൻ. s. 1. A sweeper. അടിച്ചുതളി. 2. a servant of all work. പല വേലക്കാരൻ. 3. a laborious person, വേലക്കാരൻ;

ബഹുകാലം. s. A long time. adj. Of long duration, or continuance.

ബഹുഗർഹ്യവാക്. adj. Talking much, or blameably. അതിനിന്ദവാക്.

ബഹുതമം. adj Very much, excessively many. ഏറ്റവും വളരെ.

ബഹുതരം. adj. 1. Various, multiform. 2. more, much. വളരെ.

ബഹുതിഥം. adj. Manied, (the ordinary of many.) വളരെ.

ബഹുത്വം. s. Plurality, multitude. പെരുപ്പം.

ബഹുധാ. ind. In various, or many ways or sorts, &c. വളരെ.

ബഹുനായകത്വം. s. An aristocracy, authority vested in many chiefs

ബഹുനായകം. s. An aristocracy; authority vested in many chiefs. adj. Governed by several chiefs or heads.

ബഹുപത്രം. s. An onion. ഉള്ളി.

ബഹുപാദം. s. The 'Indian' fig tree പേരാൽ.

ബഹുപുത്രി. s. A plant, 'Asparagus racemosus'. ശതാവരി.

ബഹുപ്രദൻ. s. One who is munificent, bountiful. വളരെ കൊടുക്കുന്നവൻ.

ബഹുഭക്ഷകൻ. s. A glutton, a voracious man. ഊണി.

ബഹുഭക്ഷണം. s. Gluttony, voraciousness.

ബഹുഭോക്താ. s. A glutton.

ബഹുമതി. s. See ബഹുമാനം.

ബഹുമാനനി. s. An honourable woman ബഹുമാനമുള്ള സ്ത്രീ

ബഹുമാനമുള്ളവൻ. s. An honourable man.

ബഹുമാനം. s. Honour respect. 2. recompense, reward. 3. a gift by a superior to an inferior adj Honourable; in public estimation; creditable, respectable.

ബഹുമാനിക്കപ്പെടുന്നു, ട്ടു, വാൻ. v. a. To be honoured, respected.

ബഹുമാനിക്കുന്നു, ച്ചു, പ്പാൻ. v. a. To honour, to esteem, to respect.

ബഹുമൂല്യം, &c. adj. Costly, precious. വിലയേറിയ,

ബഹുരൂപം. s Resin. ചെഞ്ചല്യം. adj. Multiform. അനേകരൂപം.

ബഹുരേഖ. s. 1. Wrinkles, marks of care or pain. 2. furrows. ഉഴവുചാൽ.

ബഹുരേതസ്കൻ. s A man of a lecherous disposition. അതികാമി.

ബഹുലകം. adj Much, many, abundant.

ബഹുലം. s. The dark lunar fortnight, that of the moon's decrease. adj. 1. Much, many, abundant. വളരെ 2. block. കറുത്ത.

ബഹുല. s. 1. The 'Pleiades'. കാർത്തിക. 2. cardamoms. ഏലം. 3. a cow. പശു.

ബഹുലപക്ഷം. s. A very night. കുറിരുട്ടുള്ള രാത്രി.

ബഹുലീകൃതം. adj Thrashed and winnowed. പതിർകളഞ്ഞ

ബഹുവചനം. s. The plural number in grammar.

ബഹുവാക്. adj. Talking much, a great talker.

ബഹുവാരകം. s The fruit of the smooth leaved Myxa, 'Cordia myxa.' നറുവരി.

ബഹുവിധം. adj Various, multiform, of many sorts or kinds നാനാവിധമായുള്ള.

ബഹുവേതസം. adj. Reedy, abounding in reeds or canes, (a place or soil, &c.) വഞ്ചിമികത്തെടം. (ആറ്റുവഞ്ചി ധാരാളമുള്ളയിടം)

ബഹുവ്യാപാരി. s. A servant of all-work.

ബഹുവ്രീഹി. s. One of the forms of grammatical composition, the compounding two or more words to furnish an epithet, or attribute; as ബഹുമാല, Having many necklaces, from ബഹു and മാല a necklace.

ബഹുശസ്. ind. Abundantly, plentifully.

ബഹുസന്തതി adj Having a large family of children and children's children. s. A bamboo.

ബഹുസാക്ഷി. adj. Having many witnesses.

ബഹുസുത. s. A plant, Asparagus racemosus.' ശതാവരി.

ബഹുസൂതി. s. A cow bearing many calves. പല പേറുപെറുന്ന പശു.

ബഹ്വാശി. adj Voracious, gluttonous. അധികം ഭക്ഷിക്കുന്ന.

ബഹ്വീ. adj. Much, many. വളരെ.

ബളിശം. s. A fish-hook. ചൂണ്ടൽ.

ബാകം s. A flock or flight of cranes. കൊറ്റിക്കൂട്ടം.

ബാഡവൻ. s. A 'Brahman'. ബ്രാഹ്മണൻ.

ബാഡവം s. 1. A submarine fire. സമുദ്രാഗ്നി. 2. a stud, a collection of mares. പെൺകുതിരക്കൂട്ടം

ബാഡവാഗ്നി s 1. Submarine fire. സമുദ്രാഗ്നി. 2. hell. നരകം.

ബാഢവാനലൻ. s. 1 Submarine fire. സമുദ്രാഗ്നി. 2. hell. നരകം

ബാഢവ്യം. s. 1. A stud, a collection of mares. പെൺകുതിരക്കൂട്ടം. 2. an assemblage of 'Brahmans.' ബ്രാഹ്മണരുടെ കൂട്ടം.

ബാഢതമം. adj. 1. Very much, very excessive. ഏറ്റവും വളരെ. 2. very hard. അതികഠിനം.

ബാഢം. adj. 1. Much, excessive, abundant. വളരെ. 2. hard, firm. കഠിനം.

ബാണ. s. 1. The blue Barleria. നീലക്കുറിഞ്ഞി. 2. the root or feathered part of an arrow. പുംഖം.

ബാണകൂടം. s. A quiver. അമ്പുറ.

ബാണൻ. s. 1. The name of a sovereign considered also as an 'Asur' or infernal being. the son of 'Bali' and destroyer of VISHNU, ബലിപുത്രൻ. 2. a person who runs without knowing what he is sent for. കാൎയ്യം അറിയാതെ ഓടുന്നവൻ.

ബാണപുംഖം. s. 1. The feathers of an arrow. അമ്പിന്റെ കട. 2. a plant, the purple Galega, 'Galega Purpurea.' (Lin.) കൊഴിഞ്ഞ.

ബാണം. s. 1. An arrow, &c. അമ്പ°. 2. a firework, a sky-rocket. 3. the blue Barleria. നീലക്കുറിഞ്ഞി.

ബാണാസനം. s. A bow. വില്ല°.

ബാണി. s. I. Speech. വാക്ക°. 2. the goddess of speech. &c.

ബാണിജൻ. s. A merchant, a trader. കച്ചവടക്കാരൻ.

ബാണിജ്യം. s. Trade, traffic, commerce. കച്ചവടം.

ബാദരം. adj. Made of cotton. പഞ്ഞികൊണ്ടു° ഉണ്ടാക്കപ്പെട്ട.

ബാദരായണൻ. s. A name of Vyasa, the compiler of the 'Vedas'. വ്യാസൻ.

ബാധ. s. 1. Pain, affliction, torment, torture. രോഗം, ദുഃഖം. 2. opposition, contradiction. തടവ°, വിരോധം. 3. possession by evil spirits. ഉപദ്രവം.

ബാധകൻ s. A tormentor, a persecutor. പീഡിപ്പിക്കുന്നവൻ.

ബാധകം. s. 1. Any thing opposing, impeding, or causing difficulty; any argument or fact, which can be urged in refutation, or in contradiction of another; inconvenience, annoyance. 2. in grammar, exception from the general rule.

ബാധപിടിത്തം s Exorcism ബാധഒഴിപ്പിക്കുന്നു, To exorcise.

ബാധിക്കുന്നു, ച്ചു, പ്പാൻ. v. a, To torment, to annoy, to cause pain, to vex.

ബാധിതം. &c. adj. Tormented, annoyed, vexed, pained. ബാധിക്കപ്പെട്ട.

ബാന്ധകിനേയൻ. s. A bastard, the son of a disloyal wife. അസതിപുത്രൻ.

ബാന്ധവൻ s. 1. A relation, a kinsman. 2. a friend. ബന്ധു.

ബാന്ധവം. s. Relationship, affinity, alliance. ബന്ധുത്വം.

ബാന്ധവ്യം s. Affinity, relationship, alliance. ബന്ധുത്വം.

ബാൎഹതം s. 1. The fruit of the 'Solanum jacquini.' ചുണ്ടങ്ങ. 2. the fruit of the egg-plant. വഴുതിനങ്ങ.

ബാല. s. A young female, a girl under eight years of age. പെൺകുഞ്ഞ°. 2 a woman. സ്ത്രീ 3 sweet toddy. മധുരക്കള്ള°. adj. 1. Young, tender. 2. puerile, childish. 3. foolish.

ബാലകൻ. s. 1. A boy, an infant. 2. a youth, a young man under 16 years of a age. 3. a fool, a blockhead

ബാലകൃമി. s. A louse പേൻ.

ബാലകേതു. s. A comet. വാൽനക്ഷത്രം.

ബാലക്രീഡ. s. The play of children. പൈതങ്ങളുടെകളി.

ബാലഖില്യൻ. s. A divine personage, of the size of a thumb; sixty thousand of whom are said to have been produced from the hair of BRAHMA's body.

ബാലഗൎഭിണി. s. A cow with calf for the first time. കടിഞ്ഞൂൽ ചനപ്പശു.

ബാലംഘ്യം. s. A fragrant grass. കുണ്ടപ്പുല്ല°.

ബാലചന്ദ്രൻ. s. The horned moon, the moon's crescent.

ബാലചാപല്യം. s. Childishness, triflingness. പൈതലിന്റെസ്വഭാവം.

ബാലതനയം s. A tree 'Mimosa catechu.' കരിങ്ങാലി.

ബാലതന്ത്രം. s. Mibwifery, care of a lying-in woman and her infant.

ബാലതൃണം. s. Young grass. പൈപ്പുല്ല°.

ബാലധി s. A hairy tail, as that of a horse, &c. വാൽ.

ബാലൻ s. 1. An infant, a boy; it usually means the young child under five years old, but is equally applicable till 10 years of age. പൈതൽ 2. a fool. 3. a class of fishermen. 4. a foal.

ബാലപാശ്യ. s. An ornament of gold or silver, &c. worn between the hair divided on the forehead. മയിർപ്പട്ടം.

ബാലപീഡ. s. s A disease of children.

ബാലബുദ്ധി. s. Childishness, puerility.

ബാലഭാവം. s. 1. Youth, childhood. 2. childishness.

ബാലമക്ഷിക. s. An eye fly. കൊവിച്ച.

ബാലമൂഷിക. s. A small rat or mouse. ചുണ്ടെലി

ബാലം. s. 1. A perfume, a sort of fragrant grass. ഇരുവേലി, 2. a tail in general. വാൽ. 3. hair. രോമം.

ബാലവ്യജനം. s. A 'Chowrie', a whisk, or fly flapper. ചാമരം

ബാലഹത്യ. s. Infanticide. പൈതലിനെ കൊന്ന പാപം.

ബാലഹസ്തം. s. The tail of a horse or of any hairy animal. വാൽ കൊഞ്ചു.

ബാലാതപം. s. The morning sun. ഇളവെയിൽ.

ബാലാരിഷ്ടത. s. A disease of children.

ബാലാൎക്കൻ. s. The forenoon sun. ഉദയം മുതൽ അഞ്ചുനാഴികവരെയുള്ള വെയിൽ.

ബാലി. s. 1. The monkey son of INDRA 2 a long stripe of land.

ബാലിക. s. A girl under eight years of age. ബാല.

ബാലിശൻ. s. 1. A child. 2. an ignorant person. 3. a fool.

ബാലിശം, &c. adj. 1. Young. ബാല്യമുള്ള. 2 ignorant. foolish. 3. obstinate. മൂഢതയുള്ള.

ബാലുക. s. Sand, gravel. മണൽ.

ബാലുകം. s. A drug and perfume; see ഏലാവാലുകം

ബാലുകായന്ത്രം. s. A sand bath.

ബാലേയം. s. 1. An ass. കഴുത 2. a plant, 'Siphonanthus Indica.' ചെറുതേക്ക.

ബാലേയശാകം s. A plant, 'Siphonanthus Indica.' ചെറുതേക്ക.

ബാല്യകാലം. s. The time of youth, childhood.

ബാല്യക്കാരൻ. s. A boy, a youth, a young man.

ബാല്യദുഃഖം. s. A disease of children,

ബാല്യം. s. 1. Chilhood, infancy, youth, minority. 2. childishness

ബാല്യാവസ്ഥ. s. Childhood, youth.

ബാല്ഹികദേശം. s. 'Balkh', a country lying north-west of 'Affghanistan'.

ബാല്ഹികം. s. 1. Saffron. കുങ്കുമം. 2. assafœtida. കായം. 3. a horse from 'Balkh', considered as of a good breed. ബാല്ഹികദേശത്തെ കുതിര.

ബാഷ്പം. s. 1. A tear, tears കണ്ണുനീർ. 2. rheum. 3. vapour, steam. ആവി ബാഷ്പംതൂകുന്നു. To shed tears.

ബാഷ്പിക. s The tree which produces assafœtida. പെരുങ്കായമരം.

ബാഷ്പോദകം. s. A tear, tears. കണ്ണുനീർ.

ബാഷ്പോദം. s. A tear, tears. കണ്ണുനീർ.

ബാഹു. s. The arm. കൈ.

ബാഹുജൻ. s. The 'Cshetriya', as produced from the arms of BRAHMA. ക്ഷത്രിയൻ.

ബാഹുദ s. The name of a river, said to rise in the snowy chain of the 'Himalayas and probably the modern 'Behut, the classical 'Hydaspes.' നൎമ്മദാ നദി

ബാഹുദണ്ഡം. s. A powerful arm,

ബാഹുബലം. s. Strength of arm, dexterity of hand. കരബലം.

ബാഹുഭൂഷ s. An armlet, an ornament worn on the upper arm. കൈവള.

ബാഹുമൂലം. s. The armpit. കക്ഷം.

ബാഹുയുദ്ധം. s. Boxing, wrestling, close fight, personal struggle. കൈകൊണ്ടുള്ള യുദ്ധം.

ബാഹുലം. s. 1 The month 'Cartica'. കാൎത്തികമാസം. 2. mail worn on the arm. കരത്രാണം.

ബാഹുലേയൻ s. SUBRAMANYA, or CARTICEYA. സുബ്രഹ്മണ്യൻ.

ബാഹുല്യം. s. Abundance, plenty, സമൃദ്ധി.

ബാഹുവീൎയ്യം. s. Strength of arm, power.

ബാഹുശക്തി. s. Strength of arm, power might.

ബാഹ്യം adj. 1 External, outer, outward. പുറത്തുള്ള. 2. public, notorious. ശ്രുതിപ്പെട്ട. s Stool

ബാഹ്യേന്ദ്രിയനിരോധം. s. Self command, endurance of the most painful austerities. ദമം.

ബിന്ദു s. 1. A drop, a globule of water. തുള്ളി. 2. a dot, a spot. ഒരു കുത്ത. 3. a disease in th teeth. 4. the bite or mark of a tooth. 5. the part of the forehead between the eyebrows. 6. a mark or spot of coloured paint on an elephant's face or trunk. 7. 'semen virile.'

ബിംബം. s. 1. The disk of the sun or moon. ചന്ദ്രാദിത്യന്മാരുടെ രൂപം. 2. an image, a picture, a shadow. വിഗ്രഹം. 3. a reflected or represented form. പ്രതിശരീരം. 4. the gourd of the 'Momordica monadelpha.' കോവൽപഴം.

ബിംബിക. s. A cucurbitaceous plant bearing a bright red gourd, 'Momordica monadelpha.' കോവൽവള്ളി.

ബിംബിക്കുന്നു, ച്ചു, പ്പാൻ. v. n. To reflect, to represent, to shadow forth. നിഴലിക്കുന്നു.

ബിംബിതം. adj. Reflected, represented, shadowed. നിഴലിക്കപ്പെട്ട.

ബിംബോകം. s. Any feminine act of amorous pastime, or tending to excite amorous sensations, &c. സ്ത്രീകളുടെ ശൃംഗാരചേഷ്ട.

ബിലിമ്പി. s. The 'bilimbi' tree, 'Averrhoa bilimbi'.

ബീജകോശം. s. The seed vessel of the lotus. താമരപ്പൂവിനകത്തെകായ്.

ബീജപൂരം. s. Common citron or a variety of it, 'Citrus medica'. വള്ളിനാരകം.

ബീജം. s. 1. Cause, origin in general. 2. seed, (of plants, &c.) വിത്തു്. 3. 'semen virile'. 4. the testicle. 5 truth, divine truth, as the seed or cause of being. 6. the mystical letter or syllable, which forms the essential part of the 'Mantra' of any deity. ബീജാക്ഷരം. 7. offspring.

ബീജവാപം. s. Sowing. വിത.

ബീജാകൃതം. adj. Ploughed or harrowed after sowing. (a field, &c.) വിതച്ചുടിച്ചതു്.

ബീജാക്ഷരം. s. See ബീജം, 6th meaning.

ബീജ്യൻ. s. One sprung from some family. കുലത്തിൽജനിച്ചവൻ.

ബീഭത്സം. s. Disgust, abhorrence. അറപ്പ്. adj. 1. Detesting, loathing, changing or averting in mind. 2. cruel, mischievous. 3. compassionate 4. wicked. 5. envious.

ബീഭത്സരസം. s. Disgust; distastefulness, abhorrence.

ബീഭത്സിക്കുന്നു, ച്ചു, പ്പാൻ. v. n. To abhor, to detest, to loathe, to disrelish.

ബുകം. s. White swallow wort. വെള്ളെരുക്കു്.

ബുദ്ധൻ. s. 1. "Budd'ha", founder of the "Budd'ha" system; a general name for a deified teacher of the "Budd'ha" sect, and according to some the ninth 'avatar' of VISHNU. 2. a sage, a wise, or learned man.

ബുദ്ധമതക്കാരൻ. s. A Budd'hist, a follower of the "Budd'ha" system of religion.

ബുദ്ധമതം. s. The "Budd'ha" system of religion.

ബുദ്ധം. adj. Known, understood. അറിയപ്പെട്ടതു്.

ബുദ്ധി. s. 1. Intellect, sense, understanding, wit. 2. knowledge, wisdom judgement. 3. advice, admonition 4 inclination, wish, disposition. 5. thought. 6. skilfulness, cleverness.

ബുദ്ധികൂർമ്മത. s. Acuteness, or force of intellect.

ബുദ്ധികെട്ടവൻ. s. A dull, foolish, stupid man.

ബുദ്ധികേടു്. s. Caprice, foolishness, stupidity insensibility.

ബുദ്ധിമതി. s. 1. A wise or sensible woman. ബുദ്ധിയുള്ളവൾ. 2. understanding.

ബുദ്ധിമഹത്വം. s. Superiority of understanding.

ബുദ്ധിമാൻ. s. A wise man, a man of sense, a prudent, judicious, learned, discreet or skilful man.

ബുദ്ധിമാന്ദ്യം. s. 1. Foolishness, folly. 2. ignorance, stupidity.

ബുദ്ധിമുട്ടു്. s. 1. Need, necessity, poverty. 2. distress, oppression, embarassment.

ബുദ്ധിമുട്ടിക്കുന്നു, ച്ചു, പ്പാൻ. v. a. To dispirit, to harass, to oppress, to perplex.

ബുദ്ധിമുട്ടുന്നു, ട്ടി, വാൻ. v. n. To need, to want, to be straitened. 2. to be distressed. 3. to be embarrassed, to be perplexed, to be dispirited.

ബുദ്ധിയില്ലാത്തവൻ. s. One who is without understanding, a foolish, stupid person.

ബുദ്ധിയുള്ളവൻ. s. A wise discerning person: see ബുദ്ധിമാൻ.

ബുദ്ധിശക്തി. s. An intellectual faculty, or power of the understanding.

ബുദ്ധിശാലി. s. A man of superior understanding, a skilful, clever, judicious man.

ബുദ്ധിസചിവൻ. s. A counsellor, a minister.

ബുദ്ധിസഹായൻ. s. A counsellor, a minister.

ബുദ്ധിസാമർത്ഥ്യം. s. Skill, acuteness of intellect.

ബുദ്ധിഹീനത. s. Stupidity, folly, dullness.

ബുദ്ധിഹീനൻ. s One void of sense, a fool, a person of weak mind or intellect. മൂഢൻ.

ബുദ്ബുദം. s. A bubble. നീർകുമിള.

ബുധനാഴ്ച s. Wednesday.

ബുധൻ. s. 1. 'Budha' son of 'Chandra' or the moon: also the planet 'Mercury.' ചന്ദ്രപുത്രൻ. 2. a wise or learned man. വിദ്വാൻ.

ബുധവാരം. s. Wednesday.

ബുധിതം. adj. Known, understood. അറിയപ്പെട്ടത്.

ബുധ്നം. s. The root of a tree. വൃക്ഷത്തിൻ ചുവട്.

ബുഭുക്ഷ. s. 1. Hunger. വിശപ്പ്. 2 eagerness of appetite or desire, ravenousness. ഭക്ഷണാഗ്രഹം.

ബുഭുക്ഷിതം, &c. adj. 1. Hungry. വിശപ്പുള്ള. 2. greedy, ravenous. ആൎത്തിയുള്ള

ബുഭുക്ഷു s. A glutton, a voracious man. ഭക്ഷണാഗ്രഹമുള്ളവൻ.

ബുസം. s. 1. Chaff, husk. പതിര്, ഉമി. 2. the thick part of curds. മെതക്ക്ട.

ബുസ്തം. s. 1. Force meat ball. 2. fried meat. വറുത്ത മാംസഖണ്ഡം.

ബൃംഹണം, &c. adj. 1. Nourished, fattened, nutritious 2. stiffened പുഷ്ടികരം.

ബൃംഹിതം. s. The roar of elephants. ആനയുടെ അലൎച്ച.

ബൃഹതി. s. 1. A small kind of egg plant, 'Solanum melongena.' ചെറുവഴുതിന. 2. a kind of prickly night-shade, 'Solanum jacquini'. കണ്ടകാരിചുണ്ട. 3. a large lute. വലിയ വീണ. 4. a form of metre, the stanza consists of thirty-six syllables. ഒരു ശ്ലോകം. 5. a mantle, a wrapper. മേൽപ്പുടവ. 6 reservoir, a place containing water. ചിറക്കുളം. 4. a stout woman. തടിച്ചവൾ.

ബൃഹതിക. s. 1. An upper garment, a mantle; a wrapper. മേൽപ്പുടവ. 2. a small sort of egg plant. ചെറുവഴുതിന.

ബൃഹൽ, adj. Large, great, bulky. വലിയ.

ബൃഹൽകഥ. s. A drama.

ബൃഹൽകുക്ഷി, adj. Corpulent, large or pot-bellied. കുടവയറുള്ള.

ബൃഹദ്ഭാനു. s. 'Agni' or fire. അഗ്നി.

ബൃഹദ്രഥൻ. s. A name of INDRA. ഇന്ദ്രൻ.

ബൃഹസ്പതി s. 1. The regent of the planet 'Jupiter' identified astronomically with the planet itself In mythology, he is the son of Angirasa and the preceptor of the gods. വ്യാഴം. 2. the name of a saint and lawgiver.

ബൃഹസ്ഫികഃ. adj. Having large buttocks

ബോധകൻ. s. A person who teaches, persuades, admonishes, or excites. അഭ്യസിപ്പിക്കുന്നവൻ. 2. a spy, an informer. ഒറ്റുകാരൻ.

ബോധകരൻ. s. An awakener, a sort of bard or minstrel who awakens the prince or chief in the morning by music. പാടിയുണൎത്തുന്നവൻ.

ബോധക്കേട്. s. 1. Insensibility, fainting away, syncope. 2. folly. foolishness.

ബോധനൻ. s. 1. The planet 'Mercury'. ബുധൻ. 2. a wise or learned man. അറിവുള്ളവൻ.

ബോധനീയം. adj. To be explained or expounded, to be rendered intelligible. അറിയിക്കേണ്ടുന്നത്.

ബോധം s. 1. Wisdom, intellect, understanding, knowledge. 2, conviction, persuasion 3 a-wakening, arousing.

ബോധസ്വരൂപി. s. An epithet of GOD, as possessing all knowledge. സൎവ്വജ്ഞൻ

ബോധഹീനൻ. s. A dull, stupid, foolish man one void of sense.

ബോധാത്മകൻ. s. An epithet of GOD. ദൈവം.

ബോധായനൻ. s. The author of the 21st 'Upanishat ഉപനിഷൽ കൎത്താക്കന്മാരിൽ ഒരുത്തൻ.

ബോധായനീയം s. The 21st 'Upanishat'. ഉപനിഷത്തിൽ ഒന്ന്.

ബോധിക്കുന്നു, ച്ചു, പ്പാൻ. v. n. 1. To be sensible of, to recognize, to own, to be convinced. 2. to approve, to consent. 3. to know, to understand 4. to be awake.

ബോധിദ്രുമം, s, The holy fig tree, 'Ficus religiosa.' അരയാൽ.

ബോധിപ്പിക്കുന്നു, ച്ചു, പ്പാൻ v. a. 1. To tell, to inform, to address, to communicate. 2. to make intelligible, to explain. 3. to persuade, to exhort. 4. to advise, to admonish, to excite, or induce. 5. to awaken, to arouse.

ബോളം. s. Myrrh. നറുമ്പശ.

ബോളി s. A kind of sweet bread or cake. അതിരസം എന്ന അപ്പം.

ബൌദ്ധൻ. s. A 'Budd'ha' or a follower of the 'Budd ha' religion.

ബ്രധ്നൻ. s. The sun. ആദിത്യൻ.

ബ്രഹ്മകല്പം. s. 1. The end of the world. ലോകാവസാനകാലം. 2. the end of the life of BRAHMA.

ബ്രഹ്മഘ്നൻ. s A murderer or slayer of a 'Brahman.' ബ്രാഹ്മണനെ കൊന്നവൻ.

# ബെയ്‌ലിയെപ്പററി

ബെയ്‌ലിയുടെ പുസ്തകങ്ങളിൽ അതിപ്രധാനമായി പരിഗണിക്കേണ്ടതു് അദ്ദേഹത്തിന്റെ മലയാളം-ഇംഗ്ലീഷ് ഡിക്‌ഷ്ണറി തന്നെയാണു്......പ്രസ്തുത ഗ്രന്ഥം ഒരു ഭഗീരഥപ്രയത്നത്തിന്റെ ഫലമാണു്. ബൈബിൾ തർജ്ജമ കഴിഞ്ഞു് സായ്പ് ആരംഭിച്ച ആ നിഘണ്ടു 1846-ൽ പ്രസിദ്ധീകൃതമായി. അതോടുകൂടിത്തന്നെ അദ്ദേഹം എഴുതിത്തീർത്ത ഇംഗ്ലീഷ്-മലയാളം ഡിക്‌ഷ്ണറി 1848-ലും അച്ചടിക്കപ്പെട്ടു. മലയാളം-ഇംഗ്ലീഷ് നിഘണ്ടു സ്വാതിതിരുനാൾ മഹാരാജാവിനാണു് ഭക്തിബഹുമാനപുരസ്സരം സമർപ്പിച്ചിട്ടുള്ളതു്. സമർപ്പണനിവേദനത്തിൽ ഗ്രന്ഥകാരൻ, അവിടുന്നു് അതിന്റെ നിർമ്മിതിയിൽ പ്രദർശിപ്പിച്ച ഔൽസുക്യത്തെയും, പൊതുവെ സ്വപ്രജകളുടെ ഇടയിൽ വിദ്യാഭ്യാസവർദ്ധനത്തിനും സാഹിത്യോന്നമനത്തിനും നല്കിവന്ന പ്രോത്സാഹനങ്ങളെയും മുക്തകണ്ഠമായി ശ്ലാഘിച്ചിരിക്കുന്നു.

ബെയ്‌ലി ഈ മൂന്നുഗ്രന്ഥങ്ങൾ കൂടാതെ, പള്ളിയുടെ ഉപയോഗത്തെപ്പററി ഒരു സംവാദം, ഡോക്ടർ വാട്സിന്റെ ഒന്നും രണ്ടും ചോദ്യോത്തരപുസ്തകങ്ങൾ, മറേസായ്പിന്റെ വ്യാകരണ സംഗ്രഹം, രണ്ടു് ആട്ടിൻകുട്ടികൾ, രാമമോഹനറോയിയുടെ ഉപനിഷദ്‌വ്യാഖ്യാനം, മിസ്സ് ഷെർവുഡ്ഡിന്റെ ഭാരതീയ തീർത്ഥാടകൻ (Indian Pilgrim) ഇവയും മലയാളത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്.

ബെയ്‌ലി സായ്പിനു കൂടെക്കൂടെ തലവേദനയുടെയും മററും ഉപദ്രവം ഉണ്ടാകാറുണ്ടായിരുന്നു; എങ്കിലും അതൊന്നും അദ്ദേഹത്തിന്റെ സുസ്ഥിരമായ കൃത്യനിഷ്ഠയ്ക്കു് ശൈഥില്യം വരുത്തിയില്ല. കോട്ടയത്തു് സ്ത്രീവിദ്യാഭ്യാസത്തിനു് അടിസ്ഥാനമുറപ്പിച്ചതു് അദ്ദേഹത്തിന്റെ പത്നിയായിരുന്നു. 1830-ാമാണ്ടിടയ്ക്കു് ശീമയ്ക്കുപോയെങ്കിലും ഏറെത്താമസിയാതെ തിരികെപ്പോന്നു......അദ്ദേഹത്തിന്റെ പുത്രി 1824-ൽ കോട്ടയത്തുവച്ചു് മരിച്ചുപോയി......1850-ൽ മുപ്പത്തിനാലുവർഷത്തെ മതസംബന്ധവും ഭാഷാസംബന്ധവുമായ തന്റെ കൈകാര്യം നിസ്തുലമായ സാമർത്ഥ്യത്തോടുകൂടി നിർവ്വഹിച്ചതിനുമേൽ നാട്ടിലേക്കു മടങ്ങുകയും 1871-ൽ 80-ാമത്തെ വയസ്സിൽ ചരമഗതിയെ പ്രാപിക്കുകയും ചെയ്തു. ബെയ്‌ലി സായ്പിൻെറ പാവനമായ നാമധേയം ഭാഷാഭിമാനികളായ കേരളീയർ ഒരുകാലത്തും വിസ്മരിക്കുന്നതല്ല.

ഉള്ളൂർ.

Cover Printed at John Mathew Bros., Kottayam.